# ചികിത്സകചിന്താമണി

(വൈദ്യസംഗ്രഹം)




വണ്ടാരത്തു നാരായണപിള്ള ആശാൻ.

# ചികിത്സകചിന്താമണി

## വൈദ്യസംഗ്രഹം.

---

ഗ്രന്ഥകൎത്താ,

പണ്ടാരത്തു നാരായണപിള്ളആശാൻ

മണമ്പൂർ, ചിറയിൻകീഴ്.



---

പ്രസാധകൻ,

കൊല്ലൂർവീട്ടിൽ വേലായുധക്കുറുപ്പ്

(പണ്ഡിതരാജബ്രഹ്മശ്രീ പുന്നശ്ശേരി നമ്പി നീലകണ്ഠശൎമ്മ അവർകളുടെ വൈദ്യശിഷ്യൻ)

S. N. S. ആയുർവേദചികിത്സാലയം, ആററിങ്ങൽ.

---

പ്രകാശകന്മാർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കുഡിപ്പോ,

കൊല്ലം.





വില 1 രൂ: 2 ണ.

1129

# അവതാരിക

കേരളീയരുടെ രചനയിൽ ഉൾപ്പെട്ട ഭാഷാവൈദ്യഗ്രന്ഥങ്ങളിൽ, പ്രസ്തുത ഗ്രന്ഥം, ദക്ഷിണതിരുവിതാംകൂറിൽ ഒരു വിശിഷ്ട സ്ഥാനത്തെ സമ്പാദിച്ചിട്ടുള്ളതാണു്. ഇതിൽ രണ്ടു ഭാഗങ്ങളിലായി, പ്രായേണ, അനുഷ്ടുപ് വൃത്തത്തിൽ രചിച്ചിട്ടുള്ള എണ്ണൂറിൽപരം ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്നു. പൂർവ്വഗ്രന്ഥങ്ങളിൽ ഉള്ളതും ഇതിൽ നാമനിർദ്ദേശം ചെയ്തിട്ടുള്ളവയുമായ (൨൫൦) ഇരുനൂററിഅമ്പതോളം യോഗങ്ങൾക്കു പുറമേ, സ്വാനുഭവത്തെ പുരസ്കരിച്ചുള്ള ഇരുനൂററിഅമ്പതിൽ അധികം പ്രത്യേക യോഗങ്ങളും, ഓരോ രോഗങ്ങൾക്കും കർമ്മവിപാകം ദൈവികപ്രതിവിധികൾ ഇവയും, ദൂതലക്ഷണം, ഔഷധപാകവിധികൾ, അസാദ്ധ്യലക്ഷണങ്ങൾ, സ്നാനകാലാദിവിവരങ്ങൾ, ജ്വരനൂൽ, ആധാരാദിവിജ്ഞാനം, തിലഹവനക്ഷേത്രപിണ്ഡാദിവിധിസംഗ്രഹം, പ്രയോഗക്ഷമമായ തരത്തിൽ, എല്ലാ രോഗങ്ങൾക്കും പ്രത്യേകം ചികിത്സാവിധാനങ്ങൾ മുതലായി അവശ്യവിജ്ഞേയങ്ങളായ വിഷയങ്ങളും ഇതിൽ സംഗ്രഹിച്ചു പ്രതിപാദിച്ചിട്ടുണ്ടു്. കേരളത്തിൽ, ആയുർവേദചികിത്സകന്മാൎക്കു് ശാസ്ത്രബോധത്തിനു് ഉതകുന്നവയും, ഔഷധയോഗവിജ്ഞാനത്തിൽ സഹായിക്കുന്നവയുമായി സംസ്കൃതഗ്രന്ഥങ്ങളായിട്ടും, മലയാളത്തിൽ വിവൎത്തനംചെയ്യപ്പെട്ടവയായിട്ടും അനവധി ഗ്രന്ഥങ്ങൾ സുലഭങ്ങളാണെങ്കിലും, ഈ ഗ്രന്ഥം വിശിഷ്യ പ്രയോഗവിഷയത്തിലും കൂടുതൽ വിജ്ഞാനങ്ങളെ പ്രദാനം ചെയ്യുന്നതും, ഒഴിച്ചുകൂടാത്തവിധം അറിഞ്ഞിരിക്കേണ്ട നാനാതത്വങ്ങളേയും, സർവ്വോപരി ദൈവവിശ്വാസത്തേയും, മുൻനിവൃത്തി വിശിഷ്ടനായ ഒരു ഉപദേഷ്ടാവെന്ന നിലയിൽ, അത്യന്തം ഉപകാരപ്രദവുമാകുമെന്നതിൽ സംശയമില്ല.

ഇതിൽ രോഗചികിത്സാപ്രകരണം ഒഴിച്ചുള്ള എല്ലാ വിഷയങ്ങളുംകൂട്ടി ഒന്നാംഭാഗമായും, രോഗചികിത്സാപ്രകരണം രണ്ടാംഭാഗമായും, ഗ്രന്ഥാന്തരങ്ങളിൽനിന്നും ഉദ്ധരിക്കേണ്ട യോഗങ്ങൾ പരി

ശിഷ്ടമാക്കിയും യോജിപ്പിച്ച്, വിഷയാനുക്രമം പരിശിഷ്ടത്തിനു യോഗാനുക്രമണിക ഒടുവിൽ അകാരാദി. പരസ്പരബന്ധസൂചകമായ ഫുട്ട്നോട്ട് ഇവ ചേർത്തും കഴിവുള്ളവിധം രണ്ടു് ആദർശ ഗ്രന്ഥങ്ങളിലേയും, അച്ചടിച്ചിട്ടുള്ള ഗ്രന്ഥഭാഗങ്ങളിലേയും പാഠനിർണ്ണയം വരുത്തിയും, പ്രസാധനംചെയ്തിരിക്കുന്നു. അനവധാനത നിമിത്തവും, അജ്ഞതകൊണ്ടും, ഔഷധവിവരണത്തിലും മററും പല പ്രമാദങ്ങളും, അഭിപ്രായഭേദങ്ങളും വന്നിട്ടില്ലെന്നു അശേഷം അഭിമാനിക്കുന്നില്ല. ഇതിലെ, പലേ പ്രത്യേക മരുന്നുകളും ചികിത്സാസരണിയും പ്രയോഗവിഷയത്തിൽ എനിക്കു വളരെ അനുഭവപ്പെട്ടിട്ടുള്ളവയാണു്. പ്രയോഗവിഷയത്തിൽ, ഇതു ശാസ്ത്രജ്ഞാനമുള്ള ചികിത്സകന്മാർക്കും സഹായമാകുമെന്നുള്ളതിൽ രണ്ടു പക്ഷമില്ല. പഴയകാലത്തു സംസ്കൃതഭാഷാജ്ഞാനമില്ലാത്ത വിദ്യാർത്ഥികൾ ഇതു് ആദ്യമായി പഠിച്ചുവന്നിരുന്നു. ഈ ഗ്രന്ഥം ഒന്നോ രണ്ടോ തവണ വായിച്ച് ആരും തൃപ്തിപ്പെടരുതു്. വീണ്ടും വീണ്ടും വായിച്ചു പ്രയോഗകോടിയിൽ ചേർത്തു ഫലിപ്പിച്ചാൽ ഇതിൻെറ അമൂല്യത അനായാസേന ബോദ്ധ്യപ്പെടുന്നതാണു്.

# ഗ്രന്ഥകർത്താവിന്റെ ജീവചരിത്രസംഗ്രഹം.

---

ഈ ഗ്രന്ഥത്തിന്റെ നിർമ്മാതാവായ മഹാപുരുഷൻ, തിരുവനന്തപുരം ഡിസ്ത്രിക്റ്റിൽ ചിറയിൻകീഴ താലൂക്കിൽ മണമ്പൂരധികാരത്തിൽ പണ്ടാരത്തുവീട്ടിൽ നാരായണപിള്ളആശാനാണ്. അദ്ദേഹം കൊല്ലവർഷം 940-ാമാണ്ട ചിങ്ങമാസം 19-ാംനു ചന്ദ്രവാരവും ചതയംനക്ഷത്രവും കൃഷ്ണപക്ഷദ്വിതീയയും കൂടിയ ദിവസം ഉദയാല്പരം 16 നാഴികയ്ക്കു വൃശ്ചികലഗ്നംകൊണ്ട് ഭൂജാതനായി. അച്ഛനമ്മമാരെപ്പററി കൂടുതൽ വിവരങ്ങൾ അറിവായിട്ടില്ല. ബാല്യംമുതല്ക്കുതന്നെ, പണ്ഡിതനായ തന്റെ മാതുലൻ അയ്യപ്പൻപിള്ളആശാൻതന്നെയായിരുന്നു ആദ്യഗുരുനാഥൻ. കുടുംബപാരമ്പര്യവിദ്യകളായ വൈദ്യം, ജ്യോതിഷം, മാന്ത്രികം മുതലായവ അദ്ദേഹത്തോടുതന്നെയാണു പഠിച്ചതു്. അദ്ദേഹം സ്വഭാഗിനേയന്റെ ബുദ്ധിസാമർത്ഥ്യത്തിൽ മനസാ അഭിനന്ദിക്കയും, അഭിവൃദ്ധിയിൽ സവിശേഷം ശ്രദ്ധിക്കയും ചെയ്തിരുന്നു. ശാസ്ത്രവിഷയങ്ങളിൽ, അധീതിബോധാചരണപ്രചാരണങ്ങൾ തുടരവേ, 35-ാമത്തെ വയസ്സിൽ ചെമ്പകമംഗലത്തു്, "പള്ളിശാലയിൽ നിത്യവും—മഹാമായയെ നന്നായിപൂജിച്ചിട്ടതിഭക്തനായ്"; കർമ്മപാശത്തെ ലംഘിച്ചു്—'യമ-നിയമാസന-പ്രാണായാമ-പ്രത്യാഹാരധാരണാധ്യാനസമാധി' രൂപമായ അഷ്ടാംഗയോഗമാർഗ്ഗത്തെ അവലംബിച്ച യോഗിവര്യനായ സ്വാമിയാരെ ഗുരുവാക്കി, യോഗശാസ്ത്രം, വൈദികവിധികൾ, പുരാണങ്ങൾ മുതലായവയിലും, വൈദ്യത്തിൽതന്നെ ചിന്താർമണിപ്രസ്ഥാനത്തിലും പുരുഷാർത്ഥസാധകങ്ങളായ വിവിധ വിജ്ഞാനശാഖകളിലും പ്രയോഗക്ഷമമായ പരിജ്ഞാനം സമ്പാദിച്ചു.

> "ദേഹവിസ്താരവും നാഡീവിസ്താരം തത്വവിസ്താരം
> ജീവപ്രാണമനോബുദ്ധിയാത്മാക്കടെവിശേഷവും
> ആധാരനിലവിസ്താരം ശ്വാസമന്ത്രാക്ഷരങ്ങളും"

മററും പഠിച്ചിട്ടുണ്ടെന്നു ഗ്രന്ഥത്തിൽ പല ഭാഗങ്ങളിലും സൂചിപ്പിക്കുന്നതു് വിസ്തരഭയത്താൽ ഇവിടെ ഉദ്ധരിക്കുന്നില്ല.

ജന്മാന്തരവിശ്വാസം, വൈദികമാർഗ്ഗപക്ഷപാതം, ഗുരുബ്രാഹ്മണപൂജ, പരോപകാരവ്യസനിതാ മുതലായവയിൽ അദ്ദേഹം ആജീവനാന്തം ശ്രദ്ധാലുവായിരുന്നു. വ്രതാദിപുണ്യകാലങ്ങളെയും മററും പ്രതിപാദിക്കുന്ന നിർണ്ണയസിന്ധു മുതലായ ഗ്രന്ഥങ്ങളും സ്മൃതികളും പുരാണങ്ങളും അദ്ദേഹം പാരായണംചെയ്തിരുന്നുവെന്നുള്ളതിനു് ഗ്രന്ഥഭാഗങ്ങളിൽ പല ഘട്ടങ്ങളും സാക്ഷ്യംവഹിക്കുന്നുണ്ടു്.

താഴെപ്പറയുന്ന ഭാഗങ്ങൾ പരിശോധിച്ചാൽ അദ്ദേഹത്തിന്റെ പ്രയോഗവിജ്ഞാനപാരമ്യം മനസ്സിലാകുന്നതാണു്.

> "രസപ്രയോഗമില്ലാത്ത വൈദ്യൻ നന്നല്ല കേവലം"

അർശ്ശസ്സിനു്—

> "അങ്കുരം നീണ്ടുവന്നീടിൽ പാഷാണംതേച്ചുഴക്കണം
> നന്നായ്സൂക്ഷിച്ചുചെയ്യേണം വൈഷമ്യംപാരമുണ്ടതിൽ"
> "പ്രയോഗം ഗുരുഭാഷിതാൽ പ്രയോഗിച്ചാൽ ശമിച്ചീടും
> വ്യാധിയിച്ചൊന്നതൊക്കെയും"

എന്നും പ്രസ്താവിക്കുന്നു.

കൂടാതെ,

“പരസ്ത്രീകാംക്ഷകൂടാതെ ദ്രവ്യകാംക്ഷ കുറഞ്ഞവൻ.
ദുരാചാരങ്ങളില്ലാതെ രാഗദ്വേഷം വെടിഞ്ഞവൻ”

ആയിരിക്കണം വൈദ്യനെന്നും സിദ്ധാന്തിക്കുന്നതു് ഇന്നത്തെ പല വൈദ്യന്മാരും സാൎത്ഥമാക്കേണ്ടതാണു്.

പത്താംശതവൎഷത്തിലെ ഭാഷാഗതി (രീതി) അനുസരിച്ചും ഇതര ശാസ്ത്രപണ്ഡിതന്മാൎക്കു്, സഹജമായി വരാവുന്നതരത്തിലുള്ള അപൂൎവം ചില ഭാഷാവൈലക്ഷണ്യങ്ങൾ, സാഹിത്യശാസ്ത്രദൃഷ്ട്യാ ആദ്യഭാഗങ്ങളിൽ, പ്രസ്തുത ഗ്രന്ഥകൎത്താവിന്റെ ആദ്യകൃതിയാണെന്നു് ഊഹിക്കാവുന്ന ഈ ഗ്രന്ഥത്തിൽ, രചനാപരിശീലനവൈരള്യംകൊണ്ടു കാണാവുന്നതാണെങ്കിലും ആയതു് വിഷയഗൗരവത്തെ ബാധിക്കുന്നില്ലാത്തതും, ഗ്രന്ഥഭാഗം കടന്നുപോകുന്തോറും ആ വക ഭാഷാശൈഥില്യങ്ങൾ പരിഹൃതങ്ങളായി, രീതി പരിപുഷ്ടമായിട്ടുണ്ടെന്നുള്ളതുനിമിത്തവും, ഗ്രന്ഥമാഹാത്മ്യത്തെ ഓൎക്കുമ്പോഴും അനാദരകാരണമായി ഗണിക്കേണ്ടതില്ല.

ഇദ്ദേഹത്തെ ‘പണ്ടാരത്താശാൻ’ എന്നു് ഇന്നും പറഞ്ഞുവരുന്നു. വൈദ്യസംഗ്രഹമെന്നുകൂടി പേരുള്ള ഈ ഗ്രന്ഥമല്ലാതെ, പ്രപഞ്ചസാരസംക്ഷേപം മുതലായി മററു ചില ഗ്രന്ഥങ്ങൾകൂടി അദ്ദേഹം രചിച്ചിട്ടുണ്ടെന്നു പറഞ്ഞുവരുന്നു. ആയവ ഇതുവരെ പുറത്തായിട്ടില്ല എന്നാണറിയുന്നതു്.

അദ്ദേഹത്തിനു് അനേക ശിഷ്യന്മാർ വൈദ്യം ജ്യോതിഷം മുതലായ ഓരോ വിഷയങ്ങളിലും ഉണ്ടായിരുന്നു. യോഗിയും, മഹാനും, സിദ്ധിമാനും ആയിരുന്ന അദ്ദേഹം ഏൎപ്പെടുത്തിയ ആചാരസരണി, ചിറയിൻകീഴതാലൂക്കിലും പരിതഃപ്രദേശങ്ങളിലും, നായർകുടുംബാംഗക്കാരായ പലയാളുകളും ഇതരന്മാരും, കൎത്തവ്യതാബുദ്ധിയോടും ആദരവോടുംകൂടി ഇന്നും അനുഷ്ഠിച്ചുവരുന്നുണ്ടു്. യുദ്ധാദി വിപ്ലവങ്ങൾനിമിത്തവും മററും സാമുദായികശക്തികളും, ജ്ഞാനാഭിവൃദ്ധിയും ക്ഷയിച്ച അന്നത്തെ ദേശകാലസ്ഥിതികൾ ആലോചിച്ചാൽ, അദ്ദേഹത്തെ ഇന്നും ഒരു ആചാൎയ്യനായി വിജ്ഞന്മാർ ബഹുമാനിക്കുന്നതിലും ആരാധിക്കുന്നതിലും അത്ഭുതത്തിനവകാശമില്ല.

ഈ വിശിഷ്ടപുരുഷൻ 1007-ാമാണ്ടു് തുലാമാസം 11-ാംനു- ബുധനാഴ്ചയും തിരുവാതിരയും കൃഷ്ണപക്ഷഷഷ്ഠിയും കൂടിയ ദിവസം ഉദയാല്പരം പത്തു നാഴികയ്ക്കു്, താൻ മുമ്പേ നിൎണ്ണയിച്ചിട്ടുള്ളപ്രകാരം, ശിഷ്യന്മാരെയും ബന്ധുക്കളെയും അറിയിച്ചു് അവരെ വരുത്തിവച്ചുകൊണ്ടു് സ്വസ്ഥനായി ദീൎഘസമാധിയെ പ്രാപിച്ചു. മരണശേഷം ഇന്നവണ്ണം അനുഷ്ഠിക്കണമെന്നു് അനുജന്മാരോടും ശിഷ്യന്മാരോടും ഉപദേശിക്കയും അവർ അപ്രകാരം അനുഷ്ഠിക്കുകയും ചെയ്തു. അദ്ദേഹം ഗൃഹസ്ഥാശ്രമിയും കൎമ്മമാൎഗ്ഗാനുസാരിയും ആയിരുന്നു. സ്വാമാതുലനെക്കൂടാതെ അനുജന്മാരായി കുമാരപിള്ള മാൎത്താണ്ഡൻപിള്ള എന്നു രണ്ടുപേരും അദ്ദേഹവും മാത്രമേ കുടുംബത്തിൽ പുരുഷന്മാരായിട്ടുണ്ടായിരുന്നുള്ളു. സ്ത്രീകൾ അനന്തരകാലത്തിൽ ഇല്ലാതിരുന്നതിനാൽ, മാൎത്താണ്ഡപ്പിള്ളയുടെശേഷം കുടുംബം അന്യംനിന്നുപോയി. ഇന്നും അദ്ദേഹത്തിന്റെ ഭവനവും ഗ്രന്ഥസമ്പത്തും മററും അജ്ഞാതവും നാമാവശേഷവും ആയിട്ടില്ല എന്നു് അന്വേഷണത്തിൽ അറിയുന്നു.

പ്രസാധകൻ.

# വിഷയാനുക്രമം

## ഒന്നാം ഭാഗം.

### അദ്ധ്യായം ൧.



### അദ്ധ്യായം ൨.



### അദ്ധ്യായം ൩.



### അദ്ധ്യായം ൪.

## രണ്ടാം ഭാഗം.

### അദ്ധ്യായം ൧.



### അദ്ധ്യായം ൨.

## അദ്ധ്യായം ൪.



## അദ്ധ്യായം ൫.

# പരിശിഷ്ടം—യോഗാനുക്രമണിക

## അദ്ധ്യായം 1.



## അദ്ധ്യായം 2.

അദ്ധ്യായം 6.



അദ്ധ്യായം 7.



ശുഭം.

# അകാരാദി

## അ

അക്ഷതം=ഉണക്കലരി; (നെല്ലും ഉണക്കലരിയും കലർത്തി, പൂജാദികളിൽ ഉപയോഗപ്പെടുത്തുന്നു. രണ്ടിനും പറയാം)

അഞ്ജനം=അഞ്ജനക്കല്ല്.

അപാമാർഗ്ഗം=കടലാടി.

അഭയാ=കടുക്കാ.

അർക്കൻ=സൂര്യൻ (എരുക്ക്)

അംകുരം=കുരുപ്പ് (മുള) ഗ്രന്ഥത്തിൽ അർശ്ശസ്സിന്റെ അംകുരത്തെപ്പറയുന്നു.

അഭ്രകം=ഇതു പലവിധത്തിൽ ഉണ്ട്; അതിൽവച്ച് വജ്രാഭ്രകം ഉത്തമമെന്ന് അഭിപ്രായം.

അരുച്യാം=അരുചിരോഗത്തിൽ.

അവിധേയൻ=തനിക്ക വേണ്ടപ്പെടാത്തവൻ.

അഗ്നികന്ദം=കൊടുവേലിക്കിഴങ്ങ്.

അമൃതാംശു=ചന്ദ്രൻ.

അന്നപാകരസം = ആഹാരം ജഠരാഗ്നിയിൽ പാകംവന്നാൽ ഉണ്ടാകുന്ന സാരം; രസധാതു.

അശ്വഗന്ധം=അമുക്കുരം

അശീതി=എൺപതു്.

അശ്വത്ഥം=അരയാല് (അരശു്)

അശ്വത്ഥഫലം=അരയാലിൻകായ്.

അശ്വത്ഥബീജം = അരയാലിൻ കുരുവിന്റെ പരിപ്പ്.

അഷ്ടഗന്ധം=അകിൽ, ചന്ദനം, രാമച്ചം, ഇരുവേലി, കച്ചോലം, കൊട്ടം, സാമ്പ്രാണി, കുങ്കുമം ഇവ. ഇതു പലതരത്തിലുണ്ട്; ഗ്രന്ഥാന്തരങ്ങളിൽ നോക്കുക. (സർവ്വരോഗചികിത്സാരത്നത്തിലുമുണ്ട്.)

അഷ്ടൈശ്വര്യം=അണിമാ, മഹിമാ, ലഘിമാ, ഗരിമാ, ഈശിത്വം, വശിത്വം, പ്രാപ്തി, പ്രാകാമ്യം (പ്രാകാശ്യം) ഇവയാണ്. (അമരകോശം സ്വർഗ്ഗവർഗ്ഗം നോക്കുക)

അഷ്ടാദശ=പതിനെട്ട്.

ആഖുകർണ്ണികാ = എലിച്ചെവി എന്ന പച്ചില.

ആഖുനാമമലം=എലിക്കാഷ്ഠം.

ആജ്യം=നെയ്യ്.

ആതിര=തിരുവാതിര.

ആതുരൻ=രോഗി, ദുഃഖിതൻ.

ആമ്രശൃംഗജം = മാവിൻമൊട്ട് (മാവിന്റെ കുരുന്ന്)

ആർത്തൻ=രോഗി; ഉപദ്രവം അനുഭവിക്കുന്നവൻ, ദീനൻ.

ആവിമോരു്=പശുവിൻമോരു്.

ആശൗചം=പുല മുതലായ അശുദ്ധികൾ

ആസ്ഫോടമൂലം=പുടയാർവള്ളിയുടെ വേരു്.

ആറരി=കുടകപ്പാലയരി, കാർകോകിലരി, ചെറുപുന്നയരി, വിഴാലരി, ഏലത്തരി, കൊത്തമ്പാലരി.

## ഇ

ഇക്ഷു=കരിമ്പ്.

ഇക്ഷുരസം=കരിമ്പിൻനീർ

ഇഡായാം=ഇഡ എന്ന നാഡിയിൽ.

ഈരുള്ളി=ഇതു ചുവന്നുള്ളിയുടെ ദേശ്യമായ മറെറാരു പേരാണ്.

## ഉ

ഉപരാഗം=ഗ്രഹണം.

ഉള്ളി=ഈ പേർപറയുന്ന ഭാഗങ്ങളിൽ വെള്ളുള്ളി എന്നർത്ഥം.

ഊമൻ=മൂങ്ങയുടെ ദേശ്യമായ ഒരുപര്യായം. (സംസാരിക്കാൻ കഴിയാത്തവൻ എന്നും അർത്ഥം.)

ഉർവ്വാരു=വെള്ളരിക്കാ.

ഉർവ്വാരുബീജം=വെള്ളരിക്കുരു.

## എ

എക്ഷാക്ഷി=ഇതു് യക്ഷാക്ഷി (കഴട്ടി, കഴഞ്ചി എന്നു പറയുന്നമരുന്ന്)വേർ.

ഏകനായകം=പൊൻകുരണ്ടി. ഏകനായകമൂല(വൽക്ക) ഈ രണ്ടു പദങ്ങൾക്കും വേരിലെ തൊലി എടുക്കണം, പൊൻകുരണ്ടിയുടെ.

ഏകാഹികം=ഒരുദിവസം ഇടയിട്ടുവരുന്ന വിഷമജ്വരം.

ഏരണ്ഡം=ആവണക്ക് (വെളുത്തതു്).
ഏരണ്ഡജം=ആവണക്കെണ്ണ.
ഏരണ്ഡമൂലം=ആവണക്കിൻവേർ.

### ഒ

ഒററാൽ=മീൻപിടിക്കുന്നതിനു കൂടപോലെ ഉണ്ടാക്കുന്ന ഒരു സാധനം.

### ക

കടുത്രയം=ചുക്ക്, മുളക്, തിപ്പലി (ചുക്കതൊലികളഞ്ഞുംചേക്കുക. ഔചിത്യംപോലെ ചിലേടത്തു ചെറുതിപ്പലിയും കൂട്ടണം.)
കടുസ്വഭാവം=ആക്കുംരുചിക്കാത്ത (ദ്വേഷം മുതലായവ വദ്ധിച്ച) ശീലം.
കതകജംകൽക്കം=തേററാമ്പരലരച്ചതു്. ഇതു് നല്ലപോലെ ചതച്ച്, നെയ്യിൽ വറുത്തരച്ച മരുന്നുകൾക്കു ചേക്കേണ്ടിവരും.
കലിംഗം=കുടകപ്പാലയരി.
കലശൃംഗം=കലമാനിന്റെകൊമ്പു്.
കലതിപ്പല്ലവം=ഇതിനു തെക്കൻനാട്ടിൽ കലമ്പൊട്ടി എന്നും പേർ പറഞ്ഞുവരുന്നു. അതിന്റെ തളിർ.
കളഭം=കളഭക്കൂട്ട് എന്നപേരിൽ അറിയപ്പെടുന്ന ഒരു സുഗന്ധസാധനം. പൂജസ്സുംമററും.
കറുപ്പ്=അവിയൻ, മേൽപറഞ്ഞപേർ ദേശ്യമാണ്. അഹിഫേനം സംസ്കൃതം.
കംബളം=കമ്പിളി.
കാട്ടുതൃത്തുവാ(ത്വാ)=കാട്ടുതുളസിവേർ.
കാണം=മുതിരയുടെപേർ (ദേശ്യം)
കാപ്പാസം=പഞ്ഞി.
കാപ്പാസപത്രം=കുരുപ്പരുത്തിഇല.
കാപ്പാസബീജം=കുരുപ്പരുത്തിക്കുരുവിൻ പരിപ്പ്.
കാരസ്കരം=കാഞ്ഞിരം (സ്നാനോദകം മുതലായവയ്ക്കു ഇതിന്റെ ഇലയും മററുള്ളവയ്ക്കു് ഔചിത്യംപോലെ കുരു, വേർ ഇവയും എടുക്കണം)
കാവി=കാവിമണ്ണ്.
കാളശാകം=കരി(റി)വേപ്പ് (ഇതിന്റെ തൊലി-ഇലയുടെ ഞെട്ടു്ഗ്രാഹ്യാംശം)
കാർ=മുത്തങ്ങാക്കിഴങ്ങു്.
കാളാനുസാരി=ഉല്വാം.

കാസമ്ലം=പൊന്നാവര(പൊന്നാന്തകര
കാംസ്യം=വെങ്കല(ഓട്ടു)പാത്രം.
ക്രോഷ്ടാ=കുറുനരി.
ക്ലീബൻ=നപുംസകൻ.
ക്ഷാരം=പുളിമുളകു മുതലായവകൂടാതെ ചവക്കാരം, ചീനക്കാരം മുതലായവയും ഈ പേർകൊണ്ടു നിർദ്ദേശിക്കപ്പെടും.
കിമ്പാകം=വേപ്പ് (തൊലിഗ്രാഹ്യാംശം)
കിരാതം=കിരിയാത്തു്. (പുത്തരിച്ചുണ്ട വേർ എന്നും അർത്ഥം.)
ക്ഷീരം=പാൽ. (പ്രത്യേകം പറയാതിരുന്നാൽ പശുവിൻപാൽ എടുക്കണം.)
ക്ഷീരദ്രുമങ്ങൾ=നാല്പാമരങ്ങൾ. (ആല്, അരയാല്, അത്തി, ഇത്തി ഇവയുടെ തൊലി.)
ക്ഷീരദ്രുമാംകുരം=മേൽ പറഞ്ഞവയുടെ മൊട്ടു്.
ക്ഷീരപിഷ്ടം=പാൽചേത്തു് അരച്ചതു്.
ക്ഷേത്രജാനം=ഭൂമിയിൽ (പ്രദേശത്തു) ജനിച്ചവക്ക്.
കുക്കുടം=കോഴി.
കുക്കുടാണ്ഡം=കോഴിമുട്ട (ഇതു് ഔചിത്യംപോലെ അവിച്ചു ചുവന്ന കരുഎടുത്തിട്ടോ ചിലേടത്തു അല്ലാതെയോ ചേക്കാം.)
കുഡുബം=നാഴി. എട്ടുകാശിന്റെ തൂക്കം ഒരു കഴഞ്ചായി കണക്കാക്കുന്ന ദേശങ്ങളിൽ നാഴിക്കു 14 ഔൺസും 6 കാശിട ഒരു കഴഞ്ചാകുന്ന സ്ഥലങ്ങളിൽ ഔൺസു് കുറച്ചും ചേത്തുവരുന്നു.
കുന്തുരുഷ്കം=കുന്തിരിക്കം.
കുപ്പാഖ്യമഞ്ഞൾ=കുപ്പമഞ്ഞൾ എന്നു പേരായചെടി. (ഇതു ഉമ്മത്തിലപോലെ ഇലയുള്ളതും, മലബാർജില്ലയിൽ ധാരാളം ഉള്ളതും വിഷഘ്നവുമായഒരു മരുന്നാണ്. ഇതിന് ഇന്നാട്ടിൽ പൊന്നുമ്മത്തു് എന്നുകൂടി പേർ ഉണ്ടെന്നു പറഞ്ഞുവരുന്നു.)
കുമാരീ=കററാർവാഴ.
കുമാരീസപ്തകഞ്ചുകം=ഏഴു പ്രാവശ്യം, കററാർവാഴനീരിലരച്ച് ശീലമൺചെയ്യ് സ്ഫുടംവയ്ക്കുക.
കുശ=ദർഭവേർ, കുശവേർ.
കുംഭം=കുടം; ത്രികോല്പക്കൊന്ന.
കുംഭകം=ത്രികോല്പക്കൊന്ന (ശിവത)
കുഹളീ=മൊത്തുമൊത്തുക്ക്.

ക്രക്കിൽ=ഈ പേരിൽഉള്ള വേറെ ഒരു മരുന്നാണോ എന്നു സംശയമുണ്ടു്. ചീവക്കിഴങ്ങിന്റെ ഇല എന്നാണു് മനസ്സിലാക്കീട്ടുള്ളതു്.
കൂടസാക്ഷിതം=കള്ളസ്സാക്ഷിപറയുക.
ക്രൂരൻ=കാള.
ക്രുരു്=പ്രകൃതി, വാതാദിപ്രകൃതികൾക്കു വാതക്കുരു്, പിത്തക്കുരു് എന്നിങ്ങനെ വ്യവഹാരമുണ്ടു്.
കൂശ്മാണ്ഡം=കുമ്പളം (കുമ്പളങ്ങ)
കൂശ്മാണ്ഡപത്ര (തോയ)=കുമ്പളത്തില (നീർ)
കൃഛ്റം=മൂത്രകൃഛ്റം (മൂത്രത്തടസ്സം)
കൃതഘ്നൻ=ഉപകാരസ്മരണയില്ലാത്തവൻ
കൃഷ്ണം=തിപ്പലി.
കൃഷ്ണജീരകം=കരിംജീരകം.
കൃഷ്ണപുഷ്പം=കറുത്തപുഷ്പം
കേശം (പാശം)=തലമുടി(ക്കെട്ട്)
കോഷ്ണേനസപ്പിഷം=ചൂടുള്ള നെയ്യു കൊണ്ടു്.

## ഖ

ഖദിരം=കരിങ്ങാലി(കാതൽ ഗ്രാഹ്യാംശം)
ഖലം=മുക്കുടി(മരുന്നു മൂന്നുകഴഞ്ചു് മോരിൽ അരച്ചുകലക്കി തിളപ്പിച്ചുംമററും കുടിക്കുന്നതു്.)

## ഗ—ഘ

ഗജപാദി=ആനച്ചുവടി.
ഗന്ധൂഷം = ഈ പേരിൽ പരിശിഷ്ടത്തിൽ പറഞ്ഞിട്ടുള്ള വെംകാരാദിഗുളിക. (കവിൾക്കൊള്ളുന്നതിനുള്ള ഔഷധം)
ഗന്ധർവ്വബീജം=ആവണക്കുരി.
ഗദ്ഗദാക്ഷരവാക്യം=കരഞ്ഞു തൊണ്ട ഇടറി പറയുന്ന വാക്കു്.
ഗുഡൂചി=ചിററമൃതു്.
ഗുളൂചി=ചിററമൃതു്.
ഗുദരന്ധ്രേ=ഗുദദ്വാരത്തിൽ.
ഗുരുദ്രവ്യം=ഗുരുത്വം (കട്ടി) ഉള്ള സാധനം.
ഗുഹം=ഓരിലവേർ.
ഗൃഹധൂമം=പുകയറ; (അട്ടക്കരി, ഇല്ലറക്കരി;-ദേശ്യം.)
ഗൈരികം=കാവിമണ്ണു്.
ഗോപകന്യം=നറുനീണ്ടിക്കിഴങ്ങു്.
ഗോപീ = നറുനീണ്ടിക്കിഴങ്ങു് (നന്നാറി എന്നുകൂടി ഇതിനു ദേശ്യനാമമുണ്ടു്.)
ഗോകണ്ടകം=ഞെരിഞ്ഞിൽ.
ഗോക്ഷുരം=ഞെരിഞ്ഞിൽ.
ഘടം=കുടം.
ഘനം=മുത്തങ്ങാക്കിഴങ്ങു്.
ഘനസാരം=ചന്ദനം; കർപ്പൂരമെന്നും അർത്ഥമുണ്ടു്.

## ച

ചടകാരം=ചെമ്പോത്തു്; ഉപ്പൻ എന്ന പക്ഷി.
ചണ്ഡൻ=അത്യന്തം കോപശീലൻ.
ചതുർവിംശതി=ഇരുപത്തിനാലു്.
ചതുഷ്ഷഷ്ടി=അറുപത്തിനാലു്.
ചവ്യം=കാട്ടുമുളകിൻവേർ.
ചന്ദനദ്വയം=ചന്ദനവും രക്തചന്ദനവും
ചാതിലിംഗം(കം)=ചായില്യം
ചാതുർത്ഥികം=നാലാംമുറപ്പനി
ചാർങ്ങേരി=പുളിയാരൽ.
ചാമരം=വെഞ്ചാമരം
ചിത്രകം=കൊടുവേലിക്കിഴങ്ങു്
ചിഞ്ചാത്വക്ക്=പുളിവേർതൊലി. (പുളിയുടെ പുറത്തെ പൊരിക്ക)
ചിന്തിരം=ചിററമൃതു്.
ചുരഗ്ഗളം=ചുരക്കഴുത്തു്.
ചെന്നൽ=ഈ പേരിലുള്ള ഒരു വൃക്ഷം (ഇതിന്റെ കുരുവിനു് എണ്ണയുണ്ടു്. വാതത്തിനു വളരെ നല്ലതാണു്)
ചെറുകോൽപനച്ചം=ഉപ്പനച്ചം (കാളപ്പൊട്ട് എന്നും ഇതിനു ദേശ്യനാമം)
ചോരം=കച്ചോലം.
ചോരക്കിഴങ്ങു്=കച്ചോലക്കിഴങ്ങു്.

## ഛ—ജ

ഛിന്നോത്ഭവാ=ചിററമൃതു്.
ജപം=ചമ്പരുത്തി.
ജാതി=പിച്ചി; ജാതിക്ക.
ജാതിത്രയം=ജാതിക്ക പത്തിരി ഗ്രാംപൂ ഇവ.
ജിഹ്വാമൂലം=നാക്കിന്റെ ചുവട്ടു്
ജീരകദ്വയം=ജീരകം, കരിംജീരകം
ജീവനപഞ്ചമൂലം=കോവൽക്കിഴങ്ങു്, ശതാവരിക്കിഴങ്ങു്, അടപൊതിയൻകിഴങ്ങു്, ജീവകം, ഇടവകം ഇവ.
ജീവന്തി=അടപൊതിയൻ (കിഴങ്ങു്)

## ത—ധ—ദ

തക്കാരി=തക്കാരിവഴുതിന.
തക്രം=മോരു്, (പശുവിൻമോരു് സാമാന്യം)
തണ്ഡുലം=അരി (അരിവകയാറു്)
ത്വക്ക്=ഇലവർങ്ഗം (തൊലി എന്നും)
ത്വഗ്ദോഷം=വിസർപ്പകുഷ്ഠാദികളായ രോഗങ്ങൾ.
താർക്ഷ്യപച്ച=ഗരുഡപ്പച്ച
താർതാവൽ=നത്തച്ചൂരി എന്നും ഇതിന്നു പേരുണ്ടു്. (താറാവു് എന്നു തെക്കൻദിക്കുകളിലെ ഗ്രാമ്യനാമം)
താമ്രം=ചെമ്പു്.
താമലകീ=കീഴാനെല്ലി
താലകം=പനവിരൽ
തിക്താ=പുത്തരിച്ചുണ്ടവേർ; കടുകുരോഹിണി; കിരിയാത്തു്.
തിന്ത്രിണി=മരപ്പുളി.
തിന്ത്രിണീഫലവൽക്കം=പുളിംകുരുവിൻ
തിലം=എള്ളു് (തൊലി
തിലജം=എണ്ണ.
ത്രായന്തീ=ബ്രഹ്മി; കൊഴപ്പ.
ത്രിഫല=നെല്ലിക്ക, താന്നിക്ക, കടുക്ക (ഇവററിൻതോടു്)
ത്രിവൃത്=ത്രികോല്പക്കൊന്ന (ശിവത)
തീക്ഷ്ണം(ലോഹം)=ഉരുക്കു്, ഇരുമ്പു്
തൂനി=പക്വാശയത്തിൽനിന്നും ഗുദഗുഹ്യങ്ങളിലേക്കവേദനയോടുകൂടിവായുഗതികൊണ്ടുള്ള രോഗത്തിന്റെപേർ.
തുമ്പ=മൺവെട്ടി (ദേശ്യമാണു്)
തുവ=കൊടിത്തുവവേർ
തുത്താം=കാട്ടുതുളസിവേർ
തൃതീയകം=മൂന്നാംമുറപ്പനി
തോട്ടി=കറുന്തോട്ടി; കാരത്തോട്ടി
തോയം=ജലം; ഇരുവേലി
തോയദം=മുത്തങ്ങാക്കിഴങ്ങു്
ദക്ഷിണാക്ഷി=വലത്തേക്കണ്ണു്
ദണ്ഡീ=കയ്യിൽ വടിയുള്ള ആൾ.
ദന്തി=നാഗദന്തിവേർ; ആന
ദധി=തൈരു്.
ദശാംഗുലം=പത്താംഗുലം.
ദശവർഷം=പത്തു് ആണ്ടുകാലം
ദ്രാക്ഷാ=മുന്തിരിങ്ങാപ്പഴം
ദ്രോണം=തുമ്പ
ദ്രോണകുംഭം=തുമ്പക്കുടം.
ദ്വാദശാഹം=പന്ത്രണ്ടുദിവസം.
ദ്വിതീയാഹ(ഹിക)=രണ്ടാംമുറപ്പനി
ദ്വിനിഷ്കം=രണ്ടുകഴഞ്ചു്
ദ്വിപ്രസ്ഥം=രണ്ടിടങ്ങഴി
ദ്വിശതം=ഇരുനൂറു്
ദാരു=ദേവതാരം
ദാർവ്വീ=മരമഞ്ഞൾത്തൊലി
ദുർന്നാമ=അർശസ്സു്
ദൃഗാമയം=കണ്ണിൽദീനം
ദൃഗ്രോഗം=കണ്ണിൽദീനം
ധ്വജം=കൊടി (കൊടിമരം)
ധാത്രീ=നെല്ലിക്കാത്തോടു്
ധാന്വന്തരം=ധന്വന്തരീമന്ത്രം
ധാന്യ(ക)=കൊത്തമ്പാലയരി
ധുർദ്ധൂരം=ഉമ്മത്തു്.

## ന

നക്തമാലം=ഉങ്ങു്, പുങ്കു് എന്നും തെക്കൻപേർ. (വേരിലെതൊലിഎടുക്കണം)
നത്തച്ചൂരി=ഇതു് താർതാവലിന്നു പറയുള്ള മററൊരു പേരാണു്. ഇതിന്റെ അരിയും കിട്ടുന്നതാണു്.
നന്നാറി=ഇതു നറുനീണ്ടിക്കിഴങ്ങിന്റെ മററൊരു ദേശ്യനാമമാണു്.
നാഗവല്ലീ(രസം)=വെററിലക്കൊടി (വെററിലച്ചാർ)
നാഗവംഗാദിദോഷങ്ങൾ=നാകം എന്ന ലോഹത്തിന്റെ അംശം, ചലം എന്നു പറയുന്ന ദോഷം. (രസത്തിന്നു മേല്പറഞ്ഞ ദോഷങ്ങൾപോക്കി എടുക്കണം)
നായകം=സന്നിനായകം.
നികുംഭം=നാൽക്കൊല്പക്കൊന്ന.
നിർഗ്ഗുണ്ഡീ=കരിനൊച്ചി.
നിംബം=വേപ്പു്
നിംബജം=വേപ്പെണ്ണ
നിശ്വാസം=നിശ്വാസപ്പുൽ എന്ന മരുന്നു് (കാററു എന്നും ഈ പദത്തിന്നർത്ഥം)
നിലംപരണ്ട=ചെറുപ്പുള്ളടി.
നിശാ=മഞ്ഞൾ.
നിഷ്കം=കഴഞ്ചു്.
നിഷ്കൃതി=പ്രതിവിധി
നിഷ്കാർദ്ധം=അരക്കഴഞ്ചു്.
നിരംബുവെണ്ണ=നീരററവെണ്ണ.
നീണ്ടി=നറുനീണ്ടിക്കിഴങ്ങു്.
നീരട്ടി=മരോട്ടി(കുരു).
നീലീ=അമരി (വേർ).
നൂറു്=ചുണ്ണാമ്പു് (സംഖ്യ).

## പ—ഫ—ബ—ഭ

പഞ്ചകോലം=തിപ്പലി, കാട്ടുതിപ്പലി വേർ, കാട്ടുമുളകിൻവേർ, കൊടുവേലിക്കിഴങ്ങ്, ചുക്ക് ഇവ.
പഞ്ചഗവ്യം=ചാണകനീർ, ഗോമൂത്രം, നെയ്യ്, പാൽ, തൈരു ഇവയുടെ അളവും മററും. പരിശിഷ്ടം 203-ാം യോഗം നോക്കുക.
പഞ്ചമൂലം=ഇതു അഞ്ചുവിധത്തിൽ ഉണ്ട്. പരിശിഷ്ടം 70-ാംയോഗം നോക്കുക.
പഞ്ചവല്ക്കം=ആൽ, അരയാൽ, അത്തി ഇത്തി ഇവററിൻതൊലി (ഇതിനുമാത്രം നാല്പാമരമെന്നു പേർ) കല്ലാലിൻതൊലികൂടിയായാൽ പഞ്ചവല്ക്കമായി.
പഞ്ചവിംശതി=ഇരുപത്തിയഞ്ചു്
പടഹം=ഒരു വാദ്യവിശേഷം
പടുചൂർണ്ണം=ഇന്തുപ്പിൻപൊടി
പപ്പടം=പർപ്പടകപ്പുല്ല്
പത്രക്ഷാളനം=ഇലകഴുകുക
പയലി=വശളച്ചീര
പലാശബീജം=പ്ലാശിൻകുരു
പനസകം=ചക്ക
പയോയുതം=പാലുകൂടികൂട്ടി
പലം=12 കഴഞ്ചുകൂടുന്നതു്
പഴക്ക=പഞ്ചമംപഴക്ക (മീറ)
പ്രതിതൂനി=ഗുദോപസ്ഥങ്ങളിൽ നിന്നുവായു വലിയ വേദനയുണ്ടാക്കിക്കൊണ്ടു പക്വാശയത്തിലേക്കു ഗമിക്കുന്ന സ്വഭാവമുള്ള ഒരു ഗുന്മവിശേഷം.
പ്രസേകം=വായിൽ വെള്ളംവരിക
പ്രസാരണി=ഇതിനു തലനീളി എന്നു് വടക്കും, കുതിരവാലി എന്നു് തെക്കും ദേശ്യനാമങ്ങളും ഉണ്ടു്.
പ്രസ്ഥം=ഇടങ്ങഴി (16 പലം)
പ്രസ്ഥാർദ്ധം=ഇരുനാഴി (8 പലം)
പാഠം=പാടത്താളിക്കിഴങ്ങു്
പാദം=കാൽ, (നാലിലൊരുഭാഗം)
പാദചർമ്മം=കാലിനകത്തെ തൊലി
പാനാഭ്യഞ്ജനം=കുടിക്കുക, തേയ്ക്കുക.
പാരദം=രസം
പിണ്ഡസ്വേദം=കിഴികൊണ്ടു വിയർപ്പിക്കുക (പിണ്ഡതൈലംകൊണ്ടു കിഴിയിടുന്നതിനും പറയാറുണ്ടുപോൽ)
പീലിദൃഷ്ടി=മയിൽപ്പീലിക്കണ്ണു്
പുനന്നവ=തമിഴാമവേർ
പുരാണമരിചം=പഴയ കുരുമുളകു്
പുരാണോഷണം=പഴകിയ കുരുമുളകു്
പുഴക്=വെരുകിൻപുഴവു്
പൈശൂന്യം=വിചാരശൂന്യത എന്നുകൂടി അർത്ഥമുണ്ടു്.
ഫലവത്സുക്ഷേത്രം=വിളവുകൾ ഉള്ള നല്ല ഭൂമി
ഫേനം=പത (നുര)
ബലാ=കുറുന്തോട്ടിവേർ
ബലാദ്വയം=കുറുന്തോട്ടിവേരും ആനക്കുറുന്തോട്ടിവേരും
ബഹിഃ=വെളിയിൽ
ബുഭുക്ഷ=വിശപ്പു്
ബൃഹതീദ്വയം=ചെറുവഴുതിനവേരുംവെൺവഴുതിനവേരും
ബൃംഹണം=പോഷിപ്പിക്കുന്നതു്
ബൃഹതീഫലം=വഴുതിനങ്ങ
ഭല്ലാതകം=ചേക്കുരു
ഭ്രമരഗേഹം=വട്ടാവെളിയൻകൂട്
ഭീരു=ഭയശീലൻ
ഭൂമിതാലം കന്ദം=നിലപ്പനക്കിഴങ്ങു്
ഭൂനാഗം=കുഴിയിര (ഞാഞ്ഞൂൽ)
ഭൂഗപം=ഗ്രാമ്പൂ
ഭ്രാമരം=കച്ചേന്നി (കഞ്ഞുണ്ണി); പെരുന്തേൻ എന്നും അർത്ഥം)

## മ

മക്കുണം=മൂട്ട
മണ്ഡലം=41-ദിവസം
മധു=തേൻ
മധുകം=എരട്ടിമധുരം (അതിമധുരം)
മധുസ്നുഹി=ചീനപ്പാവു്
മധൂകം=ഇലിപ്പക്കാതൽ
മധൂകതൈലം=ഇലിപ്പഎണ്ണ
മഹാജ്ഝടാ=വലിയ കീഴാനെല്ലി
മഹൗഷധം=ചുക്കു്
മാഗധീ=ചെറുതിപ്പലി
മാഘം=മകരം കുംഭംമാസങ്ങളിൽ ചെട്ടുവരുന്ന ഒരു ചാന്ദ്രമാസം
മാരിനീർ=മഴവെള്ളം
മാക്ഷികംമധു=ചെറുതേൻ
മുക്തകേശൻ=തലമുടിഅഴിച്ചവൻ
മുണ്ഡീ=ക്ഷുരകൻ
മുപ്പൂരം=പൂരം, പൂരാടം, പൂരുരുട്ടാതി
മുത്തിൾ=കുടങ്ങൽ
മുസ്താ=മുത്തങ്ങാക്കിഴങ്ങു്
മുദ്ഗം=ചെറുപയർ
മുസലം=ഉലക്ക

മൂകൻ=സംസാരിക്കാൻ വയ്യാത്തവൻ (മൗനിയായവൻ)

മൂന്നഞ്ചേഴായതാരം = ജന്മനക്ഷത്രത്തിൽ നിന്നും മുമ്പും പിമ്പും മൂന്നാമത്തേയും അഞ്ചാമത്തേയും ഏഴാമത്തേയും നക്ഷത്രങ്ങൾ

മൂലദ്രവ്യം=കിഴങ്ങ് വേര് മുതലായ സാധനങ്ങൾ

മൂർവ്വാ=പെരുംകുരുമ്പവേര്

മേദസ്സ്=മേദസ്സ് എന്ന ധാതു, കൊഴുപ്പ് (വസ)

മോദകം=അയമോദകം.

## യ

യക്ഷ്മാ=രാജയക്ഷ്മാവ് (ക്ഷയം) രോഗം,

യക്ഷാക്ഷി=കഴഞ്ചി (കഴട്ടി)

യക്ഷാക്ഷിബീജം=കഴട്ടിക്കുരുപ്പരിപ്പ്

യതി=സന്യാസി; മനസ്സിനെ അടക്കിയവൻ

യമകം=രണ്ട് എണ്ണകളോ, എണ്ണയും നെയ്യുമോ തമ്മിൽ കൂട്ടിയതു്

യവാഗു=കഞ്ഞി

യാമം=ഏഴരനാഴികനേരം

യാഷം=കൊടിത്തൂവവേർ.

## ര

രക്തപുഷ്പം=ചുവന്നപുഷ്പം

രജകൻ=വെളുത്തേടൻ

രജനീ=രാത്രി, മഞ്ഞൾ

രജസ്വലാ=തീണ്ടാരിയായവൾ

രംഭാ=വാഴ (വാഴക്കിഴങ്ങ്, വാഴപ്പഴം ഇല)

രസം=പാറ് (പാരദം)

രാമഠം=കായം

രാസ്നാ=ചിററരത്ത

രുധിരം=രക്തം

രേചനം=മലത്തെ പുറത്തുകളയുന്നതു്

രേണുകം=അരേണുകം

രോഗഘ്നം=വെള്ളക്കൊട്ടം

രോഹിണീ=കടുകുരോഹിണി.

## ല—വ

ലവംഗം=ഇലവർങ്ഗം (ഗ്രാമ്പൂ)

ലവണം=ഉപ്പ്, ഇന്തുപ്പ്

ലവണത്താതൻ=കടലുപ്പിൽ കൂടിക്കിടക്കുന്ന കറുത്തചെളി (ഇതിന്ന ദേശ്യനാമത്തിൽ ഉപ്പിന്റെ തന്ത എന്നു പറയുന്നു)

ലശുനം=വെളുത്തുള്ളി

ലാക്ഷാ=കോലരക്ക്

ലാക്ഷാരസം=കോലരക്കിൻകഷായം

ലോഹം=ഇരുമ്പ്

ലോഹിതാണ്ഡം=മിശിറിൻ(നീററിൻ)മുട്ട

വചാ=വയമ്പ്

വടു=ബാലൻ; ബ്രഹ്മചാരി

വനസൂരണം=കാട്ടുചേന

വപനം=ക്ഷൗരം

വരാ=ത്രിഫലാത്തോട് (ത്രിഫലയുടെ അർത്ഥവും നോക്കുക)

വത്സകം=കുടകപ്പാലയരി

വണ്ടുകെട്ടി=വടികെട്ടി (ഒരു വായിടുങ്ങിയ പാത്രത്തിൽ തുണികെട്ടി അതിനകത്താക്കി അടച്ചു) എന്നർത്ഥം

വഹ്നി=കൊടുവേലിക്കിഴങ്ങ്

വ്യോഷം=ചുക്ക്, മുളക്, തിപ്പലി

വാപീകൂപതടാകാദി=ചെറിയ കുളം, കിണറ്, വലിയ കുളം മുതലായവ

വാരി=ജലം; ഇരുവേലി

വാശാ=ആടലോടകവേർ

വിഘടി=വിനാഴിക

വിടയം=അതിവിടയം; കുരുവില്ലാക്കട്ടുക്ക എന്നും അർത്ഥമുണ്ട്.

വിദുഃ=അറിയുന്നു (അഭിപ്രായമാകുന്നു)

വിപ്രഹത്തി=ബ്രാഹ്മണനെ കൊല്ലുന്നതു്

വില്ലൻ=വില്ലുധരിച്ചവൻ

വില്വം=കൂവളവേർ

വിവാദം=വാദപ്രതിവാദം

വിംശതി=ഇരുപതു്

വിസ്ഫോടം=പൊള്ളി ഇളകുക

വിസ്ഫോടവിനിവൃത്തി=പൊള്ളി ഇളകുന്നതു ശമിക്ക

വീരവാളി=വീരാളിപ്പട്ട് എന്നു പ്രസിദ്ധമായ പട്ട്

വൃഷം=പൂതവൃക്ഷം

വൃക്ഷം=ആടലോടകവേര്

വെണ്ണീറ്=ചാരം (ചാമ്പൽ)

വെള്ളില=വെള്ളുരോട്ടിഇല (ഈ ചെടിയുടെ തളിർ നല്ല വെളുപ്പായിരിക്കും. പാറത്തോൽ എന്നു പേരുണ്ട്. സംസ്കൃതം ലവലീ എന്നാണ്)

വേലി=കൊട്ടവേലിക്കിഴങ്ങ്
വേല്ലം=വിഴാലരി
വൈശാഖം=വൈശാഖം എന്ന ചാന്ദ്ര മാസം. ഇടവമാസത്തിനടുപ്പിച്ചാണ്.

## ശ

ശക്രവല്ലി=ഉഴിഞ്ഞ
ശർക്കരം=ശർക്കര, പഞ്ചസാര, കല്ല്
ശയ്യം=കിടക്ക, മെത്ത
ശരപുംഖം=കൊഴിഞ്ഞിൽവേർ
ശരപുംഖാംഘ്രി=കൊഴിഞ്ഞിൽവേർ
ശ്രവണം=കേൾവി; ചെവി
ശ്രാവണം=ശ്രാവണമാസം (ചിങ്ങത്തിനടുത്ത്)
ശ്രവണാർത്തി=ചെവിവേദന
ശ്രീകണ്ഠബീജം=രസം
ശ്രേഷ്ഠാദകം=ത്രിഫലക്കഷായം
ശ്വേതം=വെളുത്തത്
ശ്വിത്രകം=വെളുത്ത (തൊലി പൊളിഞ്ഞു വെളുക്കുന്ന) ഒരുമാതിരി ത്വഗ്രോഗം
ശാണം=മുക്കാൽ കഴഞ്ച്
ശാലി=നെല്ല്
ശാല്യന്നം=ചെന്നെല്ലരിച്ചോറ്
ശിരോനില=തലനീലി (പ്രസാരിണി)
ശിലാജതു=കർപ്പൂരശിലാജതു, കന്മദം
ശിശിരങ്ങൾ=തണുത്തവ
ശിവം=കടുക്ക
ശുചി=വൃത്തി; നിർമ്മലത
ശുഷ്കകേരജലം=പഴംതേങ്ങാവെള്ളം
ശുഷ്കേന്ധനം=ഉണങ്ങിയ വിറക്
ശുഷ്കമരം=ഉണങ്ങിയ മരം
ശൂന്യമന്ദിരം=ആളില്ലാത്ത വീട്
ശൃതം=കാച്ചിക്കുറുക്കിയത് (കഷായം)
ശോഫം (ഫം)=വീക്കം
ശോഷം=ക്ഷയരോഗം (മെലിവ്)

## ഷ — സ — ഹ

ഷട്പദം=കയ്യോന്നി (കഞ്ഞുണ്ണി)
ഷട്തണ്ഡുലം=അരിവകയാറ് (കുടകപ്പാലയരി, കാർകോകിലരി, ചെറുപ്പുന്നയരി, വിഴാലരി, ഏലത്തരി, കൊത്തമ്പാലയരി)
ഷട്പലം=തിപ്പലി, കാട്ടുതിപ്പലിവേർ, കാട്ടുമുളകിൻവേർ, കൊട്ടവേലിക്കിഴങ്ങ്, ചുക്ക്, ഇന്തുപ്പ്.
ഷട്ശതം=അറുനൂറ്
ഷഡക്ഷം=ആറുകഴഞ്ച് (18-കഴഞ്ച് എന്നും അർത്ഥംവരും)
ഷഷ്ടി=അറുപത്
ഷോഡശ=പതിനാറ്
സപ്തധാതു=രസം, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജാവ്. ശുക്ലം, ഇവ.
സങ്കേതം=പുറയിടത്തിനകത്ത്; (വളപ്പിനകം)
സർവ്വാംഗം=ശരീരം മുഴുവനും
സർഷപം=കടുക്
സഹചരം=കരിംകുറിഞ്ഞിവേർ
സഹദേവി=തിരുതേവി
സ്തന്യം=മുലപ്പാൽ
സ്നേഹം=തൈലം, നെയ്യ് മുതലായവ
സ്വേദകർമ്മ=വിയർപ്പിക്കുക എന്ന ക്രിയ
സിതാ=പഞ്ചസാര
സിന്ധൂത്ഥം=ഇന്തുപ്പ്
സുധാകുംഭം=അമൃതകലശം
സുവർണ്ണതൃണം=സ്വർണ്ണകപ്പുല്ല്
സൂക്ഷ്മനേത്രപ്രവൃത്തി=കണ്ണുകൊണ്ട് അധികം സൂക്ഷ്മസാധനങ്ങളിൽ വ്യാപരിച്ചു ഏതെങ്കിലും പ്രവൃത്തിയിൽ ഏർപ്പെടുന്നത്.
സൈന്ധവം=ഇന്തുപ്പ്
ഹരീതകീ=കടുക്ക.

## സങ്കേതങ്ങൾ

ക=കഷാ=കഷായം
ലേ=ലേഹ്യം
തൈ=തൈലം
ലേപം=ലേപനം. പൂച്ച്
ഘൃ=ഘൃതം, നെയ്യ്
ഗു=ഗുളിക
ചൂ=ചൂർണ്ണം, പൊടി
ഭ=ഭസ്മം.

# ചികിത്സകചിന്താമണി.

## (വൈദ്യസംഗ്രഹം)

ഭാഗം ൧.

### അദ്ധ്യായം ൧.

ഗുരുഗണേശാദിവന്ദനം.

ഗണനാഥനെനിക്കേററം തുണയായ്വരികെപ്പൊഴും
വാണിമാതാവുമവ്വണ്ണം വസിച്ചീടുകനാവതിൽ. ൧
ഗുരുഭൂതവരന്മാരും ഹൃദയേ കുടികൊള്ളണം
മഹാബ്രാഹ്മണരും നന്നായടിയത്തിന്നനുഗ്രഹം, ൨
വഴിയേ ചെയ്യുതിന്നായിത്തൊഴുതേൻ ഭക്തിപൂൎവ്വകം.
ചെമ്പകാമംഗലത്തിങ്കൽ പൎണ്ണശാലയിൽനിത്യവും ൩
മഹാമായയെ നന്നായി പൂജിച്ചിട്ടതിഭക്തനായ്
കൎമ്മപാശത്തെലംഘിച്ചു നിത്യമഷ്ടാംഗയോഗിയായ് ൪
പരമധ്യാനവുംചെയ്തു ബ്രഹ്മാനന്ദേന വാണിടും
ശ്രീമൽഗുരുപദാംഭോജം വന്ദിച്ചേനടിയൻമുദാ. ൫
ഭാഷാപദ്യംരചിപ്പാനി ന്നടിയത്തിന്നനുഗ്രഹം
വിശേഷാൽ ചെയ്യുതിന്നായിത്തൊഴുന്നേൻ പാദപങ്കജം. ൬

വിഷയസംഗ്രഹം.

ദേഹത്തിൻെറവിശേഷങ്ങൾ നാഡിതൻെറവിശേഷവും
രോഗങ്ങൾക്കുചുരുക്കീട്ടു ദൃഷ്ടമായൗഷധങ്ങളും ൭
പൂൎവ്വകൎമ്മവിപാകത്തിൻ നിഷ്കൃതീദാനഹോമവും
ഈശ്വരന്മാൎക്കുനേദ്യങ്ങൾ പൂജാലംകാരമെന്നിവ ൮
ഓരോവ്യാധിക്കുവെവ്വേറെ ചെയ്യാനുള്ളപ്രകാരവും
* യോഗശാസ്ത്രംവൈദ്യശാസ്ത്രം ജ്യോത്സ്യംകൎമ്മവിപാകവും ൯

---

പ്രജ്ഞാവൈഭവമന്ദദണ്ഡമഥിതാന്നിശ്ശേഷശാസ്ത്രാംബുധേഃ
സാരാൎത്ഥാമൃതം സ്വയം സുമധുരം സമ്പാദയൻ പായയൻ
ശിഷ്യാൻ വത്സലതാഭരാത് സുമനസസ്തന്വൻ ബുധാൻ ഗീയതേ
യഃ സൎവ്വത്ര നതോഽസ്മി, തം ഗുരുവരം ശ്രീനീലകണ്ഠാഭിധം.

* അവതാരിക നോക്കുക.

ഇച്ചൊല്ലിയമഹാശാസ്ത്രം മററും പല പുരാണവും
നോക്കീട്ടതിൽപറഞ്ഞുള്ള പ്രമാണങ്ങളെടുത്തഹം ൧൦
സംക്ഷേപിച്ചുപരീക്ഷിച്ചു വൈദ്യസംഗ്രഹമെന്നൊരു
ഭാഷാഗ്രന്ഥംചമയ്ക്കുന്നേൻ ഗുരുനാഥകൃപാബലാൽ. ൧൧

ആധാരസ്വരൂപാദികൾ.

തൊണ്ണൂററാറംഗുലംതൻെറ വിരൽകൊണ്ടു ശരീരവും
അതിൻെറ മദ്ധ്യഭാഗത്തു് മൂലാധാരമതായതു്. ൧൨
മൂലാധാരത്തിങ്കൽനിന്നു സുഷുമ്നാനാഡിമേല്പട്ടേ
കപാലപത്മത്തിലോളം ചെന്നുമുട്ടിയിരിപ്പതു്. ൧൩
അതിൻെറയുള്ളിലാകുന്നു + ഷഡാധാരങ്ങളൊക്കെയും
മൂലാധാരം തുടങ്ങീട്ടു പന്ത്രണ്ടു നിലയുണ്ടെടോ ൧൪
മൂലാധാരത്തിന്നു ചുററുമെണ്മടങ്ങീട്ടുകുണ്ഡലി
ചുററിക്കെട്ടിക്കിടക്കുന്നു മോക്ഷദ്വാരാനുബന്ധിയായ്. ൧൫
അഗ്നിപോലെ ജ്വലിച്ചിട്ടു നിന്നീടുന്നവിടെശ്ശിവൻ
അതിന്നിരുവിരൽമേലേ സ്വാധിഷ്ഠാനമതിങ്കലും ൧൬
ബ്രഹ്മനായിട്ടിരിക്കുന്നു അഗ്നിപോലെ ശിവൻ സദാ.
ദശാംഗുലമതിൻമീതേ പൊക്കിളിൽ മണിപൂരകം. ൧൭
അൎക്കനായിശ്ശിവൻ വഹ്നിജ്വാലയോടുമിരുന്നുടൻ
ഭക്ഷിക്കുന്ന പദാൎത്ഥത്തെപ്പചിക്കും സൎവ്വദേഹിനാം. ൧൮
ജഠരാഗ്നിയിതെന്നല്ലോ ചൊല്ലീടുന്നു മഹത്തുകൾ
അതിൻമേൽ ഹൃദയത്തിങ്കൽ നാലാമാധാരമുണ്ടതു് ൧൯
അനാഹതമിതെന്നല്ലോ ചൊല്ലീടുന്നവിടത്തിലു്
വിഷ്ണുരൂപേണ വാഴുന്നു ശിവൻ ജീവസ്വരൂപനായ്. ൨൦
കണ്ഠദേശത്തിലാകുന്നു ശുദ്ധിചക്രമതെന്നതു്
അമൃതാംശുവതായിട്ടു ശിവൻവാഴുന്നു സൎവ്വദാ. ൨൧
ഭ്രൂമദ്ധ്യത്തിങ്കലവ്വണ്ണമാറാമാധാരചക്രവും
സൎവ്വഭൂതമയം താനായ് നിന്നീടുന്നവിടെശ്ശിവൻ. ൨൨

നാഡീവിവരണം.

കപാലപത്മം കീഴ്പോട്ടു കമഴ്ത്തീട്ടുള്ളതിങ്കലു്
സുഷുമ്നചെന്നുമുട്ടീട്ടുണ്ടവിടെ ദ്വാദശാന്തമാം ൨൩
ശുദ്ധിചക്രത്തിങ്കൽനിന്നു ജിഹ്വാമൂലത്തിലോളവും
ദ്വാരമൊന്നുണ്ടു തീൎത്തിട്ടു സുഷുമ്നാദ്വാരകേമുഖം. ൨൪

---

+ ഷഡാധാരങ്ങൾ. 1 മൂലാധാരം തുടങ്ങിയുള്ളവ 96 തത്വവിവരണത്തിൽ ഉണ്ടു് 60 മുതൽ ശ്ലോകങ്ങൾ (1-ാം അദ്ധ്യായം) ഷഡാധാരദേവതാദ്ധ്യാനാദികൾ ഗ്രന്ഥാന്തരങ്ങളിൽ നോക്കുക. (തന്ത്രരത്നാവലിയിൽ ഉദ്ധരിച്ചിട്ടുണ്ടു്.)

സദാശിവനിതാകുന്നു സുഷുമ്നയ്ക്കുള്ള ദേവതാ
സുഷുമ്നയ്ക്കരികേചേൎന്നു വലഭാഗത്തു പിംഗല ൨൫
സുഷുമ്നപോലെ മേല്പോട്ടു ചെന്നുമുട്ടീട്ടു നാൽവിരൽ
മുമ്പോട്ടൊടിഞ്ഞുതൂങ്ങീട്ടു വലനാസികയായതു് ൨൬
അതിന്നു ദേവതാസൂൎയ്യൻ വിഷവാഹിനിയാമതു്
അവ്വണ്ണമിടഭാഗത്തു മിഡയെന്നൊരു നാഡിയും ൨൭
മേല്പോട്ടുചെന്നുമുട്ടീട്ടു തൂങ്ങീട്ടങ്ങിടനാസിക
ചന്ദ്രൻദേവതയാകുന്നു സുധാവാഹിനിയാമതു് ൨൮
സുഷുമ്നാപിംഗലാപൃഷ്ഠേ വലഭാഗത്തുനിന്നുടൻ
ഉഷയാം നാഡിമേല്പോട്ടു ചെന്നുമുട്ടിക്കുനിഞ്ഞതു് ൨൯
ദക്ഷിണാക്ഷിയതാകുന്നു ഇടഭാഗത്തുമങ്ങനെ
അലംബുഷാ എന്ന നാഡി വാമനേത്രമതായതു് ൩൦
പിംഗലയ്ക്കുവലത്തായി മുമ്പിൽ ഗാന്ധാരിയെന്നൊരു
നാഡിചേൎന്നുവിലങ്ങീട്ടു വലകണ്ണുമതായതു്; ൩൧
അവ്വണ്ണമിടഭാഗത്തും ഹസ്തിജിഹ്വയിതെന്നൊരു
നാഡിചെന്നുവിലങ്ങുന്നതിടകണ്ണുവുമായതും ൩൨
മൂലാധാരത്തിങ്കൽ നിന്നിട്ടേഴുനാഡികളിങ്ങനേ
മേലും കീഴുംകലൎന്നിട്ടു കെട്ടുപെട്ടുകിടപ്പതും ൩൩
മണിപൂരത്തിങ്കലുണ്ടു് കുക്കുടാണ്ഡസമാനമായ്
നാഡീകന്ദമതിൽനിന്നിട്ടുത്ഭവം മററുനാഡികൾ ൩൪
മേല്പോട്ടുനാലും കീഴ്പോട്ടുമൂന്നും കൂടേഴുനാഡികൾ
നാഡീകന്ദത്തിങ്കൽനിന്നു പുറപ്പെട്ടവ ചൊല്ലിടാം ൩൫
സുഷുമ്നാ തന്നുടേനേരേ മുമ്പിൽ ഗാന്ധാരിയെന്നൊരു
നാഡിയുണ്ടതു പൊക്കിൾക്കുമിടഭാഗത്തുകൂടവേ ൩൬
ശുദ്ധിചക്രത്തിന്നുകീഴെ സുഷുമ്നാ ദ്വാരകേമുഖം
കൊണ്ടുക്കൊട്ടുത്തിരിക്കുന്നു അന്നപാകരസത്തിനെ ൩൭
മൂൎദ്ധാവിൽസുധയാക്കീട്ടു ചമയ്പ്പാനതുശംഖിനീ
ശംഖിനീതന്നുടെ നേരേ മുമ്പിലുണ്ടുപയസ്വിനീ ൩൮
അതിന്നുമുമ്പിലാകുന്നു വിശ്വോദരയുമിങ്ങനെ
ഇന്നാഡിരണ്ടുമാകുന്നു ഭോജനത്തിൻെറ നാഡികൾ ൩൯
ജലദ്രവ്യങ്ങളായുള്ള ഭോജ്യം പോകും പയസ്വിനൌ
ഉറച്ചുള്ളവയെല്ലാമേപോകും വിശ്വോദരാന്തരേ ൪൦

ചതുൎദ്ദശമഹാനാഡികൾ. 1. സുഷുമ്നാ. 2. ഇഡാ. 3. പിംഗല. 4. ഉഷാ 5. അലംബുഷാ. 6. ഗാന്ധാരി. 7. ഹസ്തിജിഹ്വാ. (ഇവ സപ്തനാഡികളുംആണു്.) 8. ശംഖിനി. 9. പയസ്വിനി. 10. ശുക്ലാസിനി. (ശംകസിനീ എന്നും പേരു കാണുന്നു) 11. സരസ്വതി. 12. ബാലി. 13. വിശ്വോദര. 14. രാകാ ഇവയാണു്.

ഇമ്മൂന്നിന്നുടനേ മുമ്പിൽ ജിഹ്വാനാഡി സരസ്വതി
വിശേഷാദരമുറിഞ്ഞിട്ടു രണ്ടായിട്ടുള്ളതിങ്കല് ൪൧
നാഭിക്കുനേരേ മേലേടം ചൊല്ലാം ആമാശയം തഥാ
പക്വാശയമതിൻകീഴേ മുറിയെന്നുധരിക്കണം. ൪൨
നാഡീകന്ദത്തിങ്കൽനിന്നു പക്വാശയസമീപമായ്
മൂന്നുനാഡികൾ കീഴ്പ്പോട്ടേക്കുള്ളതും പറയാമിനി ൪൩
ബാലിയെന്നു പറഞ്ഞീടും പൃഷ്ഠേഭാഗത്തു നാഡിയും
മലംപോകുന്നതിൽക്കൂടെ ഗുദംതന്നെയതായതു് ൪൪
അതിന്നുമുമ്പിലാകുന്നു രാകയാം മൂത്രവാഹിനി
അതിന്നുമുമ്പിലാകുന്നു ശുക്ലാസിനിയുമിങ്ങനെ ൪൫
ശുക്ലവാഹിനിയായുള്ള നാഡിയങ്ങതിലൂടവേ
ശുക്ലം സ്രവിച്ചുചെന്നിട്ടു മൂത്രദ്വാരമതിങ്കലേ ൪൬
ക്കൂടിയോനിയിലായിട്ടു * ഗർഭകുക്ഷിയിലായ്വരും.
ബ്രഹ്മസ്വരൂപമായുള്ള വസ്തുശുക്ലമതാകയാൽ ൪൭
ആയോനൗ ച വിയോനൗ ച നിഷിഞ്ചൻ പാതകീഭവേത്.
ഇങ്ങനേ നാഡികന്ദത്തിൽ എഴും മുമ്പിലതേഴുമായ് ൪൮
ചതുർദ്ദശമഹാനാഡി ദേഹേ ƒതിബലമായതിൽ
ജീവനും വായുവുംക്കൂടിസ്സദാസഞ്ചാരമാകയാൽ ൪൯
കുറഞ്ഞൊന്നതിലെങ്ങാനും മുറിഞ്ഞാൽമരണംവരും.

സിരാസ്വരൂപാദികൾ.

ഇവക്കൂടാതുത്ഭവിച്ചു നാഡീകന്ദാൽ സിരാസ്തഥാ ൫൦
എഴുപത്തീരായിരമായ്, സർവ്വഗാത്രേ ഗമിച്ചവ
മയിൽമുട്ടയിലേ രേഖപോലെ വ്യാപിച്ചിരിപ്പതും ൫൧
സുഷുമ്ന തന്നുടേപൃഷ്ഠേ ദേഹത്തിൻെറ ബലത്തിനും
തണ്ടെല്ലുമുണ്ടു മേല്പോട്ടു ചെന്നുമുട്ടി വളഞ്ഞതു് ൫൨
വില്ലുപോലെയിരിക്കുന്നു നാഡികൾക്കു ബലത്തിനു്
നാഡീകന്ദത്തിന്നു മേലുമിടഭാഗത്തുമിങ്ങനെ ൫൩
ചെന്നുചേർന്നിട്ടിരിക്കുന്നു ഭക്ഷണദ്രവ്യമൊക്കെയും
ജഠരാഗ്നി,യിനാൽ (യതാൽ) പാകംചെയ്തുകിട്ടങ്ങൾ കീഴ്പ്പെടെ

---

* ഗർഭകുക്ഷി=ഗർഭാശയം. 56-ാംശ്ലോകം. ഇതു് അന്നപാകക്രിയയെപ്പററിയ ഒരഭിപ്രായംമാത്രമാണ്. ഔഷധങ്ങൾ അഹോരാത്രംകൊണ്ടു ഗുണം പ്രകാശിപ്പിക്കുമെന്നു വാഗ്ഭടനും അഭിപ്രായമുണ്ടു്. ഇതിനെപ്പററി മാസംകൊണ്ടെന്നും 8 ദിവസം കൊണ്ടെന്നും മററ് ഓരോ ആചാര്യന്മാർക്ക് മതാന്തരങ്ങളുണ്ടു്. 57—58 നാഡികളുടെ ദോഷാശ്രയിത്വം മനസ്സിലാക്കേണ്ടതാണ്. ഈ വിഷയങ്ങൾ അഷ്ടാംഗഹൃദയത്തിൽ ഉള്ളവയല്ല. യോഗശാസ്ത്രാദി പരിജ്ഞാനമുള്ളവരിൽനിന്നും ഗ്രഹിക്കേണ്ടതാണ്.

പക്വാശയത്തിൽവീണിട്ടു ബാലിയൂടേ പുറത്തുപോം
ജലദ്രവ്യങ്ങളെല്ലാമേ രാകായ്യടെയുമിങ്ങനെ ൧൫
രസാംശമൊക്കെ മേല്പോട്ടു മൂപ്പതാം നാഴികയ്ക്കകം
സപ്തധാതുക്കളിൽചെന്നു ചേൎന്നീടുമതുനിശ്ചയം ൧൬

ദോഷങ്ങളുടെ ആശ്രയാശ്രയിതത്വം മററും.

ഇഡായാം വൎത്തതേ വാതഃ പിംഗലായാഞ്ച പിത്തവും
ശ്ലേഷ്മാ സുഷുമ്നയിൽതന്നെ വൎത്തിച്ചീടുന്നു സൎവ്വ(ത്ര)ദാ ൧൭
വാതം വായുപിത്തമഗ്നി ശ്ലേഷ്മാവെള്ളവുമായ്വരും
അപാനൻ വാതമാകുന്നു പ്രാണൻ പിത്തവുമായ്വരും ൧൮
സമാനൻ ശ്ലേഷ്മമായിട്ടു വൎത്തിച്ചീടുന്നു സൎവ്വദാ.

തത്വസംഖ്യാവിവരണം.

* തൊണ്ണൂററാറുണ്ടു തത്വങ്ങൾ അതിൻെറ വിവരങ്ങളെ ൧൯
മഹത്തുക്കൾ പറഞ്ഞിട്ടു ധരിക്കേണ്ടുന്നതാകയാൽ
സംക്ഷേപിച്ചതിനുള്ളോരു സംഖ്യമാത്രം പറഞ്ഞിടാം. ൨൦

---

* ഷണ്ണവതിതത്വങ്ങൾ: ഭൂതങ്ങൾ 5—പൃഥിവി, ജലം, അഗ്നി, വായു, ആകാശം. ജ്ഞാനകൎമ്മേന്ദ്രിയങ്ങൾ 10—മൂക്ക്, നാക്ക്, കണ്ണു, തൊലി, ചെവി, വാക്ക്, പാദം, പാണി, ഗുദം, ഉപസ്ഥം (ലിംഗം) ദശേന്ദ്രിയവിഷയങ്ങൾ 10—ഗന്ധം, രസം, രൂപം, സ്പൎശം, ശബ്ദം, വചനം, ഗമനം, ദാനം, വിസൎജ്ജനം, ആനന്ദം. ദശപ്രാണന്മാർ—പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ, നാഗൻ, കൂൎമ്മൻ, കൃകലൻ ദേവദത്തൻ, ധനഞ്ജയൻ. ഷഡാധാരങ്ങൾ—(12 മുതൽ ശ്ലോകങ്ങളാൽ വിവരിക്കുന്നു.) 1. മൂലാധാരം 2. സ്വാധിഷ്ഠാനം. 3. അനാഹതം, 4. ആജ്ഞം, 5. വിശുദ്ധി 6. ലംബിക ഇവയാകുന്നു.

അഷ്ടരാഗങ്ങൾ—കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സൎയ്യം, ഡംഭം, അഹങ്കാരം.

കരണാദിചതുഷ്ടയം—ബുദ്ധി, ചിത്തം, മനസ്സ്, അഹങ്കാരം.
സങ്കല്പാദിചതുഷ്ടയം—ചലനം, ഭാവനം, കമ്പനം, കുഞ്ചനം.
സപ്തധാതുക്കൾ—രസം രക്തം മാംസം മേദസ്സ് അസ്ഥി മജ്ജ, ശുക്ലം.
മൂന്നുനാഡികൾ—ഇഡ പിംഗല സുഷുമ്ന.
ത്രിഗുണങ്ങൾ—സത്വം രജസ്സ് തമസ്സ്.
ഏഷണത്രയം പുത്രേഷണം ദാരേഷണം വിത്തേഷണം.
ദോഷത്രയം—വാതം പിത്തം കഫം.
അവസ്ഥാത്രയം—ജാഗ്രത്, സ്വപ്നം, സുഷുപ്തി.
ഈശന്മാർ—ബ്രഹ്മാ വിഷ്ണു മഹേശ്വരൻ.
താപത്രയം—ആദ്ധ്യാത്മികം ആധിഭൗതികം ആധിദൈവികം.
മണ്ഡലത്രയം—സൂൎയ്യമണ്ഡലം സോമമണ്ഡലം അഗ്നിമണ്ഡലം.
ദേഹത്രയം—സ്ഥൂലം സൂക്ഷ്മം കാരണം.
പഞ്ചകോശങ്ങൾ—അന്നമയം മനോമയം പ്രാണമയം വിജ്ഞാനമയം ആനന്ദമയം, ഇങ്ങനെ തൊണ്ണൂററാറു തത്വങ്ങൾ.

നടേഭൂതങ്ങളഞ്ചല്ലോ പിന്നെപ്പത്തിന്ദ്രിയങ്ങളും
അതിന്റെ വിഷയം പത്തും പത്തു പ്രാണങ്ങൾപിന്നെയും ൩൧
ഷഡാധാരങ്ങളും പിന്നെ അഷ്ടരാഗങ്ങളും തഥാ
കരണാദിചതുഷ്കഞ്ച സങ്കല്പാദിചതുഷ്കവും ൩൨
ഏഴുധാതുക്കളും മൂന്നു നാഡീമണ്ഡലവും തഥാ
ത്രിഗുണം ചൈഷണം ദൃഷ്യം അവസ്ഥാത്രയവും പുനഃ ൩൩
ഈശന്മാർ മൂന്നുപിന്നേതങ്ങത്ര താപത്രയം തഥാ
മൂന്നുദേഹങ്ങളും പഞ്ചകോശങ്ങൾ, കൂടെയിങ്ങനെ. ൩൪
തൊണ്ണൂററാറുണ്ടുതത്വങ്ങൾ അതിന്റെവിവരങ്ങളെ
ഗ്രഹിക്കുന്നവരെല്ലാമേ മുക്തരായ്ത്തുമേദൃഢം ൩൫

ദശപ്രാണങ്ങളുടെ വിവരണം.

പത്തുപ്രാണങ്ങടേ വൃത്തി കുറഞ്ഞൊന്നുപറഞ്ഞിടാം
പ്രാണോപാനൻ നാഭിമദ്ധ്യേ കെട്ടുപെട്ടുകിടപ്പവൻ. ൩൬
മേലും കീഴും വലിച്ചീട്ടുമജപാമന്ത്രമക്ഷരം
ഇരുപത്തോരായിരത്തറുന്നൂറും സംഖ്യയിങ്ങനെ ൩൭
ജീവൻജപിച്ചിരിക്കുന്നു നിത്യംദേഹവശാലിഹ
അമ്മന്ത്രമോത്തറിഞ്ഞാകിൽ ജീവന്മുക്തനവൻദൃഢം. ൩൮
വ്യാനൻ ശ്രോത്രാക്ഷിഹൃദയനാസികാനാം പ്രവർത്തകൻ.
ഉദാനൻസർവ്വസന്ധിസ്ഥൻ കമ്പം കാലും നടത്തുവോൻ. ൩൯
സമാനൻ സർവ്വഗാത്രേഷു സഞ്ചരിച്ചുനടന്നുടൻ
ഭക്ഷിക്കുന്ന രസംകൊണ്ടു കൊടുത്തു ഗാത്രരക്ഷയും ൪൦
രാഗാദിയേവരുംപിന്നെ സപ്തധാതുവിലൊക്കെയും
വിലങ്ങീട്ടുനടന്നോരോവിധം പീഡകൾചെയ്യുയും ൪൧
നാഗൻമൂരികൾവിട്ടീടും കൂർമ്മൻകോടപായിടുന്നവൻ
കൃകലൻ കണ്ണിമച്ചീട്ടും മിഴിച്ചീട്ടുകയും തഥാ ൪൨
തുമ്മിക്കും ദേവദത്തൻതാൻ ഇളക്കിട്ടുനടക്കിലോ
മടിയുംവീക്കവും പിന്നെച്ചെയ്തീട്ടുന്നുധനഞ്ജയൻ. ൪൩
ഇങ്ങനേപത്തുപ്രാണങ്ങൾക്കുള്ള ചൈതന്യവൃത്തികൾ
ദേഹവിസ്താരവും നാഡീവിസ്താരം തത്വവിസ്തരം ൪൪
ജീവപ്രാണമനോബുദ്ധിയാത്മാക്കടെവിശേഷവും
ആധാരനിലവിസ്താരം ശ്വാസമന്ത്രാക്ഷരങ്ങളും ൪൫
അതിഗോപ്യങ്ങളായുള്ളേന്നതുകൊണ്ടിവയൊക്കെയും
സംക്ഷേപിച്ചുപറഞ്ഞേനിന്നിതു വിസ്താരമായിഹ ൪൬
അറിയേണമിതെന്നാകിൽ സദ്ഗുരുസ്സേവചെയ്തഥ
ഗുരുക്കന്മാർ പറഞ്ഞിട്ടു ധരിച്ചീട്ടുകവേണ്ടതു്. ൪൭

### മൎമ്മസംഖ്യ.

ദേഹത്തിലുണ്ടു നൂറേറഴ മൎമ്മങ്ങളതിലൊക്കെയും
മുറിവോ കുരുവോ കൊട്ടോ കൊണ്ടാലങ്ങതിനപ്പൊഴേ, ൭൮
ചികിത്സചെയ്തുകൊള്ളാഞ്ഞാൽ അതിനാൽ മൃതിയായ്വരും
കയ്യിലും കാലിലുംകൂടി നാല്പതുംനാലുമുണ്ടിഹ ൭൯
വയററിൽ മൂന്നുമൎമ്മാണി മാൎവ്വത്തുപുനരൊമ്പതു
മുതുകത്തുപതിന്നാലു കഴുത്തിൽ പന്തിരണ്ടിഹ ൮൦
കേശത്തിലിരുപത്തഞ്ചു മൎമ്മം നൂറേറഴതിങ്ങനെ.

### ധാതുമലാദിപരിമാണം.

യൌവ്വനംവന്നദേഹത്തിൽ രുധിരം രണ്ടിടങ്ങഴി ൮൧
ജലം രണ്ടരയുണ്ടല്ലോ പിത്തമഞ്ഞാഴിയുണ്ടിഹ
ശ്ലേഷ്മാവൊന്നരയും മുക്കാൽ വസാ മജ്ജാവുനാഴിയും. ൮൨
പ്രസ്ഥമാംശ്മുണ്ടുമേദസ്സുമൊന്നേമുക്കാൽ മലങ്ങളും
പ്രസ്ഥം മൂത്രവുമുണ്ടല്ലോ രജസ്സുംനാഴിയാം തഥാ ൮൩
ഓജസ്സും ശുക്ലവും പിന്നെ തലച്ചോറുമുഴക്കിഹ.

### അസ്ഥ്യാദിസംഖ്യ.

മുന്നൂറററുപതുണ്ടല്ലോ അസ്ഥിയങ്ങുപ്രമാണമായ്. ൮൪
* ദ്വിശതം പത്തുമുണ്ടസ്ഥി സന്ധുവിങ്കൽ പറഞ്ഞതു്.
സിരയുണ്ടേഴുപത്താരായിരം, മൂന്നരകോടിയും. ൮൫
രോമങ്ങൾ; ഒമ്പതാംഭാരം, പതിന്നാലിഹവായുവും
തൊണ്ണൂററാറുണ്ടുതതപങ്ങൾ ദേഹത്തിങ്കൽ വിശേഷമായ്. ൮൬
സ്വസ്ഥനായുള്ളമർത്ത്യന്നു ശ്വാസമങ്ങൊരുനാളിഹ
ഇരുപത്തോരായിരവും ഷട്ശതം സംഖ്യയുണ്ടിതു. ൮൭
കണക്കിട്ടാലൊരുശ്വാസം വിഘടിക്കുവരും തഥാ.

### കാലവിഭാഗം.

വസന്തഗ്രീഷ്മവൎഷാശ്ച ശരദ്ധേമന്തശൈശിരാഃ. ൮൮
ക്രമത്താലൃതുവാറിന്നും ചൈത്രാദിരണ്ടുമാസമാം
വാതം വസന്തഗ്രീഷ്മങ്ങൾ പിത്തം വൎഷശരത്തുകൾ ൮൯
കഫം ഹേമന്തശിശിരമൃതുക്കളിലിവണ്ണമാം
ഓരോദോഷങ്ങൾകോപിച്ചിട്ടുണ്ടാകും വ്യാധിയൊക്കെയും. ൯൦

---

* മൎമ്മാദിവിവരണം, ധാതുമലാദിപരിമാണം ഇവയ്ക്കു് മൂലഗ്രന്ഥങ്ങൾ ഏതെന്നു നിശ്ചയമില്ല. എന്നാൽ, അഷ്ടാംഗഹൃദയം അനുസരിച്ചു ചിലതുമാത്രമേ കാണുന്നുള്ളു.

## ഭൂദേശവിവരണം.

ആനൂപം ജാംഗലം പിന്നെ സാധാരണവുമിങ്ങനെ
മൂന്നുഭൂമികളുണ്ടെ,ന്നാലാനൂപത്തിന്റെലക്ഷണം ൯൧
കായൽസമീപവും കൈത താന്നി ചാരുകളെന്നിവ
ഏറെയുള്ളേടവും പിന്നെ ഉപനീർഭൂജ്ജലങ്ങളും ൯൨
ആനൂപജാനാം നിര്ദ്ദോഷം പെരിക്കാൽ പനിശോഫവും
ഏറെയുണ്ടാംവിശേഷിച്ചു ത്വഗ്ദോഷാദ്യക്ഷിരോഗവും ൯൩
വൃക്ഷങ്ങളേതുംക്കൂടാതെ മരുഭൂമിസമാനമായ്
ജലംകുറഞ്ഞുകാറേററെയുള്ളേടം ജാംഗലം വിദുഃ ൯൪
രോഗങ്ങളേറെയുണ്ടാകും ദേശേ ജാംഗലവാസിനാം
സ്വച്ഛമായ്നിമ്മലജലം വനോദ്യാനപ്രദേശവും ൯൫
നല്ലവൃക്ഷങ്ങൾ പുഷ്പങ്ങൾ ചിറതോടെന്നിയുള്ളിടം
സാധാരണമിതിപ്രോക്തം ഫലൽസുക്ഷേത്രമുള്ളിടം ൯൬
സാധാരണക്ഷേത്രജാനാം രോഗങ്ങളധികം ന ച
ഉണ്ടെങ്കിലാശ്രുശമനം പ്രതികാരൌഷധാദിയാൽ ൯൭
ഇങ്ങനേകാലദേശത്തിലുള്ള രോഗസമൂത്ഭവം.

## വാതാദിപ്രകൃതികൾ.

വാതംപിത്തംകഫം മൂന്നു ദോഷംകൊണ്ടുശരീരികൾ ൯൮
അനേകരോഗൈഃ പീഡിച്ചു വലഞ്ഞീടുന്നു സര്വ്വദാ
എന്നാലതിന്റെഭേദങ്ങൾ മൂന്നുക്രമം പറഞ്ഞിടാം. ൯൯

## വാതപ്രകൃതിലക്ഷണം.

ദേഹംകറുത്തുലന്നിട്ടു മെലിവുംപാപശീലവും
കടുസ്വഭാവവുംബുദ്ധി പരമാത്ഥിനിയാകയും ൧൦൦
പുളിച്ചരസമശിക്കും മൂത്രം നന്നായ് വെളുത്തുപോം
ഈവണ്ണംവാതദേഹത്തിന്നുള്ള ലക്ഷണമായതു്. ൧൦൧

## പിത്തപ്രകൃതിലക്ഷണം.

ചുവന്നഗാത്രവും മൂത്രമുഷ്ണം ദാഹമുറക്കവും
ഭ്രമം പറകയോക്കാനം ഭക്ഷിച്ചാൽ ദഹിയാസ്സയും ൧൦൨
ചുഴലും തലയെപ്പോഴും മധുരത്തിലപേക്ഷയും
പിത്തക്കുറുശരീരത്തിന്നുള്ള ലക്ഷണമായതു് ൧൦൩

കഫപ്രകൃതിലക്ഷണം. ×

വെളുത്തനിറമായ്ദേഹം നേത്രത്തിൽ നീർതുളുമ്പിയും
ഗുണസ്വഭാവിയായ് ഭക്തിഈശ്വരങ്കലതേററവും ൧൪
എരിച്ചരസവുംഗാത്രം തണുപ്പേറിയിരിക്കയും
മൂത്രംവെളുത്തുഫേനത്തോടൊരുമിച്ചിട്ടിരിക്കയും ൧൫
ഈവണ്ണം കഫഗാത്രത്തിന്നുള്ളലക്ഷണമായതു്
ഇമ്മൂന്നുദേഹികൾക്കും മൂന്നുണ്ടല്ലോ സഹജങ്ങളായ്. ൧൬

# അദ്ധ്യായം ൨.

വൈദ്യലക്ഷണം. *

ചികിത്സിക്കും ഭിഷക്കിന്റെ ഗുണമല്പം പറഞ്ഞിടാം
ഗുരുവിശ്വാസവും ഭക്തിശ്രദ്ധയും സത്യവാക്യവും ൧
ധർമ്മശീലം ദയാശീലം ദേവബ്രാഹ്മണഭക്തിയും
നിത്യസ്നാനംവ്രതംപിന്നെ ഭസ്മരുദ്രാക്ഷധാരണം ൨
പുരാണശ്രവണത്തിന്നു നിത്യം ശ്രദ്ധമുഴുത്തവൻ
സ്മൃതംകൊണ്ടുദിനംതോറും കൈകാര്യംചെയ്തിരിപ്പവൻ ൩
പലശാസ്ത്രങ്ങളും നോക്കിഗ്രഹിച്ചും ശീലമായവൻ
ധാനന്തര(ധന്വന്തരി)മുപാസിച്ചു കൈപ്പുണ്യം വന്നുറച്ചവൻ ൪
പരസ്ത്രീകാംക്ഷക്രൂടാതെ ദ്രവ്യകാംക്ഷകുറഞ്ഞവൻ
ദുരാചാരങ്ങളില്ലാതെ രാഗദ്വേഷം വെടിഞ്ഞവൻ ൫
ഭക്തിയോടു പ്രവൎത്തിച്ചാലൗഷധം ഫലമായ്വരും.

വൈദ്യവൃത്തിക്കു് അയോഗ്യന്മാർ.

സ്ത്രീസക്തനായവൻമൂർഖൻ ലുബ്ധൻദുഷ്ടൻശഠൻവിടൻ ൬
അസത്യനക്രമീരോഗിയംഗഹീനനഭക്തിമാൻ
വീതഗർഭൻ(ഊർദ്ധഗർവൻ മാനഹീനൻ ഉദാസീനൻ കൃതഘ്നകൻ(നം)
എന്നിത്തരത്തിലുള്ളോരുമർത്ത്യന്മാർക്കായുർവേദമാം
ശാസ്ത്രങ്ങളെ ഗ്രഹിപ്പിക്കാൻ തുടങ്ങൊല്ലാ ഭിഷഗ്വരാ(രൻ) ൭

× വാതപിത്തകഫപ്രകൃതികളും മിശ്രപ്രകൃതികളും അഷ്ടാംഗഹൃദയം ശാരീരം മൂന്നാം അദ്ധ്യായത്തിൽ വിവരിക്കുന്നുണ്ടു്.

* ഈ ലക്ഷണം പ്രസ്തുത ഗ്രന്ഥകർത്താവിന്നു് പരിപൂർണ്ണമായും ഉണ്ടായിരുന്നു.

### അചികിത്സ്യരോഗികൾ.

ഭിഷഗ്വരനപേക്ഷിപ്പാനുള്ള രോഗീടെലക്ഷണം
പറയാമിതറിഞ്ഞിട്ടുവേണംചെയ്വാൻ ചികിത്സകൾ. ൯
ദേവകൾ മുനിമാർപിന്നെ ബ്രാഹ്മണർഗ്ഗുരുഭൃതരും
സപ്തമാതാ സപ്തപിതാ യോഗികൾ സന്യസിച്ചവർ ൧൦
വേദാന്തി വൈദ്യൻ വിദ്വാന്മാർ പാന്ഥന്മാർതീൎത്ഥവാസികൾ
അശീതിവത്സരംചെന്നവൃദ്ധന്മാർ സജ്ജനങ്ങളും ൧൧
ഭസ്മംരുദ്രാക്ഷമിത്യാദിധരിച്ചുള്ളതിഭക്തരും
ഇങ്ങനേ ദിവ്യരായുള്ള മഹാജ്ഞാനിജനങ്ങളെ ൧൨
മഹാന്മാരെന്നറിഞ്ഞിട്ട സേവിക്കാതെനിരന്തരം
നിന്ദചെയ്തുനടക്കുന്ന മൎത്ത്യനീചജനത്തിനും ൧൩
വിദ്യയും ശാസ്ത്രവുംപിന്നെയൗഷധങ്ങൾ പുരാണവും
തീൎത്ഥസ്നാനം ധൎമ്മദാനംദേവയജ്ഞവ്രതാദിയും ൧൪
ഇങ്ങനെ ദിവ്യവസ്തുക്കൾ നിന്ദിച്ചീടുന്ന മൎത്ത്യനും
ദേവകോപം ബ്രഹ്മകോപം രാജകോപങ്ങളെന്നിവ ൧൫
ഭവിച്ചുള്ളവനുംപിന്നെ വ്യഗ്രമാനസനും തഥാ
ചണ്ഡനുംശോകിയും ഭീരു കൃതഘ്നനവിധേയനും ൧൬
ആയുഃക്ഷീണം ഭവിച്ചോനും വൈദ്യനെദ്വേഷിയെങ്കിലും
തനിക്കുദ്വേഷമങ്ങോട്ടുഭവിച്ചുള്ളവനാകിലും ൧൭
വൈദ്യംചെയ്യിപ്പതിന്നൊന്നും(ട്ടും)നിൎവ്വഹിക്കാത്തരോഗിയും
മരുന്നിൻഗ്ഗുണമോരോന്നു വൈദ്യനോടുപറഞ്ഞിഹ ൧൮
സംശയസ്ഥാനമായിട്ടു ചെയ്തീടും വൈദ്യമാനിയും
എന്നിച്ചൊല്ലിയവൎക്കാൎക്കും ചെയ്യേണ്ട ഭിഷഗൗഷധം ൧൯
ചെയ്താലാപത്തനൎത്ഥങ്ങളപകീൎത്തിദരിദ്രതാ
ഭവിച്ചീടുമതെന്നോൎത്തുവൎജ്ജിച്ചീടുക വേണ്ടതു്. ൨൦

## ഭൂതലക്ഷണം.

### അശുഭഭൂതന്മാർ.

ഭൂതലക്ഷണവും ഭൂതചേഷ്ടയും പറയാമിനി
രോഗംകൊണ്ടാൎത്തനായുള്ളോൻപതിതൻമുക്തകേശനും ൨൧
അംഗഹീനനനാചാരൻ ആയുധം കയ്യിടിച്ചവൻ
ദണ്ഡപാശമെടുത്തോനും എണ്ണതേച്ചോനശുദ്ധനും ൨൨
മലിനൻ ദീനനും മൂകൻ ബധിരൻ മൂഢവൻ തഥാ
മൂടിപ്പുതച്ചിരിപ്പോനും എല്ലും ജടധരിച്ചവൻ ൨൩
രക്തപുഷ്പം കൃഷ്ണപുഷ്പമെന്നിവയെറെ ധരിച്ചവൻ
മുഖംതിരുമ്മുക കൈകാൽപിണച്ചീടുക തുമ്മുക ൨൪

മൂറിക്ക കീറുകാ ഭ്രമര വിരൽകൊണ്ടുവരയ്ക്കയും
ഞെളികപിരികാമൂരിവിടുകാ കൈഞെരിക്കയും ൨൫
സംഭ്രമിച്ചുടനേ മേലോകീഴോ നോക്കീട്ടുനില്ക്കയും
ശുഷ്കമ്മരംചാരിനില്ക്ക കുടകാ കൈകൾകാലുകൾ ൨൬
വ്യഗ്രംപൂണ്ടുള്ളനടയും പാരവശ്യേന നില്ക്കയും
നവദ്വാരംതൊടുകയും ഗദ്ഗദാക്ഷരവാക്യവും ൨൭
ഇങ്ങനേ പലതുണ്ടിന്നും നിന്ദ്യമാം ദൂതചേഷ്ടകൾ.

ദൂതാഗമനത്തിൽ അശുഭസന്ദർഭങ്ങൾ.

യാത്രാകാലത്തിലുംപിന്നെ വിവാദമുള്ളോരുനേരവും ൨൮
വപനംചെയ്യിരിക്കമ്പോൾ ഉറങ്ങുമ്പോളശുദ്ധിയിൽ
മൂത്രാദികൾവിസർജ്ജിക്കേ ശൗചാദ്യാശൗചകാലവും ൨൯
കുളിക്കുമ്പോൾ ഭുജിക്കുമ്പോൾ എണ്ണതേച്ചിട്ടിരിക്കവേ
ഹോമകാലേ ദാഹകാലേ മൈഥുനേ ദുഃഖകാലകേ ൩൦
ദൂതൻവന്നുപറഞ്ഞാലതേറ്റം നിന്ദ്യമതായ്വരും.

ദൂതോക്തിയിൽ അശുഭദേശങ്ങൾ.

ശ്മശാനത്തിങ്കലോ ശൂന്യമന്ദിരേ വാ ജലാന്തികേ ൩൧
സംകേതത്തിൻപുറത്തോ താൻ കഴിഞ്ഞുള്ള സ്ഥലത്തിലോ
വനത്തിൽശുഷ്കവൃക്ഷത്തിൻചുവട്ടെന്നിസ്ഥലങ്ങളിൽ ൩൨
ദൂതൻനിന്നുപറഞ്ഞാകിൽ ഘോരാകാര്യത്തിനൊട്ടുമേ.

ശരംകൊണ്ടു് സാദ്ധ്യാസാദ്ധ്യനിർണ്ണയം.

ശരമുള്ളോരുഭാഗത്തു ദൂതൻനിന്നാൽ ഗുണംതുലോം ൩൩
രണ്ടിച്ചുശരദൂതന്മാർ നിന്നാലേറമസാദ്ധ്യമാം
ശരമില്ലാത്തഭാഗത്തു ദൂതൻനിന്നഥ മുമ്പിനാൽ ൩൪
രോഗത്തിൻപേർപറഞ്ഞാകിൽ പാരം വൈഷമ്യമായ്വരും
ശരമുള്ളോരുഭാഗത്തുവന്നുനിന്നഥ ദൂതനും ൩൫
രോഗിതൻപേർമുൻപറഞ്ഞാൽ സാദ്ധ്യംതന്നെയതായ്വരും.

അശുഭശകുനങ്ങൾ

ഭിഷഗ്വരൻ ചികിത്സിപ്പാൻപോകുമ്പോൾ വഴിമേൽവരും ൩൬
നിമിത്തങ്ങളറിഞ്ഞിട്ടു ഗ്രഹിക്കേണം വിശേഷതഃ
വെണ്ണീറും വിറകുംപിന്നെ കഴുതാ ചൂലു ദർഭയും ൩൭
മുറവും കയറും തക്രം പോത്തും ക്രൂരന്മെണ്ണയും
എള്ളുമുപ്പും മരുന്നൊററാൽ മഴുകം ദണ്ഡിമുണ്ഡിയും ൩൮
അംഗഹീനതവന്നോനും വൈധവ്യം വന്നനാരിയും
ഇരുമ്പുതുമ്പയുംപിന്നെ കോടാലീ വെട്ടുകത്തിയും ൩൯

അറപ്പുവാൾ കൊയിത്തുവാൾ പിച്ചുവാളായുധങ്ങളും
യാചകൻ പതിതൻ തുമ്മൻ ചെരുപ്പീറനുടുത്തവൻ ൪൦
ആതുരൻ ക്ലീബനും ഭ്രാന്തൻ മൂകനും യതിയും വട്ട
തച്ചൻകൊല്ലൻപറയനും ക്രൂനനാട്ട കുരങ്ങിവ ൪൧
മാർജ്ജാരൻചേരയുംപാമ്പും കഴകൻ കാകനുമനും
ഈയവുംപാൽപഴവും പിണ്ണാക്കുമിയും കനൽകല്ലുകൾ ൪൨
കുപ്പായംതോലുരോമങ്ങൾ വെന്തനെൽചെറുപിള്ളരും
രജസ്വലാ രക്തകുംഭം രജകൻ ക്ഷുരകൻ തഥാ ൪൩
കുത്സിതൻകുശവൻപിന്നെ കുറവൻ പാണനെന്നിവർ
കുരുതിവലയുംചൂണ്ടൽ പീലിവയ്ക്കോലുചാണകം ൪൪
തേറും കുട്ടക്കയും പാള ചുണ്ണാമ്പും ചൊട്ടകൊട്ടിയും
കാപ്പാസം കലവും ചോറും (ചേറും) മുസലം ചുമടെന്നിവ ൪൫
പണ്ടാരം പരവൻ ക്രോഷ്ടാവൊട്ടകം നീചജാതികൾ
ഏകവിപ്രൻ ഭുജംഗത്തെക്കൊണ്ടു നേരേവരുന്നവൻ ൪൬
ഇങ്ങനേയുള്ളതോരോന്നു മാർഗ്ഗേ കണ്ടാകിൽനിന്ദ്യമാം.

ശുഭശകുനങ്ങൾ.

മൂലദ്രവ്യങ്ങളും ദൂർവ്വാ കുശയും കുഴലും തഥാ ൪൭
ഇറച്ചി മണ്ണു മത്സ്യങ്ങൾ, മംഗലധ്വനി കേൾക്കയും
ശ്വേതപുഷ്പം ശ്വേതവസ്ത്രം കത്തുംതീ രണ്ടുവിപ്രരും ൪൮
അക്ഷതം ചന്ദനം നെയ്യും കാമ്പുളും വേശ്യനാരിയും
ദധിയും മധുവും കാളകയറിട്ടുവരുന്നതും ൪൯
കരിമ്പുഗജവും പല്ലക്കന്തോളം പത്തുപക്ഷിയും
രാജാവും പടഹം കന്യാ ശംഖഭൂഷണമാലകൾ ൫൦
കണ്ണാടിയശ്വം മയിലും ചകോരം പൂർണ്ണകുംഭവും
വില്ലൻവീണ കുറിക്കൂട്ടം ചാമരം പൊന്നുവെള്ളിയും ൫൧
ശയ്യാതാമ്രം ബന്ധുജനം ധ്വജം ഗരുഡദർശനം
ചകോരചക്രവാകങ്ങൾതൻശബ്ദങ്ങൾ ശ്രവിക്കയും ൫൨
സമിത്തുംകൊണ്ടു് തൻനേരേ വരികായിവയൊക്കെയും
പെരികേ ഗുണമായുള്ള നിമിത്തം ശോഭനംതുലോം. ൫൩

മരണസൂചകനിമിത്തങ്ങൾ.

* പിന്നെയാരോഗി; തൻേറയോ(യോതൻെറ?) ഗൃഹം പൂകുന്നനേ
ഘടാദിവീണുടകയോ ദീപം പൊലികയോ തഥാ [രവും
വലത്തു,മുറയോ, തുമ്മലാകാത്ത പടവാത്തയോ
ഈവണ്ണമുള്ള വസ്തുക്കളുണ്ടായാലതിനിന്ദ്യമാം. ൫൫

---

* താൻ രോഗിയുടെയോ രോഗി തൻെറയോ ഗൃഹത്തിൽ പ്രവേശിക്കുമ്പോൾ വലത്തുമുറ=വലത്തുവശത്തു കരച്ചിൽ കേൾക്ക.

## രോഗാരംഭത്തിൽ അസാദ്ധ്യമായ തിഥിനക്ഷത്രാദികൾ

* ചോതിയും ചതയംപിന്നെ മൂപ്പൂരം കേട്ടയാതിര
ഭരണ്യാശ്ലേഷയുംപററാ പാപവാരം ചതുൎത്ഥിയും ൧൬
ചതുൎദ്ദശ്യഷ്ടമീഷഷ്ഠീ നവമീ ദ്വാദശീ തഥാ
വിഷ്ടിയും ജന്മനക്ഷത്രം മൂന്നഞ്ചേഴായതാരവും ൧൭
കൂടിവന്നദിനംതന്നെ രോഗാരംഭമതെങ്കിലോ
ബ്രഹ്മനാലും ശമിപ്പിപ്പാനെളുതല്ലെന്നു കേൾപ്പിതു. ൧൮

### മരണകരലക്ഷണങ്ങൾ.

അകംപുക്കവനെക്കണ്ടാൽ രോഗം വൈഷമ്യമെങ്കിലോ
കാണാം ലക്ഷണമീവണ്ണം അവററെപ്പറയുന്നിതു ൧൯
ദേഹരോഗങ്ങളെക്കണ്ടാൽ മെലിയാതെയിരിക്കയും
തലനാരെണ്ണതേച്ചോണം മിനുന്നനെയിരിക്കയും ൨൦
രോമത്തിലൊന്നു മെല്ലെന്നു പറിച്ചാലറിയായ്കയും
പുരികംതാണുകണ്ണേററം വിടൎന്നുന്തിയിരിക്കയും ൨൧
കണ്ണുനന്നായ്കുഴിഞ്ഞിട്ടു മിഴിക്രുത്തിട്ടിരിക്കയും
മൂക്കിന്റെ പിട്ടൽനന്നായി വികസിച്ചിട്ടിരിക്കയും ൨൨
ചുണ്ടുരണ്ടുമൊതുങ്ങീട്ടു പല്ലുനീണ്ടിട്ടിരിക്കയും
നാവുതോന്നുതളൎന്നിട്ടു പച്ചിലപ്പെട്ടിരിക്കയും ൨൩
താങ്ങിപ്പിടിച്ചിരുത്തുമ്പോൾ തലകുമ്പിട്ടുപോകയും
കൈകൊണ്ടു ഗുഹ്യവും മൂക്കും തപ്പിത്തപ്പിയിരിക്കയും ൨൪
വിരലേൽ ഞൊട്ടയില്ലായ്ക കൈക്കണക്കു പിടിക്കയും
ചന്ദനംപൂശിനാൽമുമ്പിൽ ഹൃദയം തോൎന്നുപോകയും ൨൫
മുഖംമിനുത്തുനന്നായിത്തെളിഞ്ഞിട്ടു വരുന്നതും
കണങ്കാൽവണ്ണശോഷിച്ചു വടിപോലെയിരിക്കയും ൨൬
കാൽമടമ്പുനിവൎന്നുപോമെന്നിത്തരമൊരോതരം
ചൊല്ലീടാൻ പലതുണ്ടിന്നും ലക്ഷണം മരണത്തിനു്. ൨൭

---

* തൃക്കേട്ടചോതിയും ചിത്രാംഭരണ്യാശ്ലേഷകൃത്തികാ
പൂരത്രയഞ്ച ചതയമിന്നാളൊന്നു വരുപുനഃ
ദ്വാദശീ ഷഷ്ഠിയും ഭൂതശ്ചതുൎത്ഥീ ച നവമ്യപി
ഇച്ചൊന്നനാലുപക്കത്തിലൊരു പക്കമെതുംവരു
ആരസൂൎയ്യാൎക്കപുത്രാണാമൊരുവാരമതുംവരു
മൂന്നുംകൂടി വരുന്നാകിൽ വിഷപ്പെട്ടാൽ മരിച്ചുപോം. (ജ്യോത്സ്നിക)

ഇതെല്ലാം കണ്ടറിഞ്ഞാലുമന്നേരത്തുള്ളവേദനാ
നില്പാനൗഷധവുംനന്നായ് കൊടുക്ക ഗുണമായ്വരും. ൫൮

### രോഗസംഖ്യ.

വാതങ്ങളാദിയായിട്ട രോഗസംഖ്യ പറഞ്ഞിടാം
വാതങ്ങളെമ്പതുണ്ടല്ലോ പിത്തം നാല്പതു സംഖ്യയും ൫൯
ശ്ലേഷ്മാവിംശതിയുംചൊല്ലാം ചതുഷ്ഷഷ്ഠി ജ്വരം തഥാ
സന്നിയും പതിനെട്ടുണ്ട് ഇരുപത്തേഴവേറെയും ൬൦
പതിമ്മൂന്നുഗ്രമാംസന്നി പറവാനുണ്ടതിന്നിയും
അഷ്ടാദശമപസ്മാരം ഭ്രാന്തുമവ്വണ്ണമുണ്ടിഹ ൬൧
രക്തപിത്തങ്ങളേഴാകും ചുമയഞ്ചിക്കിളഞ്ചിഹ
കാസശ്വാസവുമഞ്ചല്ലോ യക്ഷ്മാവഷ്ടാദശങ്ങളാം ൬൨
മൂന്നുണ്ടരുചിയുംപിന്നെ ഛർദ്ദിയഞ്ചിഹ തൃഷ്ണയും
അതിസാരവുമശ്സ്സുമാറാറുണ്ടിഹ സംഖ്യകൾ ൬൩
ഉദാവർത്തവുമഞ്ചുണ്ട് ചൊല്ലാമഞ്ചുവിഷൂചിയും
നാലുണ്ടുഗ്രഹണീപിന്നെ വിംശതി കൃഛ്രജാലവും ൬൪
രക്തമാംസശിരോവ്യാധി ചതുർവ്വിംശതിസംഖ്യയും
സന്ധിവ്യാധികൾനാലുണ്ടു ചൊല്ലാമഷ്ടാദശംവിധം ൬൫
തൊണ്ണൂറാറുണ്ടു ദൃഗ്രോഗം പഞ്ചവിംശതി കർണ്ണയോഃ
നാസയിൽ പതിനേഴുണ്ടു ചുണ്ടിലും പതിനൊന്നിഹ ൬൬
പതിനെട്ടുണ്ടുകണ്ണത്തിൽ പല്ലിലും പത്തുവ്യാധിയാം
ദന്തമൂലേ പതിമൂന്നാമെട്ടല്ലോ കവിളിങ്കലും ൬൭
പതിനെട്ടു കപാലത്തിൽ നാക്കിൽ ഷോഡശസംഖ്യയും
എട്ടുണ്ടു മുഖരോഗങ്ങൾ മൂർദ്ധാവിൽ പത്തുമൊമ്പതും ൬൮
കണ്ണമൂലത്തിലെവ്യാധി ചൊല്ലാം വിംശതിസംഖ്യയും
പതിനെട്ടുണ്ടുലിംഗത്തിൽ പിന്നെ യോനിയിൽ വിംശതി ൬൯
അസ്ഥിവ്യാപ്തമതായിട്ടുണ്ടശീതിരോഗസംഖ്യകൾ
ഇങ്ങിനേ പലതുണ്ടിന്നും രോഗസംഖ്യകൾ ചൊല്ലുവാൻ. ൭൦

### രോഗങ്ങൾക്കുള്ള ഒററമരുന്നുകൾ (അഗ്ര്യൗഷധങ്ങൾ)

രോഗങ്ങൾക്കൊററയായോരോ ഔഷധങ്ങൾ ക്രമത്തിന്
വാതംമുമ്പായ്പറഞ്ഞീടാം ഗുണമുള്ള മരുന്നുകൾ ൭൧
രാസ്നാ വാതത്തിനുംനന്ന് പിത്തത്തിന്നമൃതും തഥാ
ചുക്കു ശ്ലേഷ്മാവിനുംകൊള്ളാം ജ്വരേ കടുകുരോഹണി ൭൨
ചന്ദനം രക്തപിത്തത്തിന്നേററവും ഗുണമുള്ളതു്
കണ്ടകാരി ചുമയ്ക്കും നന്നിക്കിളിൽ ദശമൂലവും ൭൩
കാസേ ശ്വാസേ ച കാസഘ്നം ലാക്ഷാ യക്ഷ്മാവിനുംഗുണം

സ്വരസാദേ ജപാനെല്ലിപത്രം ക്ഷൌദ്രയുതം പിബേത് ൮൪
മലരിഞ്ചിയരുച്യാം ച പ്രസേകേ വൃഷപത്രവും
ഛർദ്ദിക്കു വിലാപം മലരും ഹൃദ്രോഗേ ജീരകം തഥാ ൮൫
രംഭാ ദാഹത്തിന്നും ദ്രാക്ഷാ മദമൂർച്ഛയെവെല്ലുവാൻ
ഭല്ലാതക(ഫലം)മത്രം കാട്ടുചേനയും മൂലരോഗകേ ൮൬
ഉദാവൎത്തേ ച കൊന്നത്തോലതിസാരേ ച മുസ്തയും
വിഷൂച്യാം ശരപുംഖാംഘ്രി ഗ്രഹണ്യാം വത്സകം തഥാ ൮൭
ഗോകണ്ടകഞ്ച കൃച്ഛ്രത്തിന്നശ്മരിക്കശ്മഭിത്തഥാ
പ്രമേഹത്തിന്നു നെല്ലിക്കാ ഏകനായകവും തഥാ ൮൮
വിരേചനം വിദ്രധിക്കൈങ്ങേ * ക്ഷാക്ഷീ വൃദ്ധിനാശനം
ഗുന്മത്തിൻ പ്ലാശ്ശനല്ലൊന്നു് ശൂലയ്ക്കു മുളതന്നില ൮൯
പ്ലീഹയ്ക്കുമുദരത്തിന്നും തിപ്പലീപശുമൂത്രവും
പാണ്ഡുവിന്നു കട്ടുക്കായും കാമിലയ്ക്കുഘമഞ്ഞളും ൯൦
ശോഫേ പുനൎന്നവംനന്നു വിസൎപ്പേ കരുകാ തഥാ
മസൂരിക്കാനയടിയൻ കുഷ്ഠത്തിൽ ഖദിരം തഥാ ൯൧
ശ്വിത്രകേ പഞ്ചവല്ക്കഞ്ച വേല്ലം കൃമിഹരം പരം
ശിരോരോഗേ ച രാമച്ചം ത്രിഫലാ നേത്രരോഗകേ ൯൨
നാസാകൎണ്ണമിവററിന്നു കരുനൊച്ചി ഗുണംതുലോം
ഓഷ്ഠജിഹ്വാദിരോഗത്തിൽ യഷ്ടീമധുകമുത്തമം ൯൩
അരിമേദപ്പട്ട ദന്തരോഗത്തിന്നേററമുത്തമം
ഇവയോരോന്നുകൊണ്ടുള്ള പ്രയോഗം ഗുരുഭാഷിതാത് ൯൪
പ്രയോഗിച്ചാൽ ശമിച്ചീടും വ്യാധിയിച്ചൊന്നതൊക്കെയും.

## ചികിത്സായുക്തികളും വ്യത്യസ്തങ്ങളും.

അതിസാരം ജ്വരം ഭ്രാന്തും രക്തപിത്തം ദൃഗാമയം ൯൫
ശീതജ്വരവുമസ്ഥിസ്രാവവും കുഴിനഖം തഥാ
കാച്ചാങ്കൎണ്ണി പറംകിപ്പുൎണ്ണെന്നിച്ചൊല്ലിയരോഗകേ ൯൬
ആദിയിങ്കൽ ചികിത്സിച്ചാൽ ഔഷധം ഫലമാസ്സരാ
പഴക്കം കുറയെച്ചെന്നേയൗഷധങ്ങൾ ഫലിച്ചിട്ടു. ൯൭
വിഷം കുഷ്ഠമപസ്മാരം ഹൃദ്രോഗഞ്ച മഹോദരം
വായുഗുന്മം പ്രമേഹഞ്ച വിഷൂചീ ഗ്രന്ഥിശൂലയും ൯൮
വിദ്രധീ വൃദ്ധയക്ഷ്മാവും വിസൎപ്പഞ്ച മസൂരിയും
പുളകം ശീതപിത്തഞ്ച ചൎമ്മകുഷ്ഠഞ്ച ശ്വിത്രകം ൯൯
അശ്മരി മൂത്രകൃച്ഛ്രഞ്ച ശൎക്കരാ പാണ്ഡുകാമിലാ
ഇങ്ങനേയുള്ളരോഗങ്ങൾക്കാദികാലേ പ്രവൃത്തികൾ ൧൦൦

---

* ഏക്ഷാക്ഷി-യക്ഷാക്ഷി, (കഴട്ടിവേർ-കരുവ)

ചെയ്യാതെ പ്രബലപ്പെട്ടാൽ ഔഷധങ്ങൾ ഫലിച്ചിടാ
അതുകൊണ്ടാദികാലത്തേ തുടങ്ങേണം ചികിത്സകൾ. ൧൦൧

---

## അദ്ധ്യായം ൩.

---

### ഔഷധപാകക്രമം.

#### കഷായവിധി.

കഷായമഞ്ചുമാർഗ്ഗത്തിലുണ്ട സേവിപ്പതിന്നിഹ
രസം കല്കം ശൃതം ശീതം ഫാണ്ടശ്ചേതി പ്രകല്പനാ ൧
പഞ്ചധൈവ കഷായാണാം പൂർവ്വം പൂർവ്വം ബലാധികം.
1. ചതച്ചുപിഴിയുംനീരും—2. അരച്ചിട്ടുകലന്നതും ൨
3. ചതച്ചിട്ടുജലം വെന്തു നാലൊന്നാക്കിയെടുത്തതും
4. ചതച്ചുനീരിലിട്ടിട്ടു പിറ്റേന്നാളിലെടുപ്പതും ൩
5. അരച്ചതു കലക്കീട്ടു കുറുക്കും ഫാണ്ടമെന്നതും
1. സ്വരസം നാല്പലംവേണം 2. മുക്കഴഞ്ചഥ കല്കവും ൪
3. ശൃതം പചിപ്പാൻ പലവും 4. ശീതത്തിന്നപ്പഷട്പലം
5 മുപ്പലം മുക്കടിക്കുംകൊൾ, സാമാന്യം വിധിയിങ്ങനെ ൫
രോഗത്തിന്റെ ബലംപാർത്തും കായത്തിന്റെ ബലങ്ങളും
കാലദേശവിശേഷങ്ങളൗചിത്യങ്ങളറിഞ്ഞഥ ൬
പ്രയോഗം ചെയ്തുകൊള്ളേണം മതിമാനാം ഭിഷഗ്വരൻ.

#### സ്നേഹപാകക്രമം. *

തൈലം നാഴി പചിച്ചീടാൻ, കഷായത്തിന്നുനാൽപലം ൭

---

* ദേശവ്യത്യാസം അനുസരിച്ചു പാകം, കുറികോൽ, അളവു് ഇവയ്ക്കു കുറേ ഭേദംകണ്ടു എന്നുവരാം "അഷ്ടാംഗഹൃദയം കല്പസ്ഥാനം ആറാമദ്ധ്യായത്തിൽ വിധിച്ചപ്രകാരം 'കല്കസ്യ യോജയേദംശം ചതുർത്ഥം ഷഷ്ഠമഷ്ടമം' എന്നുള്ളതിൽ (ചതുർത്ഥം നാഴിക്കു് 1 പലവു ഷഷ്ഠം എട്ടുകഴഞ്ചും, അഷ്ടമം ആറുകഴഞ്ചുമാണു്) അതിലെ അർത്ഥഗ്രഹണവൈഷമ്യംകൊണ്ടല്ലേ ഗ്രന്ഥകർത്താവു ഇങ്ങനെ അഭിപ്രായപ്പെട്ടതു്. താൻ ഗ്രഹിച്ചിട്ടുള്ള ഗ്രന്ഥാന്തരങ്ങളിലെ, നാലുകഴഞ്ചുവീതവുമുള്ള വിധിഇല്ലെന്നു എങ്ങനെയും തീർച്ചപറയാൻ കഴിയുകയില്ലല്ലോ. നാലുകഴഞ്ചുവീതം കല്കംചേർത്തും, മൂന്നു കഴഞ്ചുചേർത്തും, കല്കം ഇല്ലാതെയുംകൂടി പരമ്പരാഗതമായി പല സ്നേഹപാകങ്ങളും ഉള്ള സ്ഥിതിക്കു്, മേൽപറഞ്ഞതു് അശാസ്ത്രീയമെന്നു തീർത്തുപറയുന്നതു ചിന്തിച്ചു വേണ്ടതാണു്. സംസ്കൃതത്തിലെ ഫലമാണു മുക്കടി.

ശൃതകഷായത്തിനു്, ഒരു പലം മരുന്നു ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു മൂന്നുതുടമാക്കി പിഴിഞ്ഞരിച്ചു വററിച്ചു് ദന്നരത്തുടമാക്കിയാണു മലയാളത്തിൽ പുരാതന വൈദ്യന്മാർ പ്രായേണ, സേവിപ്പിച്ചുവരുന്നതു് എന്ന ദേശ്യമാനഭേദവും അറിഞ്ഞിരിക്കേണ്ടതാണു്.

മരുന്നിട്ടാഢകേതോയേ കുറുക്കിപ്പാദശേഷിതം
കുഡുബം തൈലവുംചേർത്തു കല്ക്കത്തിന്നാറുനിഷ്കവും ൮
നാലുമെട്ടുംവിധിച്ചിട്ടുണ്ടെന്നാലൗചിത്യമോർത്തും
ചേർത്തുകാച്ചിയരിക്കേണം ഘൃതതൈലത്തിനിങ്ങനേ. ൯
തൈലവും ഘൃതവും കാച്ചിട്ടരിപ്പൂസുദിനേ തഥാ
ചികിത്സാക്രമശാസ്ത്രത്തിൽ ചൊന്നപോലേയുമാചരേത്. ൧൦
ശാലിതന്നുപരിസ്ഥാനേ പാത്രം വച്ചിട്ടരിക്കണം
നവവസ്ത്രമതേയാവൂ നിന്ദ്യം മററുള്ളതൊക്കെയും. ൧൧
മംഗളധ്വനിയാവോളം ചെയ്വൂ വിപ്രക്കു ദക്ഷിണാ
ഭിഷഗ്വരനുമവ്വണ്ണം ദക്ഷിണാചെയ്തുവാങ്ങുക. ൧൨
അരിച്ചവസ്ത്രമാത്തൻെറ ഗൃഹത്തിന്നുത്യജിക്കണം
ആത്തനും ചാച്ച്യുള്ളോക്കുമരുതീവസ്ത്രമൊട്ടുമേ. ൧൩
ഭിഷഗ്വരനൊഴിഞ്ഞോക്കും വിധിയില്ലയിതെങ്ങുമേ
വസ്ത്രമാശിച്ചുവെന്നാകിൽ രോഗശാന്തിവരാ ദൃഢം. ൧൪
* ധാന്വന്തരംജപിച്ചിട്ടു ഭിഷഗൗഷധമൊക്കെയും
പാനാഭ്യഞ്ജനനസ്യാദി ചെയ്യിച്ചാൽ സുഖമെത്രയും. ൧൫
ദേവവിപ്രഭിഷക്കിൻെറ പ്രസാദാലൗഷധങ്ങളെ
ഫലസിദ്ധിവരുത്തേണം രോഗശാന്തിക്കു തൽക്ഷണം. ൧൬
മഹാവ്യാധിയതെന്നാകിൽ പൂവ്വകമ്മമറിഞ്ഞുടൻ
ദാനംചെയ്തുചികിത്സിച്ചാൽ ഔഷധം ഫലമായ്വരും. ൧൭

## ഔഷധസേവാക്രമം.

ഔഷധങ്ങളതെല്ലാമേ ശുചിയായ്‌വച്ചെട്ടത്തിഹ
അമൃതാക്കീട്ടുസേവിപ്പാനുള്ളമാൎഗ്ഗം പറഞ്ഞിടാം. ൧൮
സുസ്ഥലേ ശുദ്ധിയായ് പൂവ്വദിക്കിൽദൃഷ്ടിയതായുടൻ
ഇരുന്നുഗുരുവേധ്യാനിച്ചൗഷധം വാങ്ങണം തദാ. ൧൯

---

* ധാന്വന്തരം—ധന്വന്തരീമന്ത്രം. ഇതു ഗുരുമുഖത്തിൽനിന്നുതന്നെ പഠിക്കേണ്ടതാണ്.

ധന്വന്തരിസ്തോത്രം താഴെ ചേക്കുന്നു.

ആയുർവേദാർത്ഥദാതാ നിഖിലമുനിജനസ്തോമഭൃത്യൈ വിഷ്ണ്വംശൻ
ഭൂയഃ പത്മാസനാദ്യൈരതുലവചസാ സംസ്തുതഃ സോവതാന്നഃ
പ്രോദ്യാൻ ക്ഷീരാബ്ധിജന്മാ സുരതരുമണിധന്വന്തരാത്മാനനേകോബിലേഭ്യോ
ഭക്തേഭ്യോ ദാതുമിഷ്ടം ഭുവി ശമിഹ ഗദാപായതഃ സംസ്മൃതോ യഃ
ശ്രീമാൻ കലയതു ശശ്വത് ക്ഷേമം ധന്വന്തരിഃ സതാം ദേവഃ
കാമം സുരവരതന്ത്യൈ കാമിതദാനായ ദഗ്ദ്ധവാങ്ഘ്രിഭവഃ
കൗസ്തുഭദിവ്യസുധാധരകലശഃ പരിപൂർണ്ണഷാഡ്ഗുണ്യഃ ശ്രീശഃ
പരിഹൃതഭക്തക്ലേശഃ സുരുചിരതരകാന്തികാന്താവരവേഷഃ.

ഭിഷഗ്വരനെവന്ദിച്ചിട്ടൗഷധംവാങ്ങിയപ്പൊഴേ
യാതൊരീശ്വരനേ ഭക്ത്യാ സേവിച്ചീടുന്നതാനിഹ. ൨൦
അദ്ദേവനെസ്മരിച്ചിട്ട മററുദേവഗണത്തെയും
സ്മരിച്ചുകണ്ണടച്ചിട്ട ധന്വന്തരിയെയും തഥാ ൨൧
ഭക്ത്യാധരിച്ചുറപ്പിച്ചു സുധാകുംഭത്തിൽനിന്നിഹ
പൊങ്ങിക്കവിഞ്ഞുനിന്നുള്ളോരമൃതായതിതെന്നുടൻ ൨൨
സങ്കല്പിച്ചിതിനാൽ സർവരോഗശാന്തിയതാകണം
എന്നുധ്യാനിച്ചുസേവിച്ചു വാമഭാഗത്തുഭൂമിയിൽ ൨൩
പാത്രംകമഴ്ത്തിപ്പുറമേ മൂന്നുതട്ടിമലത്തണം
ഔഷധോച്ഛിഷ്ടമിച്ഛിച്ചു വന്നുനില്ക്കുന്നദേവത- ൨൪
യ്ക്കുത്തുള്ളികൾകൊടുക്കാഞ്ഞാലൗഷധത്തിങ്കലുള്ളൊരു
അമൃതാംശത്തെയപ്പോഴേ ഹരിച്ചീടും പിശാചുകൾ. ൨൫

### ഔഷധങ്ങൾസേവിച്ചാൽ ഗുണംകിട്ടുന്നതിനുള്ള കാലാവധി.

കഷായാദികൾ സേവിച്ചാലതിൻെറ രസമൊക്കെയും
സപ്തധാതുവിലെത്തീടുമൊരുയാമത്തിനുള്ളിലായ് ൨൬
മറേറയാമത്തിലപ്പോഴേ കൊടുക്കേണമിതൗഷധം
ഇങ്ങനേ യാമമോത്തോർത്തു കൊടുക്കേണം മരുന്നുകൾ. ൨൭
ഘൃതതൈലങ്ങളെല്ലാമേ ഗുരുദ്രവ്യങ്ങളാകയാൽ
നാലുയാമംകഴിഞ്ഞിട്ടുവേണം സേവിച്ചുകൊള്ളുവാൻ. ൨൮

### രസോല്പത്തിയും സംസ്കാരാദികളും.

രസഗന്ധകമഭ്രങ്ങൾ കാളകൂടവിഷങ്ങളും
ഉത്ഭവിച്ചുള്ളതല്ലും ഞാനറിഞ്ഞവ പറഞ്ഞിടാം. ൨൯
ഹാടകേശ്വരനായിട്ടു മഹാദേവനിതെപ്പൊഴും
വിതലത്തിലിരുന്നിട്ടു പാർവതീദേവിയോടിഹ ൩൦
സംഗംചെയ്തിന്ദ്രിയംവീണു നദിയായൊഴുകീട്ടതു്
കൂപങ്ങളിൽ നിറഞ്ഞാശു കവിഞ്ഞിട്ടുവരുന്നതു് ൩൧
രസമെന്നുപറഞ്ഞീടും പേരിതിന്നു പ്രസിദ്ധമാം.
ശിവബീജാഖ്യയെല്ലാമേ ചൊല്ലാമിന്നീരസത്തിനും ൩൨
ശിവബീജംകൊണ്ടുനിത്യം പ്രവൃത്തികളറിഞ്ഞൊരോ
കൈകാര്യം ചെയ്തിരിക്കുന്ന മഹാജ്ഞാനിജനത്തിനു് ൩൩
അഷ്ടൈശ്വര്യംലഭിച്ചാശു ജരാമൃത്യുവൊഴിഞ്ഞുപോം
സൂതമാഹാത്മ്യമിന്നാർക്കും പറവാനെളുതല്ലിഹ ൩൪
ഉള്ളിൽപൊൻനിറമായിട്ടു പുറമൊക്കെവെളുത്തൊരു
നിറങ്ങൾ പലതായുണ്ടാൽ നിന്ദ്യം സൂതം പ്രയോഗകേ. ൩൫

അകത്തുനിലമായിട്ടു മധ്യാഹ്നാർക്കപ്രകാശവും
പുറമേകാണ്കിലാ സൂതം പ്രയോഗത്തിന്നു നന്നിഹ ൩൬
രസപ്രയോഗമില്ലാത്ത വൈദ്യൻ നന്നല്ല കേവലം
ശുഷ്കേന്ധനമഹാരാശിം സദ്യോ ദഹതി പാവകഃ ൩൭
തദ്വദ്ധാതുഗതഃ സൂതോ രോഗം ദോഷത്രയോത്ഭവം
വിഷമഗ്നിമലഞ്ചേതി ത്രയോദോഷാസ്തു പാരദേ ൩൮
അംകോലേന വിഷം ഹന്യാത് അഗ്നിനാപ്യഗ്നിമേവ ച
ഗൃഹധൂമോ മലം ഹന്യാത് കുമാരീ സപ്തകഞ്ചുകം ൩൯
മൂന്നുദോഷങ്ങളുംതീർത്തു ചെയ്തിടാറു ചികിത്സകർ (യിൽ)
നാഗവംഗാദിദോഷങ്ങൾ തീർക്കാഞ്ഞാൽ കൊല്ലുമേ രസം ൪൦
ചാതിലിംഗ(ക)ത്തിങ്കൽ നിന്നിട്ടെടുക്കും രസമെത്രയും
പ്രയോഗങ്ങൾക്കുനന്നെന്നു കേൾപ്പുണ്ടു ഗുരുചൊല്ലി ഞാൻ. ൪൧

## രസം സേവിച്ചാൽ പത്ഥ്യക്രമം.

ഇതിന്നുപത്ഥ്യംപാർക്കേണ്ടും പ്രകാരങ്ങൾ പറഞ്ഞിടാം
കാററുമുഷ്ണവുമേല്ക്കാതെയുള്ള ഗേഹത്തിരി(ഗേഹേവസി)ക്കണം
പുകയൊന്നും കുടിക്കൊല്ലാ സ്ത്രീകളോടുരിയാടൊലാ
മനഃക്ലേശങ്ങളുംകോപം താംബൂലാ പുകയേല്ക്കയും ൪൩
വ്യായാമം വാഹനാരോഹം സൂക്ഷ്മനേത്രപ്രവൃത്തിയും
അഗ്നിസൂര്യാതപംപിന്നെ സദാ സഞ്ചാരകംബഹിഃ ൪൪
മൂത്രാദിഗമനത്തിന്നു പാദുകേന ഗമിക്കയും
അന്നംശുഷ്കമതാക്കിട്ടു കാംസ്യേലിട്ടു ഭുജിക്കയും ൪൫
തിപ്പലീമുളകുംകൂടെപ്പൊടിച്ചിട്ടു ഭുജിച്ചിടാം
ക്ഷീരം പാർച്ചിച്ചുകൂട്ടിടാം നിരവത്തു തൽക്ഷണം ൪൬
ഘൃതവും വേണമെന്നാകിൽ കൂട്ടിക്കൊള്ളാം ദിനേദിനേ
പത്ഥ്യം വത്സരമെന്നാകിൽഫലം പൂർണ്ണമതായ്വരും ൪൭
വഹിക്കാത്തോർക്കാറുമാസം ത്രിമാസം മണ്ഡലം തഥാ
അന്യഥാ നിഷ്ഫലം ജ്ഞേയം അപാകേ കുഷ്ഠസംഭവം ൪൮
മധുസ്നേഹിഗുൽഗുലുനാമേവം പത്ഥ്യക്രമം വിദുഃ.

## രസസേവാകാലത്തു മററു വർജ്ജ്യങ്ങൾ.

രസംസേവിച്ചിരിക്കുമ്പോൾ പാവയ്ക്കാ കമ്പളങ്ങയും ൪൯
കോവൽക്കാവെള്ളരിക്കായും കൊമ്മട്ടി കദളീഫലം
മണത്തക്കാളിയും പിന്നെ കയ്പക്കായും ചുരയ്ക്കയും ൫൦
ചേമ്പും മത്തങ്ങയും പിന്നെ ചുണങ്ങക്കാ കത്തിരിക്കയും
അമരപ്പയറും ചീര പച്ചത്തേങ്ങാ പെരുംപയർ ൫൧

പുളിയും മുളകും നല്ല മാങ്ങായും ബൃഹതീഫലം
പനസക്കാ മുതിരയും പലതുണ്ടിനിയിങ്ങനേ ൫൨
പൊല്ലാതുള്ളവ വജ്ജിപ്പാൻ മാംസവും പലതുണ്ടെടോ!
ഇവയെല്ലാം മൂന്നുമാസം വജ്ജിച്ചേമതിയായ്തു. ൫൩

പത്ഥ്യങ്ങൾ.

പത്ഥ്യം പാലോടുതൈർനെയ്യും ശാല്യന്നം ചെറുചീരയും
ഇന്തുപ്പു ചുക്കു മുത്തങ്ങ മുൽഗഞ്ച തമിഴാമയും ൫൪
കൂട്ടാം മറ്റൊക്കെവജ്ജിക്കാം മണ്ഡലത്തോളമിങ്ങനേ.

രസദോഷപ്രതീകാരം (ചികിത്സ)

രസവേഗങ്ങളുണ്ടായാൽ ചെയ്യാനുള്ള ചികിത്സകൾ ൫൫
ശിശിരങ്ങളെയാവോളം ചെയ്തുകൊൾക ദിനേ ദിനേ
ചന്ദനം ഘനസാരങ്ങൾ തേക്ക സേവിക്കയുംഗുണം ൫൬
പശുവിൻദധിയുംനന്നു സിതമേമ്പൊടിയായിഹ
ഇളനീർ വെള്ളവുംകൊള്ളാം സേവിപ്പാൻ മധുരങ്ങളും ൫൭
മന്ദമാരുതമേല്ക്കേണം ശീതതോയാഭിഷേകവും
ചെയ്തു ശാന്തിവരുത്തേണം രസദോഷത്തിനിങ്ങനെ. ൫൮

ഗന്ധകത്തിൻെറ ഉല്പത്തിയും മററും.

ഗന്ധകത്തിൻവിശേഷങ്ങളല്പമിന്നിപ്പറഞ്ഞിടാം.
ശ്വേതദ്വീപിൽ ക്രീഡചെയ്തു പാർവ്വതീശങ്കരൗ പുരാ ൫൯
വസിക്കുന്നാൾ ദേവിതൻെറ (കറവീണുള്ള) രജസ്സേററുള്ളവസ്ത്രവും
പാലാഴിയിൽ കുളിച്ചിട്ടു വസ്ത്രംമുക്കിപ്പിഴിഞ്ഞതു് ൬൦
ദ്വീപങ്ങളിൽചെന്നുചേന്നിട്ടുണ്ടായുള്ളതു ഗന്ധകം
രസത്തോടൊക്കുമേപിന്നെ ഗന്ധകത്തിൻഗുണങ്ങളും ൬൧
ഗന്ധകം രസവുംകൂട്ടി ചേത്തേ ശുദ്ധിവരൂ രസം
രസഭസ്മത്തോടുതുല്യം മറെറാന്നില്ലൗഷധംഭുവി ൬൨
അവററിൻെറ പ്രയോഗത്തിനുണ്ടുശാസ്ത്രമനേകമായ്
അവയൊക്കെയറിഞ്ഞിട്ടു മഹാത്മാക്കൾ പ്രവൃത്തികൾ ൬൩
ചെയ്തുാലിഹ പരത്തിങ്കൽ സൗഖ്യമായിട്ടിരുന്നിടാം.

അഭ്രകോല്പത്തി

അഭ്രകോല്പത്തിയുംചൊല്ലാം കുറഞ്ഞൊന്നുതറിഞ്ഞവ ൬൪
ശങ്കരൻസുന്ദരവേഷംകണ്ടു പാർവ്വതിദേവിയും
സംഭ്രമിച്ചിന്ദ്രിയംവീണിട്ടുള്ളതഭ്രകമായതു്. ൬൫
അതുനാലുപ്രകാരത്തിലുണ്ടെന്നാലതിലൊക്കെയും
വജ്രാഭ്രകം പ്രയോഗത്തിന്നേററവും ഗുണമുള്ളതു് ൬൬

## കാളക്കൂടാദ്യുല്പത്തി.

കാളക്കൂടവിഷത്തിൻെറ ഉത്ഭവം പറയാമിനി
ദേവകൾക്കൃഷിശാപംകൊണ്ടുത്ഭവിച്ച ജരാനര ൩൭
തീപ്പാൻ ക്ഷീരാബ്ധിമഥനംചെയ്വാൻ മന്ദരപവ്വതം
ദേവാസുരകളൊന്നിച്ചു പറിച്ചാഴിയിലിട്ടതിൽ ൩൮
മഹാനാഗമതായുള്ള വാസുകിതന്നെയങ്ങതിൽ
ചുററീട്ടസുരരുംദേവഗണവുംക്കൂടിയങ്ങനെ ൩൯
വലിച്ചുകടയുന്നേരം ഛർദ്ദിച്ചു വാസുകീ വിഷം
അഷ്ടാദശമതായുള്ള കാളക്കൂടമതായതു്. ൪൦
അതിൻെറ നാമമോരോന്നു പ്രത്യേകം പറയാമിനി
കാളക്കൂടഞ്ച മായൂരം തിന്ദുകം വാലുകം തഥാ ൪൧
സൂക്തവും വത്സനാഭഞ്ച വത്സനാഗം സുമംഗലം
സിംഹികക്കടകംപിന്നെ കർദ്ദമം പുഷ്കകം തഥാ ൪൨
ശിലാശിഖീ ച ഹാരിദ്രം ഹരിതം ചക്രമേവ ച
ഹാലാഹലവുമിച്ചൊന്നതഷ്ടാദശവിഷങ്ങളും ൪൩
ഇങ്ങിനേ പലതുണ്ടിനൗഷധോല്പത്തി ചൊല്ലുവാൻ
അവയൊക്കെയറിഞ്ഞിട്ടു പറവാനസാദ്ധ്യമാം. ൪൪

## ഔഷധങ്ങളുടെ ഫലകാലനിണ്ണയം.

രസം ഗന്ധകമിത്യാദി സേവിച്ചാൽ ശതവത്സരം
ഗുണമുണ്ടുമനുഷ്യക്കു കാന്തത്തിന്നെമ്പതാണ്ടുരം. ൪൫
ഷഷ്ടിവത്സരമുണ്ടല്ലോ തീക്ഷ്ണത്തിന്നു ഗുണങ്ങളും
ലോഹത്തിന്നിഹ സംക്ഷേപം ചൊല്ലാം വിംശതിയും തഥാ ൪൬
ദശവഷം ഗുണംകിട്ടും സേവിച്ചാൽ ഫലമിങ്ങനെ
ഘൃതതൈലങ്ങൾ സേവിച്ചാൽ ഒരുവത്സരമുണ്ടതും ൪൭
ലേഹത്തിന്നാറുമാസംതാൻ ചൂണ്ണത്തിന്നിരുമാസവും
കഷായങ്ങൾക്കൊരേയാമം നില്ക്കുമല്ലോ ഗുണങ്ങളും ൪൮
കിഴിയും ധാരയിത്യാദി ചെയ്കാലീരണ്ടുവത്സരം
മൂവാണ്ടിൽപിന്നെയുംവേണം അല്ലാഞ്ഞാൽ ഗുണമില്ലെടോ. ൪൯
പാവും ഗുൽഗുലുവിത്യാദി വലുതായഘൃതങ്ങളും
മുഴയോഗങ്ങൾ സേവിച്ചാൽ മൂന്നുവത്സരമാംഗുണം. ൫൦

## ജ്വരനിദാനാദികൾ.

മുൻചൊന്നപോലെ ദേഹത്തിൽ മൂന്നുദോഷങ്ങളുള്ളതു്
തൻെറ സ്ഥാനത്തിരിക്കുമ്പോൾ കോപിക്കാനുള്ളഹേതുവും ൫൧
തൻെറയഗ്നിബലത്തിന്നു തക്കതല്ലാത്തഭുക്തിയും
ദേഹത്തിൻെറ ബലത്തിന്നു തക്കതല്ലാപ്രവൃത്തിയും ൫൨

ഉണ്ടാകുമ്പോൾ ത്രിദോഷങ്ങൾ കോപിച്ചാമാശയത്തില്
ചെന്നുപക്കഗ്നിയെത്തള്ളിപ്പുറത്താക്കീട്ടുമെല്ലവേ ൪൩
ജ്വരത്തെയുണ്ടാക്കീട്ടുന്നു ത്രിദോഷങ്ങൾ ശരീരിണാം.
ജ്വരം മൂന്നുപ്രകാരത്തിൽ അതിനെപ്പറയാമിനി ൪൪

വാതജ്വരലക്ഷണം.

കുളിരും പനിയും ദാഹം സർവ്വാംഗംനോക ഛർദ്ദിയും
നട്ടവും തുടയുംനന്നായ് കനക്കം തലനോകയും ൪൫
കഴുത്തും മുഖവുംനന്നായ് മെലിയും കോപശീലവും
കഴയ്ക്കം സർവ്വഗാത്രങ്ങൾ കണ്ണിൽനിന്നൊഴുകുംജലം ൪൬
ഭ്രമംപറക മോഹിക്ക കുത്തുംജാനു ചുളുന്നനേ
പാദശോഫമതുംകാണാം വാതത്തിൻപനിലക്ഷണം. ൪൭

പിത്തജ്വരലക്ഷണം.

ചുഴലും പനിയും ദാഹമോക്കാനം ഞോളഛർദ്ദിയും
രക്തഛർദ്ദിയുമുണ്ടാകാം മുഖം ചുട്ടുകട്ടുക്കയും ൪൮
മെലിഞ്ഞുരുണ്ടുഗാത്രങ്ങൾ ഉഷ്ണം കോപിക്ക കാമില
ഉന്മാദം പെരുകും പിത്തപ്പനിയുള്ളോക്കു ലക്ഷണം. ൪൯

കഫജ്വരലക്ഷണം

കുളിരും പനിയും കാസം ശ്വാസംമുട്ടലുമേങ്ങലും
മൂക്കൊഴുകും മുഖംവീക്കം വിയക്കം തലയേററവും ൫൦
തണുക്കം സർവ്വഗാത്രങ്ങൾ ചോറുവേണ്ടാ ചുമയ്ക്കയും
ശ്ലൈഷ്മികപ്പനിയെന്നുള്ള പേരിതിന്നുപ്രസിദ്ധമാം. ൫൧

ഇവയ്ക്കു ലംഘനാദിവിധി.

ഇമ്മൂന്നിന്നുംക്രമത്താലേ ഒന്നെരണ്ടഥമൂന്നുമായ്
പട്ടിണിദ്ദിവസംനന്നായ് കഴിച്ചാൽ ശമനംവരും ൫൨
ത്രിദോഷങ്ങളിൽനിന്നുണ്ടാം വ്യത്തിഭേദങ്ങൾകൊണ്ടുടൻ
ജ്വരങ്ങളാദിയായിട്ടുള്ളനേകം രോഗസംഭവം ൫൩
അതിൻെറലക്ഷണംചൊൽവാൻ വഹിക്കുന്നില്ലെനിക്കുതു്
പുരാണമുനിമാർചൊന്ന ലക്ഷണങ്ങളറിഞ്ഞുടൻ ൫൪
ചികിത്സചെയ്തുകൊള്ളേണം മതിമാനാം ഭിഷഗ്വരൻ.

ജ്വരന്തൽ.

സപ്തവിംശതിനക്ഷത്രത്തിങ്കലും ജ്വരമുത്ഭവം ൫൫
വന്നാൽമൃതിഭവിക്കുന്ന നാളും ശമനകാലവും
ജ്വരന്തൽകണ്ടുചൊല്ലീടാമതിൻെറ ദിനസംഖ്യകൾ ൫൬

അശ്വതിക്കു ജ്വരംവന്നാൽ എട്ടാന്നാളതുവിട്ടുപോം
ഭരണിക്കു മരിച്ചീടും വേഗം ശമനമെന്നതും ൯൭
രണ്ടുപക്ഷങ്ങളുംകാണ്മാനുണ്ടല്ലോ ജ്വരമൂലതിൽ.
കാൎത്തികയ്ക്കൊട്ടിലുംപിന്നെ പന്ത്രണ്ടിൽ മൃതിയെന്നൊരു ൯൮
പക്ഷമന്നാൾ കഴിഞ്ഞാകിൽ ചതുൎവ്വിംശതി മോഹമാം
പിന്നെശ്ശമനമായിട്ടുവരും നല്ലൌഷധങ്ങളാൽ ൯൯
രോഹിണിക്കെട്ടിലുംപിന്നെ പന്ത്രണ്ടിൽ ശമിയായ്കിലോ
പഞ്ചവിംശതിനാൾതീരും ജ്വരമെന്നതുനിശ്ചയം. ൧൦൦
മകൈ(കീ)രമഞ്ചിൽകൊന്നീടുമാതിരയ്ക്കതുമങ്ങനേ
പുണർതംവിടുമെട്ടാന്നാൾ പൂയം വിട്ടീടുമങ്ങനേ ൧൦൧
ആയില്യംകൊല്ലുമെന്നുള്ള പക്ഷംതന്നെയതായതു്
മകത്തിന്നൊരുപക്ഷത്തിന്നുള്ളിൽ ശാന്തമതായ്വരും ൧൦൨
പൂരംപത്തിൽവിടാതാകിൽ കൊല്ലുമെന്നൊരുപക്ഷവും
ഉത്തിരത്തിന്നുപന്ത്രണ്ടിൽ വിടാഞ്ഞാൽ ദീൎഘമായ്വരും ൧൦൩
അത്തത്തിന്നെട്ടിൽ വന്നില്ല മൃതിയെന്നാൽ ശമിച്ചുപോം
ചിത്തിരയ്ക്കിരുപത്തഞ്ചിൽ വിടാഞ്ഞാൽ ദീൎഘമാം ജ്വരം ൧൦൪
ചോതിക്കുപതിനേഴാംനാൾ കഷ്ടം പിന്നെശ്ശമിച്ചിടും
ശ്ശുപ്പ്മെട്ടിൽ മരിക്കാഞ്ഞാൽ മുപ്പത്തഞ്ചിൽ വിടും ജ്വരം ൧൦൫
മൈത്രംവേഗംശമിച്ചീടും കേട്ടയ്ക്കഞ്ചാംദിനംമൃതി
വന്നില്ലെങ്കിൽ ശമിച്ചീടും മുപ്പതിന്നതുനിൎണ്ണയം. ൧൦൬
മൂലത്തിൽ പത്തുനാൾചെന്നാൽ വിട്ടിടും ജ്വരമപ്പൊഴേ
പൂരാടംമുപ്പതിൽതീരുമുത്രാടം പന്തിരണ്ടതിൽ ൧൦൭
ശമിക്കാഞ്ഞാൽ മരിച്ചീടുമെന്നല്ലോ പറയുന്നിതു്
തിരുവോണം ശമിച്ചീടും തിങ്കളൊന്നതിൽ നിൎണ്ണയം. ൧൦൮
അവിട്ടമഞ്ചിൽകൊല്ലാഞ്ഞാൽ പന്ത്രണ്ടിന്നുവിടും ജ്വരം
ചതയംകൊല്ലുമേപിന്നെ പൂരുട്ടാതിക്കു ശാന്തമാം ൧൦൯
ഉത്രട്ടാതിക്കുമവ്വണ്ണം രേവതിക്കിഹപത്തുനാൾ
ചെല്ലുമ്പോൾ ശമനംതന്നെ ജ്വരമൂലിങ്ങനേക്രമം. ൧൧൦

---

## അദ്ധ്യായം ൪.

---

ജ്വരരക്ഷാകൎമ്മങ്ങൾ.

ശൈവജ്വരങ്ങളുംപിന്നെ വൈഷ്ണവജ്വരവുംതഥാ
ചൊല്ലുന്നിഹചതുഷ്ഷഷ്ടി സംഖ്യയങ്ങതിന്നുള്ളതു് ൧

അവററിന്നൊക്കെനന്നല്ലോ ബാണമന്ത്രഞ്ച യന്ത്രവും
ദേഹേധരിക്കയും നന്നങ്ങാഹുതിചെയ്കയും തഥാ ൨
ബാണയുദ്ധം കഥകേൾക്ക ജ്വരത്തിങ്കൽ വിശേഷതഃ
ബാണയുദ്ധംപുസ്തകത്തെ തലയ്ക്കൽ വയ്ക്കയുംഗുണം ൩
ക്രുദ്ധജ്വരത്തിൽനന്നല്ലോ ചൂതപത്രഹുതം തഥാ
സുദൎശനം ശൂലിനിയും മൃത്യുഞ്ജയഹുതം തഥാ ൪
ധാനാന്തരവുമിച്ചൊന്നതെല്ലാം ജ്വരവിനാശനം.

രോഗങ്ങളിൽ ദൈവികപ്രതിവിധി മുതലായ
കൎമ്മങ്ങളുടെ ആവശ്യകത.

ജന്മാന്തരത്തിൽച്ചെയ്തുള്ള മഹാപാപങ്ങൾകൊണ്ടുടൻ ൫
ഇജ്ജന്മം വ്യാധിയാൽ പീഡിച്ചുഴന്നീടുന്ന മൎത്ത്യനും
തച്ഛാന്തിക്കൌഷധം ദാനം ജപഹോമാച്ച്നാദിയാം ൬
സൽക്കൎമ്മം പലതുണ്ടല്ലോ മഹത്തുക്കൾ വിധിച്ചതു്
(അക്കൎമ്മങ്ങളപേക്ഷിച്ചിട്ടൗഷധാൽ ശമനത്തിനു് ൭
ഭിഷഗ്വരൻ പുറപ്പെട്ടാലപകീൎത്തി ഭവിച്ചിടും
പലയംഗങ്ങളെക്കൊണ്ടു ചേഷ്ടിക്കുന്നൊരു ഗാത്രകേ ൮
ചിലയംഗങ്ങളില്ലാഞ്ഞാൽ ഗാത്രചേഷ്ട ഭവിക്കുമോ?)
സൽക്കൎമ്മങ്ങളതില്ലാഞ്ഞാലക്കൎമ്മം ഫലമായ്വരാ ൯
സൽക്കൎമ്മംകൊണ്ടുമുക്കാലുമൗഷധംകൊണ്ടുകാലുമായ്
പൂൎണ്ണാംഗമായ്ഭവിച്ചെന്ന്യേ പോകാ വ്യാധികളൊന്നുമേ. ൰
അവയോൎത്തറിവുള്ളോർകൾ സൽക്കൎമ്മങ്ങളെയാവോളം
ചെയ്യിച്ചിട്ടൗഷധാന്നന്നായ് കൊടുത്താൽ ശമനംവരും ൰൧
സന്നിക്കുകാരണമായിട്ടാറുദേവതയുണ്ടതു്
യമൻ ഭൈരവൻ നാഗയക്ഷിയോടുടയാനഥ ൰൨
മുയലീയക്ഷ്യപസ്മാരയക്ഷിയിങ്ങനെയാറതു്.
ഇവററിന്നുകഴിക്കേണ്ടും ബലിക്രിയ പറഞ്ഞിടാം ൰൩
ബലീയമൻ ഭൈരവന്നും നാഗയക്ഷിബലിക്രിയാ
കാളചാമുണ്ഡിബലിയും മുയല്യാഖ്യയ്ക്കുമങ്ങനെ ൰൪
അപസ്മാരബലീ നന്ന മന്ത്രം പഞ്ചാക്ഷരാദിയും
സുദൎശനം ശൂലിനിയും അഘോരം ശരഭം തഥാ ൰൫
പിന്നെയും പലതുണ്ടല്ലോ മന്ത്രയന്ത്രബലിക്രിയാ
ശിവപൂജാ വിഷ്ണുപൂജാ വിശേഷാൽ ഗുരുപൂജയും ൰൬
ഗോദാനം ദശദാനങ്ങൾ മൃഷ്ടമായ് വിപ്രഭോജനം
ഇവകൊണ്ടും പ്രസാദിച്ചിട്ടീശ്വരാനുഗ്രഹത്തിനാൽ ൰൭
ഔഷധം ഫലമായ്വന്നേ ജീവിപ്പൂ രോഗി നിൎണ്ണയം.
അതിന്നുമുമ്പിൽചെയ്യേണം മന്ത്രൗഷധി ബലിക്രിയ ൰൮

ദാനഹോമാദിയുംമുമ്പിൽ ചൊന്നപോലെ കഴിച്ചഥ
പ്രാണദായകമായുള്ളൊരൗഷധങ്ങളുമാദരാൽ ൧൯
ഭിഷഗ്വരൻ കൊടുത്തിട്ടു സന്നിപാതാർണ്ണവത്തിലേ
മുഴകീട്ടുകിടക്കുന്ന മർത്ത്യരെ രക്ഷചെയ്യണം. ൨൦
ധാന്വന്തരഹുതംപിന്നെ മൃത്യുഞ്ജയഹുതം തഥാ
മൃത്യുഞ്ജയാഖ്യമന്ത്രേണ മൂന്നുലക്ഷം ജപിക്കയും ൨൧
അഷ്ടദ്രവ്യങ്ങൾകൂട്ടീട്ടു ഗണനാഥഹുതം തഥാ
ത്രികാലപൂജയുംവേണം പന്തിരണ്ടുദിനത്തോളം ൨൨
ശംഖാഭിഷേകം ധാരാദി നെയ്‌വിളക്കെണ്ണയാട്ടുക
തുമ്പചാർത്തിക്കയും മാലകെട്ടിച്ചാർത്തിക്കയും തഥാ ൨൩
വില്വപത്രംകൊണ്ടു പുഷ്പാഞ്ജലിയേററവുമുത്തമം
പാൽപ്പായസം നിവേദിക്കാം ശർക്കരപ്പായസം തഥാ ൨൪
ഗൗരീഗാത്രമിളന്നീരാൽ ആട്ടുകാ നേദ്യവും തഥാ
മററും സൽക്കർമ്മമാവോളം ചെയ്തുകൊൾക ദിനേദിനേ ൨൫
അഷ്ടാഭിഷേകം ചെയ്യുന്നാൽ നഷ്ടമാം രോഗമപ്പൊഴേ.

## മൃത്യുഞ്ജയഹവനത്തിനുള്ള ഉപകരണാദികൾ.

മൃത്യുഞ്ജയാദിഹോമങ്ങൾ മന്ത്രതന്ത്രബലിക്രിയാ ൨൬
ഇവയെല്ലാം പ്രയോഗിപ്പാൻ മഹാബ്രാഹ്മണർവേണ്ടതു്
വേദസമ്പന്നനായ് ധർമ്മശീലവൈദികവൃത്തിയായ് ൨൭
ഗൃഹസ്ഥാശ്രമിയായുള്ള ബ്രാഹ്മണശ്രേഷ്ഠനോടുടൻ
മുമ്പിൽചെന്നറിയിച്ചിട്ടു കോപ്പു ചാർത്തിച്ചുകൊള്ളണം ൨൮
ലോഭംകൂടാതെകണ്ടിട്ടു കോപ്പുകൂട്ടിക്കൊടുത്തഥ
വഴിപോലെകഴിപ്പിച്ചു ദക്ഷിണാ ചെയ്തുകൊള്ളണം. ൨൯
മൃത്യുഞ്ജയഹുതത്തിന്നു നിത്യം ബ്രഹ്മാലയത്തില്
കൊണ്ടുചെന്നുകൊടുക്കേണ്ടും പദാർത്ഥങ്ങൾ പറഞ്ഞിടാം ൩൦
തണ്ഡുലം വ്രീഹിയും നിത്യമോരോ പ്രസ്ഥങ്ങൾവേണ്ടതു
കുഡുബംഘൃതവുംവേണം നാളികേരവുമൊന്നഥ ൩൧
മേലെരിക്കെട്ടുമോരോന്നു വിശ്രുപാളയുമൊന്നെടോ
ഉഴക്കുവേണം ക്ഷീരാജ്യം പുഷ്പം പുല്ലും ദിനേദിനേ ൩൨
ഒന്നാമതാം ദിനത്തിങ്കൽ ഛിന്നോത്ഭവനുറുക്കുകൾ
നാൽവിരൽനീളമൊപ്പിച്ചിട്ടായിരത്തെട്ടുവേണ്ടതു് ൩൩
ദ്വിതീയദിവസേപേരാൽതന്നുടേമൊട്ടുമങ്ങനെ
മൂന്നാംദിനത്തിൽ പ്രസ്ഥാർദ്ധം തിലം നന്നായ്തിരിഞ്ഞതും ൩൪
നാലാംനാൾ ദൂർവ്വമുമ്മൂന്നു കൂട്ടിയിട്ടങ്ങെണ്ണിയാൽ
ആയിരത്തെട്ടുവേണം നൽപാലും നാഴിയതദ്ദിനേ ൩൫

ക്ഷീരം പ്രസ്ഥാൎദ്ധമഞ്ചാന്നാം ആറാംനാം ഘൃതമങ്ങിനേ
ഏഴാംനാം പായസത്തിന്ന ക്ഷീരം പ്രസ്ഥം പലംസിതാ ൩൬
കുഡുബംതണ്ഡുലം പായസാഹുതിക്കന്നുവേണ്ടതു്
മൂന്നുലക്ഷം ജപിക്കേണമട്ടിനേ പതിനെട്ടുപേർ ൩൭
കൂട്ടിയസ്സംഖ്യയൊപ്പിച്ചേ ജപിപ്പാനെളുതായ്വരും.
ജപിക്കുന്നമഹാവിപ്രൎക്കഷ്ടി മൃഷ്ടാന്നമായുടൻ ൩൮
കൊടുത്തു ദക്ഷിണായോരോപണം താംബൂലസംയുതം
ചെയ്തുപ്രീതിവരുത്തീട്ടു മൃത്യുഞ്ജയഹുതത്തിനും ൩൯
പരികൎമ്മികളമൊന്നിച്ചു പണം മുമ്മൂന്നൊരോദിനം
കൂട്ടിക്കൊണ്ടുകൊടുത്തിട്ടു പ്രസാദം വാങ്ങിയപ്പൊഴേ ൪൦
സേവിക്ക രോഗിയെന്നാകിലപമൃത്യുവൊഴിഞ്ഞുപോം
ശത്രുപീഡകളുംതീൎന്നു സുഖംമേലിൽ ഭവിച്ചിടും. ൪൧

ഗണപതിഹോമത്തിന്നു് ഉപകരണാദികൾ.

അഷ്ടദ്രവ്യങ്ങൾകൂട്ടീട്ടു ഗണനാഥഹുതത്തിനു്
രണ്ടേകാൽതണ്ഡുലംവേണം ഒന്നേകാൽവ്രീഹിയും തഥാ ൪൨
പ്രസ്ഥാൎദ്ധംപൊരിയുംവിത്തും തലേന്നാളേകൊടുത്തഥ
ഘൃതംനാഴിയതും നാലുപലംശൎക്കര തേനരി(തേൻഉരിയ) ൪൩
കദളിപ്പഴമെട്ടല്ലോ കൊട്ടത്തേങ്ങാതദൎദ്ധവും
അഷ്ടാപൂപങ്ങളുള്ളോരു കരിമ്പിൻതടിയൊന്നഥ ൪൪
പച്ചത്തേങ്ങാരണ്ടുവേണം തിലംകുഡുബസംഖ്യയും
മേലെരിക്കെട്ടുമൊന്നല്ലോ വീശുപാളയുമൊന്നെടോ ൪൫
ദീപതൈലംപുല്ലുപുഷ്പമിവയെല്ലാംകൊടുത്തഥ
ഹോമാന്തേ ദക്ഷിണാചെയ്തു പ്രസാദംവാങ്ങിയപ്പൊഴേ ൪൬
സേവിച്ചുകൊൾകിലാപത്തങ്ങവൎക്കുള്ളതൊഴിഞ്ഞുപോം.

സൎപ്പബലി(നാഗപൂജ)യ്ക്കു് ഉപകരണാദികൾ.

സൎപ്പശ്രാദ്ധംകഴിപ്പിപ്പാൻ പണിപാരമതെങ്കിലും ൪൭
എളിയോൎക്കുംകഴിപ്പിപ്പാനെളുതായോരുമാൎഗ്ഗമായ്
കോപ്പുചാൎത്തിച്ചിരിക്കുന്നകണക്കേവംപറഞ്ഞിടാം ൪൮
അരിയുംകരിയുംപിന്നെ മഞ്ഞളുംപൊടിചെയ്തതും
വെവ്വേറെനാഴിയോരോന്നു തണ്ഡുലം മൂന്നിടങ്ങഴി ൪൯
ഒന്നേകാൽവ്രീഹിയും നല്ല കരിമ്പിൻതടിതേങ്ങയും
രണ്ടുവേണമിളനീരും പ്രസ്ഥാൎദ്ധം ക്ഷീരവും തഥാ ൫൦
ഉരിയപ്പശുവിൻനെയ്യും കേരതൈലവുമങ്ങനെ
കദളിപ്പഴവുംവേണം ചതുൎവിംശതിസംഖ്യയും ൫൧

ദർഭമുഷ്ടിയുമൊന്നല്ലോ പുഷ്പംകൂടൊന്നു, വെററില
മൂന്നുവേണം, കുരുത്തോലമടലൊ,ന്നിലയഞ്ചിഹ(ഞ്ചെടോ) ൧൨
തിരശ്ശീലതിരിച്ചിട്ടങ്ങൊരുന്തുറൊന്നുസംഖ്യയും
പച്ചപ്പാളകൾകൊണ്ടുള്ള കൃത്തപാളകളും തഥാ ൧൩
തന്ത്രിക്കുംപരികർമ്മിക്കും ഭക്ഷണത്തിൻെറകോപ്പുകൾ
വഴിപോലെകൊടുക്കേണം മൃഷ്ടമായുണ്ണുവാനെടോ ൧൪
പിന്നെദ്ദക്ഷിണയും നാലുപണംകൊണ്ടുകഴിച്ചുടൻ
തീർത്ഥപ്രസാദവുംതന്ത്രപാലുംവാങ്ങിച്ചുതൽക്ഷണേ ൧൫
ഗൃഹത്തിൽകൊണ്ടുചെന്നിട്ടെല്ലാൎക്കുംനല്കിയാലതു്
രോഗപീഡകളുംതീൎന്നു സമ്പൽസന്തതിവൎദ്ധനം. ൧൬

ശ്രാദ്ധാദി പിതൃകൎമ്മങ്ങളുടെ ആവശ്യകത.

അല്പായുസ്സുകളായിട്ടും അപമൃത്യുക്കളായതും
അശുദ്ധിസംക്രമിച്ചുള്ള മാരണങ്ങളതൊക്കെയും ൧൭
മൃതദേഹസ്യസംസ്കാരം താമസിച്ചെന്നിരിക്കിലും
പ്രേതങ്ങളായു്ഭവിച്ചിട്ടു ചെയ്യുന്നിതുപദ്രവം. ൧൮
മരിച്ചാൽവഴിയേതന്നെ കൎമ്മം ചെയ്തുപിതൃക്കളെ
സ്വൎഗ്ഗ(പിതൃ)ലോകത്തിലാക്കാതെബലിയൊക്കെമുടക്കിലും ൧൯
അധോഗതികളായു്വന്നു ശപിക്കുമ്പോളനൎത്ഥവും
വലുതായിട്ടുവന്നീടുമതുനീക്കേണമഞ്ജസാ ൨൦
അവൎക്കു സൽഗതിക്കായി വാവൂട്ടു തിലഃഹോമവും
ക്ഷേത്രപിണ്ഡങ്ങളുംപിന്നെച്ചെയ്യു്വൂമൂപ്പാന്നഭോജനം ൨൧
അപ്പോൾ പിതൃപ്രസാദേന ധനധാന്യസമൃദ്ധിയും
സന്താനങ്ങൾവിശേഷേണ ചെന്താർബാണസമാനരായു് ൨൨
ചിന്തിതംപോലെവന്നീടും സന്തതം സഫലം ദൃഢം.

തിലഹവനത്തിനു് ഉപകരണാദികൾ.

തിലഹോമംചുരുക്കീട്ടു കഴിപ്പാനുള്ളകോപ്പുകൾ ൨൩
പ്രതിബിംബദ്വയംപൂൎവ്വം രജതേ കാഞ്ചനേഷു ച
തീൎത്ഥപുണ്യാഹവുംപിന്നെ പഞ്ചഗവ്യാഭിഷേകവും ൨൪
ചെയ്തുശുദ്ധിവരുത്തീട്ടങ്ങാവാഹിച്ചുപിതൃക്കളെ
പ്രതിബിംബത്തിലാക്കീട്ടു സൽപീഠേഷു പ്രതിഷ്ഠയേതു് ൨൫
പ്രതിബിംബംപ്രതിഷ്ഠിക്കുംദിവസേചെയ്ക ദക്ഷിണാ
പൂൎവ്വം പവിത്രം പുണ്യാഹം ദാനംചെയ്തു് നടേ പുനഃ ൨൬
വസ്ത്രവുംകൂടെനൽകേണം പണമീരണ്ടുദക്ഷിണാ
ബിംബശുദ്ധിവരുത്തീടാൻ പഞ്ചഗവ്യസ്യസാധനം ൨൭

നാല്പാമരം പുററുമണ്ണും ദർഭയും കദളീഫലം
ഭസ്മപ്പൊടികളുംവേണം അക്ഷതം പുഷ്പവും പുനഃ ൩൭
തിലഹോമ,മമാവാസിദിവസേ സുസ്ഥലേഷു ച
കൊണ്ടുചെന്നുകൊടുക്കേണം ശുദ്ധമായിട്ടുകോപ്പുകൾ ൩൮
നിവേദ്യം സ്വസ്തികംപിന്നെ കിഴിയോടുപയുക്തവും
തന്ത്രിക്കും പരികർമ്മിക്കും ഭക്ഷണത്തിന്നുമുൾപ്പെടെ ൩൦
ഉണക്കലരിയായിട്ടു രണ്ടേമുക്കാലിടങ്ങഴി
നെല്ലിടങ്ങഴിയൊന്നത്രേ തേങ്ങാരണ്ടുകൊടുക്കണം ൪൧
കൊള്ളാംനൽപശുവിൻനെയ്യും കുഡുബംതന്നെവേണ്ടതു
പാല്പായസം നിവേദിപ്പാൻ പാലിടങ്ങഴിയൊന്നഥ ൪൨
പഞ്ചസാരപലംവേണം മേലെരിക്കെട്ടുദർഭയും
വിശ്രുപാളയുമോരോന്നു പുഷ്പം പത്രം തിരിത്തുണി ൪൩
ഭസ്മപ്പൊടി വെളിച്ചെണ്ണുടംരണ്ടുകൊടുക്കണം
തിലഹോമങ്ങൾചെയ്യുന്ന ദിവസങ്ങളിലൊക്കെയും ൪൪
ഓരോബ്രാഹ്മണരെക്കാലുകഴുകിച്ചുകിടഭോജ്യവും
സന്തുഷ്ടചിത്തരാക്കീട്ടു ദക്ഷിണാ ചെയ്തുകൊള്ളണം ൪൫
ഹോമംകഴിച്ചതന്ത്രിക്കും രാശിയോരോന്നുദക്ഷിണാ
താംബൂലംക്രമുകംകൂട്ടിദ്ദക്ഷിണാചെയ്തുകൊള്ളണം ൪൬
പരികർമ്മങ്ങൾചെയ്യോർക്കും കാൽകഴുകിച്ചു വിപ്രനും
ഭക്ഷണം,ദക്ഷിണയുമപ്പോൾ ചക്രമീരണ്ടുനൽകണം ൪൭
ഭക്ത്യാകൈക്രൂപ്പിനില്ക്കുമ്പോൾ നന്നായ്ചെയ്യുമനുഗ്രഹം
തീർത്ഥപ്രസാദവുംവാങ്ങിസ്സേവിക്കിലവനപ്പോഴേ ൪൮
വിശേഷജ്ഞാനമുണ്ടായി ധർമ്മമറിയാറ്റയും
അഷ്ടാദശമമാവാസി തിലഹോമംകഴിച്ചഥ ൪൯
തദന്ത്യേഷുമഹാക്ഷേത്രേ പിണ്ഡംവച്ചുസമർപ്പയേൽ.

## ക്ഷേത്രസമർപ്പണം മുതലായവ.

തിരുനെല്ലിയിലുംപിന്നെ തിരുവല്ലത്തു വർക്കലെ ൫൦
എന്നിച്ചൊല്ലിയിടത്തെല്ലാം ചെയ്തീടാം ക്ഷേത്രപിണ്ഡവും
ക്ഷേത്രപിണ്ഡംകഴിക്കുമ്പോൾ ഭൂദേവന്മാർക്കുഭക്ഷണം ൫൧
സഹസ്രം വാ ശതം വാപി ചതുർവിംശതിദ്വാദശം
ഭൂദേവന്മാരെനന്നായി കാൽകഴുകിച്ചു ഭോജ്യവും ൫൨
മൃഷ്ടാന്നമായ്കൊടുപ്പിച്ചു ദക്ഷിണാചെയ്തുകൊള്ളണം
ഭൂദേവന്മാർപ്രസാദിച്ചുചെയ്തീടേണമനുഗ്രഹം ൫൩
അതിൽപരമതായിട്ടു മറെറാന്നില്ലിങ്ങുഭൂതലേ
തിരുവല്ലത്തിതെന്നാകിൽ തലേനാളസ്തമിച്ചഥ ൫൪

മണ്ഡപത്തിലിരിക്കുന്ന പള്ളിപ്പലകമേലുടൻ
പിതൃപ്രസാദംവരുവാൻ ക്ഷേത്രപിണ്ഡത്തിനഞ്ജസാ ൮൫
വന്നുതാനെന്നുധ്യാനിച്ചു പണമേഴങ്ങുനൽകണം
ബ്രഹ്മസ്വമെന്നുധ്യാനിച്ചു പണമൊന്നങ്ങുവയ്ക്കണം ൮൬
പ്രതിബിംബങ്ങളപ്പോഴേ നടയിൽകൊണ്ടുവയ്ക്കണം
നമ്പിപ്പോററിയെടുത്തിട്ടു ചെയ്യണം തിലഹോമവും ൮൭
നാലരപ്പണമപ്പോഴേ നമ്പിപ്പോററിക്കു നൽകണം
പ്രതിബിംബനിവേദ്യാത്ഥം പണമൊന്നുകൊടുക്കണം ൮൮
സ്ഥലോപവാസമവിടെച്ചെയ്തു ഭക്ത്യാവസിക്കണം
പിറേറന്നാളങ്ങുഷഃകാലേ കുളിച്ചത്യന്തശുദ്ധനായ് ൮൯
ഇളേതുവന്നുകടവിൽച്ചെയ്യിക്കുന്നപ്രതിക്രിയാ
വഴിപോലെവിചാരിച്ചു ചെയ്തുകൊണ്ടു ശുഭസ്ഥലേ ൯൦
ക്ഷേത്രത്തിൽവന്നുതെക്കോട്ടു ബലിക്കായിട്ടിരുന്നഥ
നിവേദ്യങ്ങളെടുക്കുമ്പോൾ ചെയ്യിക്കുന്നതുപോലവേ ൯൧
നന്നായ്മനസ്സുറപ്പിച്ചു ചെയ്തീടുക ബലിക്രിയ
ഇളകുന്നതുനേരത്തു പണംമൂന്നഥദക്ഷിണാ ൯൨
ചെയ്തിട്ടനുഗ്രഹംവാങ്ങി മത്സ്യത്തിന്നരിനൽകണം
കദളിപ്പഴവുംതേങ്ങാ പഞ്ചസാരനെയ്യുമൊക്കവേ ൯൩
ഒരുമിച്ചുകലന്നിട്ടു സന്തോഷാൽ കോരിയിട്ടഥ
മത്സ്യങ്ങളൊക്കെസ്സന്തുഷ്ടചിത്തന്മാരായ്ഭുജിച്ചഥ ൯൪
സ്നാനം ചെയ്യേണമുടനേ വന്നുകാണിക്കയിട്ടഥ
നടയിൽതൊഴുതന്നേരം തീത്ഥംവാങ്ങിച്ചുകൊള്ളണം. ൯൫
തീത്ഥദക്ഷിണനൽകേണം പണമൊക്കെയൊരോന്നതു്
സ്വാമിക്കു (ദേവന്നു്)പൂജാനേദ്യങ്ങളലംകാരങ്ങളൊക്കവേ. ൯൬
വഴിപോലെ കഴിക്കേണം ലോപംകൂടാതെ ദക്ഷിണാ
സൗരഭ്യമുള്ള പുഷ്പത്താൽ മാലചാത്തിക്ക ധൂപവും ൯൭
ദീപങ്ങളധികംവേണം ചന്ദനം കളഭങ്ങളും
അലംകാരങ്ങളെല്ലാമങ്ങതിമോദേന ചെയ്യണം. ൯൮
അനന്തത്തോടുനാമങ്ങളധികം താൻ ജപിക്കണം
ക്ഷേത്രപ്രദക്ഷിണംചെയ്തു ഭക്ത്യാവന്ദിച്ചുസന്തതം ൯൯
ശ്രീമൽപാദാരവിന്ദങ്ങളിപ്പോൾ ചേക്കപിതൃക്കളെ,
കമ്മണാ മനസാ വാചാ നാരായണപദാംബുജം. ൧൦൦
ഭക്ത്യാവണങ്ങിസ്സന്തുഷ്ടചിത്തനായ്നില്ക്കിലപ്പൊഴേ
പിതൃക്കളെല്ലാം സായുജ്യം പ്രാപിച്ചുഗതിവന്നിടും. ൧൦൧
പിതൃകമ്മം പിഴയ്ക്കാതെ ചെയ്തിടുന്നവനഞ്ജസാ
പുരുഷാത്ഥങ്ങൾവഴിയെ സാധിച്ചീടും (ന സംശയഃ)അസംശയം.

## ക്ഷേത്രങ്ങളിൽ ത്രികാലപൂജയ്ക്കു് ഉപകരണാദികൾ.

ത്രികാലപൂജചെയ്യിക്കാൻ നിത്യംവേണ്ടുന്ന കോപ്പുകൾ
രണ്ടേകാലുമരയ്ക്കാലും നിത്യംവേണ്ടുന്നതണ്ഡുലം ൧൦൩
ഒന്നേകാൽ വ്രീഹിയുംവേണം, തേങ്ങായും പുനരൊന്നെടോ
മുപ്പലം ഗുളവുംവേണം കുഡുബംതിലതൈലവും. ൧൦൪
കേരതൈലമരയ്ക്കാലും അതിലർദ്ധം തിലം തഥാ
ഇളനീരു ദിനംവേണം ഇടിച്ചുള്ളഷ്ടഗന്ധവും ൧൦൫
വെററിലായൊമ്പതും മൂന്നുപാക്കംവേണം ദിനേദിനേ
തെററി(ചെത്തി)യും തുളസീരണ്ടും കൂട്ടിപ്പുഷ്പമൊരോദിനം ൧൦൬
ആറിടങ്ങഴിനന്നായിക്കലത്തീട്ടുകൊടുക്കണം
അരിയും കരിയും മഞ്ഞൾപ്പൊടിയെന്നിവയിങ്ങനെ ൧൦൭
മൂന്നുകൂട്ടവുമോരോന്നങ്ങുരിയശ്ശേദിനംപ്രതി
ധവളീകൃതമായ്ച്ചേത്തു മിനുക്കിശ്ശുദ്ധമാക്കിയ ൧൦൮
രണ്ടാംനിലവിളക്കുകൾ കോടിന്തൽകൊണ്ടുവൃത്തിയും
കൂറാപവിത്രംചെയ്യിട്ടു തുടങ്ങേണമതാദിയിൽ ൧൦൯
തന്ത്രിക്കും പരികർമ്മിക്കും ഭക്ഷണത്തിന്റെകോപ്പുകൾ
വഴിപോലെകൊടുക്കേണം മുഷ്ടമായുണ്ണുവാനഥ ൧൧൦
രണ്ടുപേർക്കുംകൂടിനിത്യം പണം നന്നാലുദക്ഷിണാ
ദ്രവ്യവാ(സ്ഥ)നെന്നുവന്നീടിലധികംചെയ്തുകൊള്ളണം. ൧൧൧
തീൎത്ഥപ്രസാദവും വാങ്ങി നിത്യംമൂർദ്ധ്നിധരിക്കണം
നിൎമ്മാല്യപുഷ്പം വാങ്ങിച്ചു തന്റെതന്റെ ഗൃഹത്തില് ൧൧൨
നിത്യം സൂക്ഷിച്ചുകൊള്ളേണം ഗൃഹശുദ്ധിവരുത്തുവാൻ
ഗണനാഥഹുതംകൂടെ ചെയ്യേണമിതിനോട്ടടൻ ൧൧൩
അതിനുവേണ്ടുംകോപ്പെല്ലാം നിത്യംകൂടെകൊടുത്തഥ
പന്തിരണ്ടുദിനംകൊണ്ടു കാലംകൂട്ടുകപൂജയും. ൧൧൪
ആണ്ടുതോറുമിതിൻവണ്ണം ഒരിക്കൽചെയ്തുകൊള്ളണം
ശത്രുദോഷങ്ങളും കാലദോഷവും പരപീഡയും ൧൧൫
ദുർദ്ദേവതാപിശാചുക്കൾയക്ഷിഗന്ധർവ്വപീഡയും
ശത്രുദോഷങ്ങളുംതീൎന്നു സന്തതീധനവൃദ്ധിയും ൧൧൬
സംഭവിച്ചായുരന്തേന മുക്തിയും സിദ്ധമായ്വരും.

### വ്രതാദിപുണ്യകാലങ്ങൾ.

വ്രതാദിപുണ്യകാലങ്ങൾ പുണ്യസ്ഥലവിശേഷവും ൧൧൭
പാപശാന്തിവരുത്തീടാനുള്ളതൊട്ടുപറഞ്ഞിടാം
ഏകാദശീവ്രതംപിന്നെ ശിവരാത്രിപ്രദോഷവും ൧൧൮
അഷ്ടമീരോഹിണീവിഷ്ണുപഞ്ചമീ രുദ്രപഞ്ചമീ
ചിത്രാപൗൎണ്ണമിയാംനോമ്പും ഷഷ്ഠിയുംനവരാത്രിയും ൧൧൯

ചതുർദ്ദശീ അക്കവാരം വിനായകചതുൎത്ഥിയും
ദ്വാദശ്യഷ്ടമിദശാഷ്ടമസംക്രാന്തി ദശമീ രഥസപ്തമീ ൧൨൦
വൈശാഖമാഘമാസങ്ങൾ വ്യതീപാതം പിതൃദിനം
ലാടവൈധൃതവും ജന്മനക്ഷത്രമുപരാഗവും ൧൨൧
അഷ്ടകാകാലവും തിങ്കളാഴ്ചയും തിരുവാതിര
അക്ഷയതൃതീയരണ്ടും വാവും ശ്രവണവും തഥാ. ൧൨൨
ഇച്ചൊല്ലിയമഹാപുണ്യദിനകാലത്തിലൊക്കെയും
സ്ത്രീസംഗാദിയുമഭ്യംഗം താംബൂലാദിവെടിഞ്ഞഥ ൧൨൩
മാഹാത്മ്യങ്ങളോരോന്നിന്റെ വിധിച്ചിട്ടുള്ളവണ്ണമേ
നിത്യാനുഷ്ഠാനവുംചെയ്തു ഗുരുവിപ്രപ്രസാദവും ൧൨൪
ഈശ്വരധ്യാനവുംചെയ്തു ഭസ്മരുദ്രാക്ഷധാരിയായ്
ദിനംകഴിച്ചുകൊണ്ടീടിൽ വ്യാധിപീഡിച്ചൊഴിഞ്ഞിടാ. ൧൨൫
ദാനധൎമ്മാദികൎമ്മങ്ങൾ ചെയ്വാൻനന്നുത്തരായനം
അതിലുംവൈശാഖമാസമന്നദാനത്തിനുത്തമം. ൧൨൬
അക്ഷയതൃതീയയോൎത്തു ചെയ്കിൽ പുണ്യംക്ഷയിച്ചിടാ
ദ്വാദശീശ്രവണം ജന്മനക്ഷത്രങ്ങളിലൊക്കെയും ൧൨൭
അന്നദാനങ്ങൾചെയ്കാലോ ബഹുപുണ്യംലഭിച്ചിടും
പുത്രസന്തതിയുണ്ടാവാനേററംനന്നിവയൊക്കെയും ൧൨൮
അഷ്ടകാകാലവുംപുണ്യ കൎമ്മത്തിന്നുവിശേഷമാം
ദാനങ്ങൾചെയ്വാൻനന്നല്ലോ ഉപരാഗദിനം തഥാ. ൧൨൯
വിഷ്ണുക്ഷേത്രത്തിലും പുണ്യതീൎത്ഥസ്നാനസ്ഥലത്തിലും
വെച്ചുചെയ്യുന്നദാനത്തിന്നേററവും ഫലമായ്വരും. ൧൩൦
വിനായകചതുൎത്ഥിക്കു ഗണനാഥഹുതത്തിനെ
ചെയ്യാത്തവൎക്കുദോഷങ്ങളനേകംവന്നുകൂടുമേ. ൧൩൧
ചിത്രനോമ്പിന്നന്നദാനം ചെയ്യാത്തോൎക്കധമം ഫലം
ചൈത്രമാസംതുടങ്ങീട്ടു ഫാൽഗുനത്തിങ്കലോളവും ൧൩൨
ഓരോമാസത്തിലോരോരോ പുണ്യനക്ഷത്രമുണ്ടതു്
ക്രമത്താലെപറഞ്ഞീടാം പുണ്യമുള്ളവയൊക്കെയും. ൧൩൩
ചിത്രാശ്ലേഷ്പംകേട്ട, വിട്ടം ശ്രാവണംഭാദ്രമശ്വിനി
കൃത്തികാചന്ദ്രനക്ഷത്രം പുണ്യം പിന്നെ മകം തഥാ ൧൩൪
ഉത്രട്ടാതിയുമിച്ചൊന്നതെല്ലാംപുണ്യദിനം തഥാ
ഇന്നാളിൽപൂൎവ്വവാവും കൂടൊരുമിച്ചുവരുംദിനം. ൧൩൫
പുണ്യാദിദിനമെന്നെല്ലാവേൎക്കും സമ്മതമങ്ങനേ
ചിങ്ങമാസേപൂൎവ്വപക്ഷേ കേട്ടതൊട്ടേഴുനാളിഹ ൧൩൬
പരീക്ഷിത്തുമഹാരാജൻ ശൃംഗിശാപഭയത്തിനാൽ
അനേകമുനിമാരോടും കൂടി ഭാഗവതംകഥാ ൧൩൭
കേട്ടുകേട്ടതിമോദത്താൽ സ്വൎഗ്ഗലോകംഗമിക്കയാൽ

അദ്ദിനങ്ങളിലെല്ലാരും സല്ക്കഥാകേട്ടിരിക്കണം. ൧൩൮
മാഘസ്നാനവ്രതം സൂര്യനുദിക്കുമ്പോൾ കുളിച്ചഥ
ചന്ദനാദിധരിച്ചിട്ടു നാമോച്ചാരണമേററവും ൧൩൯
ചെയ്തുസല്ക്കഥയുംകേട്ടു ഭഗവത്ഭക്തിയായുടൻ
അതിഥിപൂജയുംചെയ്തു ഗുരുവിപ്രപ്രസാദവും ൧൪൦
വരുത്തിസ്സത്യധർമ്മാദി രക്ഷിച്ചിട്ടിഹനിത്യവും
ആകുന്നപോലെസല്ക്കർമ്മം പിതൃപ്രീതിവരുത്തുവാൻ ൧൪൧
മുട്ടാതെചെയ്താലതിനാൽ പിതൃമാതൃകുലത്തിലും
ഉള്ളവർക്കിഹസായുജ്യം തനിക്കും സിദ്ധിയായ്വരും. ൧൪൨
മാഘമാസേവരും പൂർവ്വസപ്തമീ രഥസപ്തമീ
അദ്ദിനേ ദാനധർമ്മാദി പുണ്യകർമ്മങ്ങളൊക്കെയും ൧൪൩
വഴിപോലെകഴിക്കേണം ധനമുള്ളമഹാജനം
പിന്നെയുണ്ടഷ്ടകാകാലം കൃഷ്ണഷഷ്ഠ്യാദിപത്തുനാൾ ൧൪൪
പിതൃക്കൾക്കിഷ്ടമായുള്ള ദിനങ്ങളിവയാകയാൽ
പിതൃപ്രീത്യർത്ഥമായിട്ടു ചെയ്‌വൂസല്ക്കർമ്മമൊക്കെയും. ൧൪൫
പ്രോഷ്ഠപാദത്തിലും പത്തുണ്ടഷ്ടകാകാലമിങ്ങനേ
അക്കാലംബ്രഹ്മചര്യത്തോടിരുന്നിട്ടഥതർപ്പണം ൧൪൬
പിതൃക്കൾക്കു കഴിച്ചെന്നാൽ പിതൃമുക്തിലഭിച്ചിടും.
വൈശാഖസ്നാനവിധിയെ ച്ചുരുക്കിട്ടുപറഞ്ഞിടാം. ൧൪൭
വൈശാഖത്തിൽപുലർകാലേ കുളിച്ചിട്ടിഹഭക്തിയായ്
ഭസ്മചന്ദനരുദ്രാക്ഷം ധരിച്ചിട്ടു വിശുദ്ധനായ് ൧൪൮
രാഗാദികൾവെടിഞ്ഞാശു വിഷ്ണുപൂജാർച്ചനാദികൾ
ചെയ്തിച്ചുബ്രാഹ്മണപ്രീതി വഴിപോലെദിനംപ്രതി ൧൪൯
ചെയ്തുകൊണ്ടാൽ മഹാവിഷ്ണു പ്രസാദിച്ചുത്തമപുത്രനു്
നല്കുന്നപോലെയിഷ്ടങ്ങൾ നല്കുംമർത്ത്യജനത്തിനു്. ൧൫൦

ദാനങ്ങൾ.

വൈശാഖത്തിൽ വെളുത്തുള്ള തൃതീയയ്ക്കിഹ വിപ്രരെ
ഭുജിപ്പിച്ചിഹദാനങ്ങൾ ചെയ്യണംധനമുള്ളവൻ. ൧൫൧
കുടയും വിശറി നല്ല ചെരിപ്പും വസ്ത്രമെന്നിവ
കനിഞ്ഞപഴവും നല്ല മധുവും പനസച്ചുള ൧൫൨
നാളികേരം പഴംമാങ്ങാ താംബൂലം ചന്ദനാദിയും
ബ്രാഹ്മണർക്കിഹനല്കേണം വിഷ്ണുപ്രീതിവരുത്തുവാൻ. ൧൫൩
ശുദ്ധനക്ഷത്രവുംപുണ്യദിനംദാനത്തിനുത്തമം
വൈശാഖംമുഴുവൻനിത്യം ദാനംനന്നീവ്രതത്തിനു്. ൧൫൪
താംബൂലമെങ്കിലുംനിത്യം ദരിദ്രൻചെയ്തുകൊള്ളണം
കാലംതോറുംദിനംവിപ്രഭോജനംചെയ്തുകൊള്ളണം ൧൫൫

സ്വല്പമെന്നാകിലും ചെയ്തു വേണംനിത്തീടുവാനിതു്
ധർമ്മാർത്ഥകാമമോക്ഷങ്ങൾ നൽകീടും വ്രതമിന്നിതു് ൧൭
വൃശ്ചികത്തിങ്കൾവ്രതവും കൃത്തികാദീപവും തഥാ
ആയുഃശ്രീപുത്രവൃദ്ധികരം നന്നെന്നു മുനിമാർ പുരാ ൧൮
കഥിച്ചുള്ളപുരാണങ്ങൾ കണ്ടിട്ടിന്നുപറഞ്ഞുഞാൻ
തുലാക്കാവേരിവ്രതവും മുഖ്യം മർത്ത്യജനത്തിനു്. ൧൯

പുണ്യസ്ഥലങ്ങൾ.

കാശി രാമേശ്വരം പിന്നെ കാവേരീ രംഗമന്ദിരം
കുംഭകോണം പ്രയാഗാ ച സേവിച്ചാൽ പാപമററുപോം ൨൦
കന്യാകുമാരി ഗോകർണ്ണം മൂകാംബികയുമെന്നിവ
സ്കന്ദക്ഷേത്രഞ്ച സേവിച്ചാൽ മുക്തിയുണ്ടാസ്സുരുംന്ദ്രണാം ൨൧
ശുചീന്ദ്രം തിരുവട്ടാറും ശ്രീപത്മനാഭവനങ്ങളും
സേവിക്ക തിരുവല്ലത്തു ശ്രാദ്ധവുംചെയ്കു മുക്തയേ. ൨൨
വർക്കലെത്തീർത്ഥമാടീട്ടു സേവിക്കേണം ജനാർദ്ദനം
വയ്ക്കത്തുംതിരുവല്ലായും ഗുരുവായൂരുമിങ്ങനേ. ൨൩
തിരുനക്കരെയുംപിന്നെ വടക്കുംനാഥനെന്നിവ
മഹാക്ഷേത്രങ്ങളിൽചെന്നു സേവിച്ചാൽ പാപമററുപോം ൨൪
ജന്മാന്തരകൃതംപാപം നശിച്ചേ വ്യാധിരീന്നിട്ടു
പാപശാന്തിക്കനന്നല്ലോ നാമോച്ചാരണമേററവും ൨൫
മഹാപാതകശാന്തിക്കു സേതുസ്നാനം വിശേഷതഃ.



---

* ഭാഗം ൨.

## അദ്ധ്യായം ൧

---

## ജ്വരചികിത്സ.

ജ്വരങ്ങൾക്കാദിയിൽതന്നെ 1 കൊത്തമ്പാലരിചുക്കുമായ്
കഷായംവച്ചുസേവിക്കാം കഫാഢംകൊൾവു 'ഷഡംഗവും' ൧
പിന്നെത്രിദോഷഭേദങ്ങളറിഞ്ഞിട്ടുക്രമത്തിനു്
പ്രത്യേകം ചൊന്ന കഷായങ്ങൾ കൊടുക്ക "ദശമൂലവും" ൨

---

* ഈ ഭാഗത്തിൽ ഇടത്തുവശം അക്കമിട്ടിരിക്കുന്നതു് ഈ ഗ്രന്ഥത്തിലുള്ള ഔഷധങ്ങളുടെ നമ്പരാണു്. ഗ്രന്ഥത്തിലുള്ള വിഷമപദങ്ങൾക്കു് അർത്ഥം അകാരാദിയിൽ നോക്കുക.

പരിശിഷ്ടത്തിൽ—ഷഡംഗം (കഷാ) 1-ാം യോഗം, ദശമൂലം (ലഘു) (കഷാ) 2-ാം യോഗം.

മൂർച്ഛിച്ച ജ്വരമെന്നാകിൽ "ദാരുനാഗരമാദി"യും
"ഛിന്നോത്ഭവാദി"യുംകൊള്ളാം "രാസ്നാശുണ്ഠ്യാദി"യും തഥാ ൩
സാരമായൊന്നു ചൊല്ലീടാം 'ദശമൂലഭദ്രാലഭാ'
ഇത്യാദിയാം കഷായത്തെ സന്നിനായകകൊട്ടവും ൪
ചേർത്തുകൊണ്ടുകൊടുക്കേണം മൂർച്ഛയുള്ളജ്വരത്തിന്.

ജ്വരോപദ്രവചികിത്സകൾ.

2 ദാഹേ മാതോടുചുട്ടുള്ള കഷായം ഗുണമെത്രയും ൫
ഛർദ്ദിക്കു ചൂർണ്ണം 'കൃഷ്ണാദി'കൊടുത്താൽ ശമനംവരും
"കാർപ്പാസചൂർണ്ണ"വുംകൊള്ളാം കൊടുപ്പാൻ ഛർദ്ദിയിങ്കല് ൬
തലനോവതിയായ്വന്നാൽ കച്ചൂരാദികുഴമ്പിനെ-
ക്കടുരോഹിണിയുംചേർത്തു ശിരസ്സിങ്കലിടാമതും ൭
3 തുളസീപത്രതോയത്തിൽ മുലപ്പാലും കലർന്നുടൻ
ആവണക്കെണ്ണയുംചേർത്തു ജീരകത്തോടു കാച്ചിയാൽ ൮
നാരങ്ങാനീരുമൊന്നിച്ചു മർദ്ദിച്ചിട്ടുതൽക്ഷണേ
വറുത്തിട്ടുപൊടിച്ചുള്ള മരിചപ്പൊടിയോടുടൻ ൯
കൂട്ടിമർദ്ദനമാവോളം ചെയ്തുകൊണ്ടതെടുത്തുടൻ
ശിരസ്സിലിട്ടുവെന്നാകിൽ തീരും ശീഷരുജാ ദ്രുണാം ൧൦
"രാസ്നാദി"പൊടിയുംകൊള്ളാം ശിരസ്സിൽ തിരുമ്മീടുവാൻ.

ജ്വരത്തിന് അങ്ങാടിക്കഷായം.

4 ഒന്നുകൊണ്ടും ശമിക്കാത്ത ദീർഘമായ മഹാജ്വരേ ൧൧
കൊടുക്കേണ്ടുംകഷായത്തെപ്പറയാം ഗുരുഭാഷിതം.
ചുക്കും തിപ്പലിയുംമുസ്താ ത്രിഫലാ മധുകം തഥാ ൧൨
മായാക്ക ഗോക്ഷുരം ജാതിത്രയം രോഹിണി മോദകം
ഷട്തണ്ഡുലം നാഗപുഷ്പം തകരം ജീരകദ്വയം ൧൩
കന്നാരം ചന്ദനംരണ്ടും ഗജതിപ്പലി തോയവും
രാമച്ചം പൂതവൃക്ഷം ച സമുദ്രപ്പച്ച തുവയും ൧൪
സഹസ്രവേധിയും കിയ്യാത്താശാലി ശതകുപ്പയും
രാസ്നാ മുന്തിരി മക്ഷിപ്പു പുത്തരിച്ചുണ്ട കൂവളം ൧൫
ത്രികോല്പക്കൊന്നയും നിശ്ലോരുല്വാ താർക്ഷ്യപച്ചകൾ
പർപ്പടപ്പുല്ലമമൃതുമിവയൊക്കെയുമൊപ്പമായ് ൧൬
ഓരോകഴഞ്ചിടിച്ചിട്ടിങ്ങാറിടങ്ങഴി നീരതിൽ

---

ദാരുനാഗരാദി (കഷാ) 3-ാംയോഗം. ഛിന്നോത്ഭവാദി 4-ാംയോഗം. രാസ്നാശുണ്ഠ്യാദി (കഷാ) 5-ാംയോഗം. ദശമൂലഭദ്രാലഭാദി (കഷാ) 6-ാംയോഗം. കൃഷ്ണാദി (ചൂ) 7-ാംയോഗം. കാർപ്പാസചൂർണ്ണം=പരുത്തിക്കുരുപ്പരിപ്പ്, ഏലം, തിപ്പലി, മലര് ഇവ സമം, എല്ലാംകൂടിയ അളവിനു പഞ്ചസാര ചേർത്തുണ്ടാക്കിയപൊടി. കച്ചൂരാദി (ചൂ) 8-ാംയോഗം. രാസ്നാദി (ചൂ) 9-ാംയോഗം.

8-ാംയോഗത്തിൽ കടുകുരോഹിണി കൂടുതലായ അളവിൽ ചേർക്കണം.

കുറുക്കിനാലിലൊന്നാക്കിപ്പിഴിഞ്ഞിട്ട കുറേക്കുറെ ൧൭
ജീരകപ്പൊടിയുംചേൎത്തുസേവിച്ചാൽ ജ്വരമൊക്കെയും
അന്യരോഗങ്ങളുംതീൎന്നു സന്നിയും ശമനംവരും ൧൮
ഇക്കഷായം മഹാസാരം കൊണ്ടുജീവിതമാസ്ഥരും.

സന്നിപാതനിദാനം.

സന്നിപാതജ്വരത്തിന്നു കാരണം പറയാമിനി ൧൯
ജ്വരമുണ്ടായിരിക്കുന്നാളെണ്ണതേച്ചു കുളിക്കയോ
മധുവോ ഘൃതമോ പാലോ ദധിയോ തക്രമോ തഥാ ൨൦
ഗുളമോ പനസക്കായോ വിഷമോ നാളികേരമോ
കടച്ചക്കമിളന്നീരും പുത്തരിച്ചോറുപായസം ൨൧
അവലും പഴവൎഗ്ഗങ്ങൾ സേവിക്കാ കാററുകൊള്ളുക
താംബൂലം തിങ്കയും രക്തവസ്ത്രംകൊണ്ടു പുതയ്ക്കയും ൨൨
പുഷ്പം ചന്ദനമിത്യാദി സുരഭിദ്രവ്യമേല്ക്കയും
വ്യായാമംചെയ്തു ഭോഗിക്ക ധൂളിതല്പേകിടക്കയും ൨൩
ഇങ്ങിനേയുള്ളപത്ഥ്യത്താലുണ്ടാകും സന്നിപാതവും.

സന്നിപാതചികിത്സ.

സന്നിപാതമതെന്നാകിൽ 'ബ്രഹ്മീദ്രാക്ഷാദി' യുത്തമം ൨൪
നസ്യം ഗണ്ഡൂഷവുംവേണം ദേഹത്തിൽ തൈലലേപനം
ശിരസ്സിൽ തളവുംവേണം നാസയിൽ പുകയേല്ക്കയും ൨൫
"ആനന്ദഭൈരവൻ സന്നിപാതഭൈരവ"മാദിയും
ഗുളികാസേവയുംവേണം "രസസിന്ദൂര"സേവയും ൨൬
"വാതരാക്ഷസ"നും "ചിന്താമണി"യും "സ്വച്ഛമഗ്നി"യും
അനുപാനവിശേഷത്തിൽ കൊടുക്കാം മൂൎച്ഛയേറുകിൽ ൨൭
ഇഞ്ചി വെള്ളുള്ളിയും നല്ല മുരിങ്ങത്തൊലി നൊച്ചിയും
പിഴിഞ്ഞനീരനത്തിട്ടു നീററിൻമുട്ടപിഴിഞ്ഞതും ൨൮
വെള്ളുള്ളിത്തൈലവും മുട്ടത്തൈലവുംകൂടി മേളിതം
മുമ്പിൽ ചൊന്നോരുഗുളികായൊക്കെക്കൂടെയരച്ചതിൽ ൨൯
കലൻവച്ചുകൊണ്ടേവം മാത്രയോൎത്തുകൊടുക്കണം
"ലോഹിതാണ്ഡാദി"യായുള്ള തൈലംകൊണ്ടുവിലേപനം ൩൦
ധൂമവും നസ്യവുംപിന്നെ ബോധക്കേടിങ്കൽ വേണ്ടതു്.

---

ബ്രഹ്മീദ്രാക്ഷാദി (കഷാ) 10-ാംയോഗം. ആനന്ദഭൈരവൻ (ഗു) 11-ാംയോഗം. സന്നിപാതഭൈരവം (ഗു) 12-ാംയോഗം. രസസിന്ദൂരം (ഭ) 30-ാംയോഗം. വാതരാക്ഷസൻ (ഗു) 13-ാംയോഗം. ചിന്താമണി (ഗു) 14-ാംയോഗം. സ്വച്ഛമഗ്നി (ഗു) 17-ാംയോഗം.

ലോഹിതാണ്ഡാദി (തൈ) 15-ാംയോഗം.
വെങ്കാരാദി (ഗു) 16-ാം യോഗം.

6 പുരാണമരിചംതന്നെ കണ്ണുരണ്ടിലുമഞ്ജനം ൩൧
7 ലശുനം ജീരകംരണ്ടും രാമഠം തുല്യമായുടൻ
കിഴികെട്ടിമണപ്പിക്കാം തിരുമ്മിക്കൊണ്ടെടുത്തതും ൩൨
8 മുതിരപ്പൊടിയുംദേഹേ തേച്ചാലുണ്ടാമുണർച്ചയും
9 ഇരട്ടിമധുരം നല്ല മുന്തിരിങ്ങാ കടുത്രയം ൩൩
ഇന്തുപ്പുംകൂടെയൊന്നിച്ചു മുലപ്പാൽകൂട്ടി നസ്യമാം
ധുർദ്ധൂരകാദിതൈലത്തിൻകല്ക്കത്തിന്റെമരുന്നുകൾ ൩൪
തിരിയാക്കിപ്പുകച്ചിടാം കണ്ണുനാസികയിങ്കലും
“വെങ്കാരം”വെള്ളിയുംപൊന്നുമെന്നുചൊല്ലിയയോഗ(കേ)കാൽ ൩൫
ഗണ്ഡൂഷം നാവിലെപ്പോഴും തേച്ചുകൊണ്ടുകിടക്കണം
തലയിൽതേപ്പതിന്നുള്ള കുഴമ്പൊന്നുപറഞ്ഞിടാം ൩൬
10 ത്രിഫലാ ചന്ദനംവ്യോഷം കൊട്ടം രാമച്ചമേലവും
മധുകം ജീരകംരണ്ടും മായാക്കും കൃമിശത്രുവും ൩൭
തകരം പൂതവൃക്ഷഞ്ച കണ്ടിവെണ്ണയുമഭ്രകം
ജാതിക്കാ ഖദിരംതോയം കലശ്യംഗഞ്ച ഗൈരികം ൩൮
സഹസ്രവേധി വെങ്കാരം കർപ്പൂരം ശതകുപ്പയും
വട്ടിലിംഗദ്വയം കട്ടിക്കമിഞ്ചാൻ കായമെന്നിവ ൩൯
സുവർണ്ണതൃണമാശാലി നിർയ്യാസപ്പാൽ കിരാതവും
തുല്യംകൂട്ടിയരയ്ക്കേണംനെല്ലിക്കാക്വാഥയോരപി ൪൦
നാലൊന്നുനായകംകൂട്ടിപ്പേഷിച്ചിട്ടുതുമൂർദ്ധ്നി
പൊതിഞ്ഞാൽസന്നിയുംപിന്നേ കഫവും നീരിറക്കവും ൪൧
ജ്വരവും വീക്കവും തീരും ഗുണമുള്ളോന്നിതേററവും
11 ധുർദ്ധൂരം വേപ്പിലാ നൊച്ചിയാടലോടകം കഴററിയും ൪൨
കയ്യോന്നി കാഞ്ഞിരം പാലാ അശ്വത്ഥം പ്ലാശുഴിഞ്ഞയും
ശംഖുപുഷ്പഞ്ച തക്കാരി നക്തമാലമെരുക്കിവ ൪൩
ആഖുകർണ്ണികപത്രഞ്ച സഹദേവിയുമൊപ്പമായ്
പിഴിഞ്ഞനീരു മധുകം ദേവതാരം കടുത്രയം ൪൪
ജാതിത്രയം പൂതവൃക്ഷം കണ്ടിവെണ്ണ പഴക്കയും
ആരര്നായകം കൊട്ടം ത്രിഫലാ കൃഷ്ണജീരകം ൪൫
വയമ്പുമിവയോരോന്നങ്ങോരോനിഷ്കമരച്ചുടൻ
മധൂകതൈലം തിലജം നിംബജൈരണ്ഡജങ്ങളും ൪൬
പുങ്കിൻതൈലവുമോരോന്നു കുഡുബം ചേർത്തതിൽ തഥാ
കുക്കുടാണ്ഡം പുഴുങ്ങീട്ടു മഞ്ഞക്കരു കലർന്നുടൻ ൪൭
വെള്ളയുമുള്ളിയരിഞ്ഞിട്ടു പലമൊന്നതുകൂട്ടുക
ലോഹിതാണ്ഡം നാഴിചേർപ്പൂ ഭൂനാഗം മുഷ്ടികൂട്ടുക ൪൮

11-ാം യോഗം ധുർദ്ധൂരകാദി മൂലത്തിൽ പരിശിഷ്ടമല്ല.

കുക്കുടച്ചോരയുംചേൎത്തു കാച്ചിക്കൊണ്ടതരിച്ചുടൻ
ദേഹമൊക്കെ വിലേപിച്ചാൽ സന്നിപാതജ്വരാപഹം. ൪൯
12 പുത്തരിച്ചുണ്ടവേർമേലെ തൊലികൊണ്ടു കഷായമായ്
നാലൊന്നാക്കിയെടുത്തിട്ടു മലർ ജീരകവുംസമം ൫൦
കിഴികെട്ടിയതിട്ടിട്ടു വച്ചുകൊണ്ടു കുറേക്കുറേ
കിഴിതന്നെപിഴിഞ്ഞിട്ടു കൊടുപ്പൂ സന്നിപാതകേ. ൫൧
13 ഏലത്തിൻതരി മായാക്കു കടിടിവെണ്ണ കടുത്രയം
ത്രിഫലാശാളി കിരിയാത്തും ഞെരിഞ്ഞിൽ ജീരകദ്വയം ൫൨
ദ്രാക്ഷാമോദകകന്നാരം തകരം ശതകുപ്പയും
കലിംഗം ധാന്യകം കാവി ലവംഗം ചന്ദനദ്വയം ൫൩
സഹസ്രവേധിയും താൎക്ഷ്യപ്പച്ചരണ്ടും കഷായമായ്
രുദ്രാക്ഷം മേല്പൊടിചേൎത്തു സേവിപ്പൂ കഫനാശനം. ൫൪
ഏട്ടോടുകൂടിവന്നുള്ള ജ്വരംവായ്പു ത്രിദോഷവും
സന്നിപാതം ജ്വരം ഗുന്മമനിലൻ ഛർദ്ദി കാസവും ൫൫
ശ്വാസഹിക്കകളും തീരും നാമ്നാ "ഏലാദികം" തഥാ
14 ആടലോടകം കൊടിത്തൂവ വിഷ്ണുക്രാന്തി ചുരയ്ക്കളം ൫൬
കൃക്കിൽ നിർഗ്ഗുണ്ഡി തൃത്താ ച ത്രായന്തി നീലിവെററില
ചുണ്ടരണ്ടു,മിവററിന്റെ പത്രമൊക്കെസ്സമങ്ങളായ് ൫൭
വാട്ടിക്കൊണ്ടുപിഴിഞ്ഞിട്ടു ത്രികടുപ്പൊടിയോടുടൻ
സേവിച്ചാൽ സന്നിപാതത്തിനേററവും ഗുണമാസ്ഥിതം ൫൮
"അശ്വഗന്ധാദി"യാം ചൂൎണ്ണം "കർപ്പൂരാദി"കൾ രണ്ടുമാം
മലമൂത്രങ്ങൾ ബന്ധിക്കിൽ "നാഗരാദി"കഷായകേ ൫൯
ഏരണ്ഡസ്നേഹമിത്തിപ്പും കൂട്ടിക്കൊണ്ടു കൊടുത്തിടാം
"അവിപത്തി"കൊടുത്തീടാമേററവും മലബന്ധകേ. ൬൦
"ദുരാലഭാദി"സേവിക്കാമതിസാരം വരുന്നനാൾ
ഉദരാമയമിക്കിൽക്കളം പൊടി'ജാതിലവംഗകം' ൬൧
15 കേശംചുട്ടുകരിച്ചിട്ടു (പൊടിച്ചിട്ടു) നിംബതൈലേ കുഴച്ചതും
നാഭിയിന്നുകഴുത്തോളം തേച്ചാലിക്കിൾ ശമിച്ചുപോം. ൬൨
നേത്രരോഗമതുണ്ടായാൽ നേത്രരോഗചികിത്സയും
16 ത്രിഫലാ മധുകം കൊട്ടം തകരം ചന്ദനദ്വയം ൬൩
ഏലം വൃക്ഷം നിശാ വേലി സമുദ്രപ്പച്ചയെന്നിവ

---

ഏലാദി (ചൂ) 18-ാം യോഗം. ഈ അദ്ധ്യായത്തിലെ 13-ാം യോഗത്തിനും ഇതുതന്നെ പേരു്.

കൃക്കിൽ. ഇതു് ചീറക്കിഴങ്ങിന്റെ ഇലയാണെന്നു പറഞ്ഞുവരുന്നു.

അശ്വഗന്ധാദി (ചൂ) 10-ാംയോഗം. കർപ്പൂരാദി (ചൂൎണ്ണങ്ങൾ) 20-21 ഈ യോഗങ്ങൾ. നാഗരാദി (കഷാ) 22-ാംയോഗം. അവിപത്തി (ചൂ) 23-ാംയോഗം. ദുരാലഭാദി (കഷാ) 24-ാംയോഗം. ജാതീലവംഗാദി (ചൂ) 25-ാം യോഗം.

ഈരണ്ടുനിഷ്കംകൊള്ളേണം പുരാണോഷണമേകവും ൫൪
കൂട്ടിനന്നായിടിച്ചിട്ടു ക്ഷീരംകൂട്ടിപ്പചിച്ചതിൽ
അഞ്ജനം സൈന്ധവം രണ്ടുമോരോനിഷ്കഞ്ച ഗൈരികം ൫൫
അഷ്ടനിഷ്കമതുംകൂട്ടി പിഷ്ട്വാ ഫാലേ വിലേപയേത്
ദൃഷ്ടിരോഗങ്ങളപ്പോഴേ നശിച്ചീടുമസംശയം. ൫൬
ഔചിത്യമോൎത്തു നേത്രത്തിനുള്ളിലും ചെയ്കയൗഷധം
ഗാത്രഭംഗമതുണ്ടായാൽ നവിരസ്വേദവും ഗുണം ൫൭
"പഞ്ചസ്നേഹ"ങ്ങൾ കൂട്ടീട്ടു കാച്ചുംതൈലവുമുത്തമം.
ഇങ്ങിനേ സന്നിപാതത്തിലന്യരോഗം വരുന്നതും ൫൮
കൂടെസ്സൂക്ഷിച്ചുചെയ്യേണം വഴിപോലെ ഭിഷഗ്വരൻ.

ഉത്തമവൈദ്യലക്ഷണം.

പുരാണവൈദ്യൻ ഗുണവാൻ ധൎമ്മശീലൻ മഹാമതി ൫൯
ഗുരുവിപ്രന്മാരിലേററം ഭക്തിയോടുമിരിപ്പവൻ
സത്യശൗചാദിവ്രതവും നിത്യാനുഷ്ഠാനമായുടൻ ൬൦
രാഗാദികൾ വെടിഞ്ഞോൎത്തു സൎവ്വരിൽ ദയയുള്ളവൻ
പരഭാൎയ്യാം പരദ്രവ്യം പരപീഡകളൊന്നുമേ ൬൧
മനസാ ചിന്തചെയ്യാതെ പരന്മാൎക്കുപകാരമായ്
ഔചിത്യമോൎത്തുചെയ്യേണം വഴിപോലെ ചികിത്സയും. ൬൨

സന്നിചികിത്സ.

സന്നികപൂൎവ്വരൂപങ്ങൾ ജ്വരത്തിങ്കലപത്ഥ്യതാ
കൊണ്ടുദോഷങ്ങൾകോപിച്ചു മൂന്നുംകൂടൊരുമിച്ചുധ ൬൩
കരണാദിഞരമ്പിങ്കൽ ജനിക്കുന്നതു സന്നിയാം.
മഹാസന്നിയതെന്നാകിൽ പാപം ജന്മാന്തരാൎജ്ജിതം ൬൪
തിങ്കളഷ്ടാദശംതന്നെ സംഖ്യയങ്ങതിനുള്ളതു്.
ഇനിയുണ്ടുപതിമ്മൂന്നു സന്നിയങ്ങതിനേററവും ൬൫
സൂക്ഷിച്ചുചെയ്തുകൊള്ളേണം അല്ലാഞ്ഞാൽ മൃതിയായ്വരും.
വലിയഞ്ഞുണ്ടുപിന്നേതങ്ങിരുപത്തേഴൊരുവക ൬൬
ഇതിന്റെലക്ഷണംപാൎത്തു സാദ്ധ്യാസാദ്ധ്യമറിഞ്ഞുടൻ
വഴിപോലെചികിത്സിച്ചു രക്ഷിക്കിൽ കീൎത്തിവൎദ്ധനം ൬൭
മോക്ഷപ്രാപ്തിയുമുണ്ടാകും ഗുണമുള്ളഭിഷക്കിനു്.
സന്നിമൂൎച്ഛയ്ക്കു ഗണ്ഡൂഷം നസ്യം ധൂപം വിലേപനം ൬൮
"കുമാരകണ്ട"നെന്നുള്ള തൈലംകൊണ്ടുവിലേപനം
അതിന്റെകല്ക്കവുംകൊള്ളാം ധൂപിക്കാൻ സന്നിമൂൎച്ഛയിൽ. ൬൯

---

പഞ്ചസ്നേഹം തൈലം 26-ാംയോഗം.
കുമാരകണ്ടതൈലം 27-ാം യോഗം.

17 മുരിങ്ങത്തൊലി വെള്ളുള്ളി ഇഞ്ചി നല്ലകൊഴിഞ്ഞിയും
ചതച്ചുഷ്ണജലത്തിങ്കൽ പിഴിഞ്ഞെച്ചാററിച്ചതും ൪൧
പാത്രംകാച്ചിയതിൽ വീഴ്ത്തി ചൂടനന്നായ്പിടിച്ചടൻ
നീററിൻമുട്ടമുലപ്പാലും തേനുംക്കൂട്ടൊരുമിച്ചതിൽ ൪൨
"വാതരാക്ഷസ"നും'ചിന്താമണി'"യാനന്ദഭൈരവൻ'
കോടാശാരിയതും നല്ല "ഭൂപതി" "രുദ്രഭൈരവൻ" ൪൩
"രസസിന്ദൂര"വും ചൂർണ്ണം ചന്ദ്രോദയവുമിങ്ങിനെ
വേർപെട്ടുള്ളോരുഗുളികാ ഗന്ധൃഷങ്ങളരച്ചതും ൪൪
ക്കൂട്ടിമേളിച്ചുകൊണ്ടിട്ടു കൊടുക്കേണം കുറേക്കുറേ
പ്രത്യേകമുള്ളകപായങ്ങളതുംക്കൂട്ടി കൊടുക്കണം ൪൫
സന്നിപാതത്തിൽ മുൻചൊന്നതൊക്കെയോഗ്യമിതിന്നൊടോ
ഔചിത്യമൊന്നേ വേറിട്ടുവേണ്ടു മററൊക്കെയൊന്നുതാൻ. ൪൬
നേത്രത്തിലഞ്ജനം സ്വല്പമഗസ്ത്യാദികുഴമ്പിനാൽ
സ്നേഹംപോട്ടുളമെന്നുള്ള സേചം സന്ധിമുടങ്ങുകിൽ ൪൭
18 ഭൂനാഗം ചന്ദനം യഷ്ടി നീററിൻമുട്ടയുമിഞ്ചിയും
നത്തച്ചൂരിയുടേവേരും തുല്യംകൊണ്ടു കഷായമായ് ൪൮
സേവിച്ചാലൊഴിയും സന്നിപാതിമൂന്നും ദിനത്രയാൽ.
ദാനഹോമാദിചെയ്യേണം ദേവബ്രാഹ്മണതൃപ്തിയും ൪൯
അക്കർമ്മങ്ങളപേക്ഷിച്ചിട്ടൗഷധാൽ ശമനത്തിന്
ഭിഷഗ്വരൻപുറപ്പെട്ടാലപകീർത്തിഭവിച്ചിടും. ൪൯
പലയംഗങ്ങളെക്കൊണ്ടു ചേഷ്ടിക്കുന്നൊരുഗാത്രകേ
ചിലയംഗങ്ങളില്ലാഞ്ഞാൽ ഗാത്രചേഷ്ടഭവിക്കുമോ? ൫൦

ജ്വരാദിരോഗമുക്തന്നു കുളിപ്പാനുള്ള ലക്ഷണം.

ഇച്ചൊല്ലിയ മഹാദിവ്യസാരൗഷധികളൊക്കെയും ൫൧
ക്രമത്താലെ കൊടുത്തിട്ടു ജ്വരശാന്തി വരുത്തണം.
കിഞ്ചിൽ പൊറുതിവന്നിട്ടു കഞ്ഞി നന്നായ്കുടിക്കയും ൫൨
എഴുന്നാം പനിക്കൂടാതെയുറങ്ങുമ്പോൾ വിയക്കയും
മധ്യേ തുമ്മുകയുംചെയ്യും ചൊറിയും സർവ്വഗാത്രവും ൫൩
പാദചർമ്മമടന്നീടും ഭക്ഷണാദി ബുഭുക്ഷയും
ഈവണ്ണംലക്ഷണംകണ്ടാൽ മടിക്കേണ്ട കുളിച്ചിടാം. ൫൪
കുളിപ്പോൻകാലമായ്വന്നാൽ മേൽകുളിക്ക നടേദിനേ
പിറേറന്നാൾ കുളിയുംവേണ്ട മൂന്നാന്നാൾ തലയും കുളി. ൫൫
ഇങ്ങനേയൊന്നിടവിട്ടുവേണമാദിയിലെക്കുളി.

---

വാതരാക്ഷസൻ (ഗ്ര) 13-ാം ചിന്താമണി (ഗ്ര) 14-ാം ആനന്ദഭൈരവൻ (ഗ്ര) 11-ാം യോഗങ്ങളാകുന്നു. കോടാശാരി (ഗ്ര) 28-ാം യോഗം. ഭൂപതി (ഗ്ര) 29-ാം യോഗം. രസസിന്ദൂരം 30-ാം യോഗം.

കുളിക്കാനുള്ള വെള്ളവും മററും.

19 കുളിപ്പാനുള്ളവെള്ളത്തിന്നാവണക്കില നൊച്ചിയും
കാരസ്കരം മുഞ്ഞ വേപ്പും നിർഗ്ഗുണ്ഡീ ചെറുനാരകം ൯൬
വാശാപത്രം സഹചരം പ്രസരിണിയുമെന്നിവ
ഇട്ടവെള്ളംമേൽകുളിപ്പൂ ധാത്രീകഷായം തലയ്ക്കുമാം ൯൭
വാശാപത്രാദിതൈലത്തെ തലയിൽതേയ്ക്കയുത്തമം
മുമ്പിൽചൊന്നോരുതൈലങ്ങളതും നന്നുകുളിക്കെടോ ൯൮
മരിചത്തരെച്ചിട്ടു തലയിൽതേച്ചുവെള്ളവും
വിഴുത്തിത്തോൽത്തികളെഞ്ഞിട്ടു പൊടിയിട്ടരിയമ്മിയാൽ ൯൯
തലയിൽ മുണ്ടുകെട്ടീട്ടു പിന്നെദ്ദേഹംകുളിക്കണം
മുതിരപ്പൊടിദേഹത്തുംതേച്ചു വെള്ളമൊഴിക്കണം. ൧൦൦

മുസ്താപപ്പടാദിചൂർണ്ണം.

20 മുത്തങ്ങാപപ്പടംനല്ലവിഷ്ണുക്രാന്തി മരിചവും
കൂട്ടിനന്നായ്വറുത്തിട്ടു പൊടിച്ചുണ്ടായചൂർണ്ണവും ൧൦൧
ഭസ്മവുംകൂടെയൊന്നിച്ചു മൂർദ്ധാവിൽ പിടരീങ്കലും
ചെവിരണ്ടിന്റെയുംമേലേഭാഗത്തും തിരുമ്മുക, ൧൦൨

അനന്തരകരണീയങ്ങൾ.

ഗുളികാസേവയുംവേണം കുളിക്കാദ്യന്തയോരപി
മുളകിൻനീർകുടിച്ചിട്ടു പിന്നെ സ്വല്പം ഭുജിക്കണം ൧൦൩
ഇപ്രകാരത്തിൽമൂമ്മൂന്നുമുറ തേച്ചുകുളിച്ചഥ
പിന്നെപ്പച്ചജലത്തിങ്കൽ കുളിക്കാം മുമ്മുറക്കുളി ൧൦൪
ധാത്രീകഷായവുംകൂടെ തലയ്ക്കന്നൊഴിക്കണം
പിന്നെബൃംഹണമായുള്ള ഔഷധങ്ങളുമന്നവും ൧൦൫
ഘൃതതൈലാദിയുംനന്നായ് വിചാരിച്ചുക്രമത്തിനു
വൈചിത്ര്യേനകൊടുത്തിട്ടു കായപുഷ്ടിവരുത്തണം ൧൦൬
ഇങ്ങനേ സന്നിപാതത്തിൽ ചെയ്യാനുള്ള ചികിത്സകൾ.

ശീതജ്വരചികിത്സ.

ശീതജ്വരങ്ങളായിട്ടുണ്ടനേകം രോഗമെങ്കിലും ൧൦൭
ഏകാഹികദ്വിതീയാഹ തൃതീയാഹ ചതുർത്ഥികാഃ
ഇന്നാലുമതിഘോരങ്ങളതിന്റെയൗഷധങ്ങളെ ൧൦൮
ചുരുക്കീട്ടുപറഞ്ഞീടാം ഗുണമുള്ളമരുന്നുകൾ
21 പുരാണമരിചം നല്ല ഗജപാദിയുമൊപ്പമായ് ൧൦൯
ഓരോപലം ചതച്ചിട്ടങ്ങഷ്ടാംശകജലത്തിനെ

---

വാശാപത്രാദി (തൈ) 31-ാംയോഗം.
കുളിക്കാനുള്ളവെള്ളം മരുന്നുകളിതിട്ടു ഉപ്പിച്ചു എട്ടിലൊരുഭാഗം വററിക്കണം.

നാലൊന്നാക്കിയരിച്ചിട്ടു സേവിക്കാം രണ്ടുനേരവും ൧൧൦
'ഭാർങ്ങ്യാദികഷായ'വും നന്നു'പത്രംവേണ്ടപാദി'യും
'അരണ്യതുളസീമൂല'മെന്നുള്ളൊരു കഷായവും ൧൧൧
22 വെള്ളിലപ്പഞ്ചകംകൊണ്ടു കഷായം ഗുണമേറ്റയും
വെള്ളിലേടെ വെളുത്തുള്ള ഇലയക്ഷരസംഖ്യയായ് ൧൧൨
പാലിലിട്ടുകുറുക്കീട്ടു സേവിക്ക പഴതാകിലോ
23 നൊച്ചിക്കുരുന്നു വേപ്പിൻതോൽ മുളകുള്ളിയുമൊപ്പമായ് ൧൧൩
കഷായംവച്ചുസേവിക്കാം 24 ഗുളേ മക്കണസേവയും
'അസ്ഥികണ്ണാദി'തൈലത്തെ ദേഹമൊക്കെവിലേപയേത്. ൧൧൪
25 ധൂപിപ്പാൻപാലതൻതോലും നിർമ്മാല്യം കാട്ടുതുളസിവാ
നിംബപത്രം വചാ കൊട്ടം കോഴിക്കാഷ്ഠം ച സർഷപം ൧൧൫
ഇവയൊക്കെയിടിച്ചിട്ടങ്ങാരംമേ പുകയേൽക്കയും
26 പുറുത്തിപ്പത്രതോയത്തെ വാട്ടിക്കൊണ്ടുപിഴിഞ്ഞതിൽ ൧൧൬
മരിചംചേർത്തരച്ചിട്ടു സേവിച്ചാൽ വിറപോയിടും
27 നൊച്ചിക്കുരുന്നു വെള്ളുള്ളി മുളകുംക്രൂടരച്ചതു് ൧൧൭
കാഞ്ഞവെള്ളത്തിലപ്പോഴേ സേവിച്ചാലും കെടും വിറ.
28 കുന്നിവള്ളിക്കഴുത്തിന്റെയറ്റത്തുന്നാഥ കീഴ്പടെ ൧൧൮
ഇതളേഴമിറുത്തിട്ടു ഞായറാഴ്ച്ചയ്ക്കു രാവിലേ
ഉരിയാടാതെകെട്ടേണം തുണിയിൽ ദക്ഷിണേകരേ ൧൧൯
29 വടക്കുമുഖമായ്ചെന്നു വെളുത്ത സഹദേവിതൻ-
മൂലംപറിച്ചുകെട്ടേണം വലകണ്ണമതിങ്കലേ ൧൨൦
ഗുളികാസേവയുംനന്നു "ചാതുർത്ഥികകുഠാരകം"
30 നീലീ തുത്ഥാ തുളുവേളസമൂലം നൊച്ചി താമര ൧൨൧
അടയ്ക്കാമണിയൻമാറാൻകിഴങ്ങും തിരുതാളിയും
പൂവൻകുറുന്തലും നല്ല കുറുന്തോട്ടിയുമൊപ്പമായ് ൧൨൨
ഇടിച്ചിട്ടുകഷായംവെച്ചതു നാലൊന്നതാക്കിയാൽ
ആവിന്മോരുസമംക്രൂട്ടി തിലജംചേർത്തുകൽക്കിതം ൧൨൩
വിടയും മധുകംരണ്ടും മഞ്ഞളും ചതകുപ്പയും
മഞ്ചട്ടിപ്പൊടി വേമ്പാട തണ്ഡുലം കടുരോഹിണി ൧൨൪
കൊട്ടം ചന്ദനതക്കോലം ചെറുതേക്കും വിഴാലരി
മോദകം തിപ്പലീമൂലം രാസ്നാതപക്കൊട്ടവേലിയും ൧൨൫
ഗൃഹധൂമം ത്രികടുകമുള്ളിചോരക്കിഴങ്ങിവ

---

നിർമ്മാല്യം=ശിവനിർമ്മാല്യം.

ഭാർങ്ങ്യാദി(കഷാ) 32-ാംയോഗം. പത്രംവേണ്ടപാദി (കഷാ) 33-ാംയോഗം. ആരണ്യതുളസീമൂലാദി(കഷാ)34-ാംയോഗം. അസ്ഥികണ്ണാദിതൈലം 35-ാംയോഗം. ചാതുർത്ഥികകുഠാരം (ഗു) 36-ാംയോഗം. ആവിന്മോരു്=പശുവിൻമോരു്.

കൂട്ടിക്കാച്ചിയരിക്കേണം ദിനം രണ്ടുകഴിച്ചതിൽ ൧൮൬
അഭ്യംഗം ശിരസിൽച്ചെയ്യു സർവ്വാംഗം ധാരനന്യവും
ചെയ്യിലോ തുള്ളലും പിന്നെ പനിയുംഛർദ്ദിശോഫവും ൧൮൭
ഇരുമൽകഫവും വീർപ്പും കളിരും തലവേദന
സർവ്വാംഗനോവതുംതീരും സന്നിതീരും സുഖംവരും. ൧൮൮
ദാർവ്വീതിക്തവരാദ്യങ്ങൾകൊണ്ടുള്ളൊരുകഷായവും
സേവിക്കിലതിനാലപ്പോൾ ചാതുർത്ഥികമൊഴിഞ്ഞുപോം. ൧൮൯

ശീതജ്വരത്തിന്റെ കർമ്മവിപാകവും പ്രായശ്ചിത്തവും.

സർവ്വജന്തുക്കളേനിത്യം പേടികാട്ടുകകാരണാൽ
ശീതജ്വരങ്ങളായ്വന്നു വിറപ്പിക്കുന്നു ദേഹവും ൧൯൦
ശിവങ്കൽ ധാരയുംചെയ്തു വിഷ്ണുവിങ്കലുമങ്ങനെ
പൂജാനിവേദ്യവുംചെയ്താൽ വിറയൽപ്പനിപോയിടും. ൧൯൧

---

## അദ്ധ്യായം ൮.

## രക്തപിത്തചികിത്സ

### സാധ്യാസാധ്യങ്ങൾ.

രക്തപിത്തങ്ങളുണ്ടല്ലോ ഊർദ്ധ്വാധോഗങ്ങളായത്
മേൽപെട്ടതുശമിച്ചീടും കീഴ്പെട്ടുള്ളതു യാപ്യമാം
രണ്ടുമാർഗ്ഗത്തിലുംകൂടെവന്നീടുന്നതസാധ്യമാം
മേല്പോട്ടു ചോരവന്നീടിൽ വിരേചിപ്പിക്കയുത്തമം. ൧

### ഔഷധപ്രയോഗങ്ങൾ.

1 നിലംപരണ്ടസേവിക്കാം പാലുംവീഴ്ത്തിയരച്ചതും
2 ചന്ദനം വെണ്ണയുംകൂട്ടിച്ചാലിച്ചിട്ടു വിഴുങ്ങുക. ൨
ആട്ടിൻപാൽപശുവിൻപാലുംകൂട്ടിക്കൊള്ളാം ദിനേദിനേ
3 ഇരട്ടിമധുരം നാരിക്ഷീരേക്കൂട്ടീട്ടു നസ്യമാം ൩
(ഹി)യമകാതേച്ചുസർവ്വാംഗം തേച്ചിരിക്കേണംതുലോം
കഷായം നന്നു 'ദ്രാക്ഷാദി' 'ശതാവരിഗുളം'തഥാ ൪
'ശതാവരീഗോപകന്യാ'എന്നുള്ളൊരുകഷായവും

---

ദാർവ്വീതിക്താദി—മരമഞ്ഞൾതൊലി, പുത്തരിച്ചുണ്ടവേർ, ത്രിഫലത്തോട്ട മുതലായി—വേപ്പിൻതൊലി കിരിയാത്ത് ഇവ ഔചിത്യംപോലെചേർത്തു പാകമാക്കിയ കഷായം ഉപയോഗിക്ക.

ദ്രാക്ഷാദികഷായം 37-ാംയോഗം. ശതാവരിഗുളം (ലേ) 38-ാംയോഗം.

"വടശൃംഗാദ്ധ്യഷാദി" "ചന്ദനോശീരമാദി"യും ൬
"വൃഷപഞ്ചാംഗചൂൎണ്ണ"ത്തെത്തേനിൽസേവിക്കയുംഗുണം
"വൃഷാദിഘൃതവും"നന്നു സേവിപ്പാൻവിഷ്ണുപത്രിയും ൭
"ലാക്ഷാദി"തൈലംദേഹത്തും "ചന്ദനാദി"തലയ്ക്കുമാം
ഉഷ്ണങ്ങളൊന്നും കൊള്ളൊല്ല ശിശിരങ്ങൾ ഗുണംതുലോം ൮
"മുസ്താമൃതാദി"യുംനന്നു സേവിപ്പാൻ പ്രദരത്തിന്
പ്രദരത്തുംകൽനന്നല്ലോ രക്തപിത്തചികിത്സകൾ. ൯

ദൈവികപ്രതിവിധികൾ.

ശിവങ്കൽ ധാരചെയ്യേണം ക്ഷീരതൈലങ്ങളാൽ തഥാ
പാൽപ്പായസംനിവേദിക്ക ശൎക്കരപ്പായസം തഥാ ൧൦
രക്തവസ്ത്രംകൊണ്ടുദാനംചെയ്യണം വിപ്രഭോജനം
ഗണേശപൂജ നന്നല്ലോ രക്തപിത്താദിരോഗകേ. ൧൧

കാസചികിത്സ.

ചുമയഞ്ചുണ്ടവററിന്നായഞ്ചിനും നല്ലൊരൗഷധം
ഉടനേ ചെയ്യുകയല്ലാഞ്ഞാൽ രാജയക്ഷ്മാവു വന്നുപോം. ൧൨
അതിന്നാദിയിൽ നന്നല്ലോ ദശമൂലകഷായവും
4 കടുത്രയങ്ങൾകൂട്ടീട്ടു സേവിക്കാമതിനൊത്തഥാ ൧൩
"വിലപാമൃതാദി"യുംനന്നു സേവിപ്പാൻ "വിലപലേഹ"വും
"ചൂൎണ്ണംനന്നാശപഗന്ധാദി" "കൎപ്പൂരാദി"യുമുത്തമം ൧൪
"വാശാദിഘൃതവും"നന്നു "കൂശ്മാണ്ഡകരസായനം"
"അമൃതപ്രാശ"മിത്യാദി കൂടെസ്സേവിക്കയുത്തമം. ൧൫

ദൈവികപ്രതിവിധി.

പാൽപ്പായസം മഹാവിഷ്ണുവിങ്കൽ ബ്രാഹ്മണഭോജനം
ഇവകൊണ്ടുശമിച്ചീടും ചുമയഞ്ചുപ്രകാരവും. ൧൬

ഹിധ്മാചികിത്സ.

ഇക്കിളഞ്ചുപ്രകാരത്തിലുണ്ടാകുമിവയഞ്ചിനും
ശമിക്കുന്നതുരണ്ടിന്നും ചികിത്സിക്കേണമപ്പൊഴേ. ൧൭

---

ശതാവരീഗോപകന്യാദി (കഷാ) 39-ാംയോഗം. വടശൃംഗാദ്ധ്യഷാദി (കഷാ) 40-ാംയോഗം. ചന്ദനോശീരാദി (കഷാ) 41-ാംയോഗം. വൃഷപഞ്ചാംഗചൂൎണ്ണം 42-ാംയോഗം. വൃഷാദിഘൃതം 43-ാംയോഗം. ലാക്ഷാദി (തൈ) 44-ാംയോഗം. ചന്ദനാദി (തൈ) 45-ാംയോഗം.

മുസ്താമൃതാദി (കഷാ) 46-ാംയോഗം. ദശമൂലകഷായം 47-ാംയോഗം. വിലപാമൃതാദി (കഷാ) 46-ാംയോഗം. വിലപലേഹം (ലേ) 49-ാംയോഗം. അശപഗന്ധാദി (ചൂ) 19-ാംയോഗം. കൎപ്പൂരാദി (ചൂ) 20-ാംയോഗം. വാശാദി (ഘൃ) 43-ാംയോഗംതന്നെ. കൂശ്മാണ്ഡരസായനം (ലേ) 50-ാംയോഗം. അമൃതപ്രാശം (ഘൃ) 51-ാംയോഗം.

5 മൈലീലിചുട്ടുധൂപിക്ക 6 ചന്ദനസ്തന്യനസ്യവും
7 തുണിചുട്ടുള്ളഭസ്മത്തെ തേനിൽസേവിക്കയുംഗുണം ൮൮
'അഗ്നിമന്ഥാദി'ഘൃതവും 'ആവീരാദി'കഷായവും
'ദശമൂല'കഷായത്തിൽ പാലുവീഴ്ത്തിക്കുറുക്കിയാൽ ൮൯
സിതയുംചേർത്തുനന്നല്ലോ സേവിപ്പാനിക്കിളിങ്കലും
8 ചെമ്മണ്ണുകൊണ്ടുവന്നിട്ടു മുലപ്പാലിലരച്ചഥ ൯൦
ശിലമേൽതേച്ചുണക്കീട്ടു ഭൃംഗാഗംപീലിദ്രുഷ്ടിയും
മലപ്പൊടിയുമൊന്നിച്ചു തിരിയാക്കിത്തെരുത്തഥ ൯൧
ഘൃതേമുക്കിക്കൊളുത്തീട്ടുവലിച്ചാലിക്കിൾശാന്തമാം.

ദൈവികപ്രതിവിധി.

സുബ്രഹ്മണ്യമഹാസ്വാമിക്കപ്പം പാല്പായസം തഥാ ൯൨
നിവേദിച്ചതിബാലന്മാക്കാവോളം നൽകിലുത്തമം
ബാലന്മാൎക്കപ്രസാദിപ്പാനുള്ളതെല്ലാം ഗുണംതുലോം. ൯൩

കാസശ്വാസചികിത്സ.

കാസശ്വാസങ്ങളുള്ളോൎക്കു 'വിദാൎയ്യാദി'കഷായവും
'ബലാജീരകവില്വാദി'ക്വാഥവും 'വില്വ'ലേഹവും ൯൪
'വൃഷാദ്യ'ഘൃതവുംനന്നു 'വൈദേഹീചൂൎണ്ണ'വുംതഥാ
'ഏലാദി'പ്പൊടിയുംകൊള്ളാം 'ജീരക'പ്പൊടിയും തഥാ ൯൫
9 പുഴകെത്തിരിയാക്കീട്ടു നെയ്യിൽമുക്കിക്കൊളുത്തിയാൽ
പുകനന്നായ്വലിച്ചാലും കാസശ്വാസമിളച്ചുപോം ൯൬
10 മധ്വാജ്യാദികൊടുത്താലും സദ്യഃ ശ്വാസമിളച്ചുപോം
'ഭൃംഗാദ'തൈലംതേപ്പാനും കുടിപ്പാനുമിതുത്തമം ൯൭
'ലാക്ഷാദി'തൈലംദേഹത്തും തലയ്ക്കു 'ത്രിഫലാദി'യും.

ദൈവികപ്രതിവിധി.

ഈശ്വരന്മാൎക്കുകളഭംചാൎത്തിക്കാംപുഷ്പമാലയും ൯൮
കർപ്പൂരദീപവും ധൂപം മഹാക്ഷേത്രങ്ങൾതോറുമേ
നിത്യമാടിട്ടുതൎപ്പിച്ചാൽ കാസശ്വാസമിളച്ചുപോം ൯൯
11 മാക്ഷികംമധുദാതവ്യം കാസശ്വാസവിനാശനം.

രാജയക്ഷ്മാചികിത്സിതം.

രാജയക്ഷ്മാവുമൂന്നായിട്ടുള്ളഭേദം പറഞ്ഞിടാം ൧൦൦

---

അഗ്നിമന്ഥാദി (ക്വാ) 52-ാംയോഗം. ആവീരാദി (ക്വാ) 53-ാംയോഗം.

വിദാൎയ്യാദിഗണം (ക്വാ) 54-ാംയോഗം. ബലാജീരകവില്വാദി (ക്വാ) 55-ാം യോഗം. വില്വാദിലേഹം 49-ാംയോഗം. വൈദേഹീചൂൎണ്ണം 7-ാംയോഗവിവരണത്തിൽ ചേൎത്തിട്ടുണ്ട്. ഏലാദിചൂൎണ്ണം 18-ാംയോഗം. ഭൃംഗാദികേശരാജാദി (തൈ) 56-ാം യോഗം. ലാക്ഷാദിതൈലം 44-ാംയോഗം. ത്രിഫലാദി (തൈ) 57-ാംയോഗം.

11-ാംയോഗം മാക്ഷികംമധു=ചെറുതേൻ.

ഉരഃക്ഷതഞ്ച യക്ഷ്മാവും പിത്തക്ഷയവുമിങ്ങനെ
പിത്തക്ഷയമിളച്ചീടും യാപ്യം മറെറ്റതുരണ്ടുമേ ൩൧
ഇവററിന്നുകൊടുക്കേണം'മമൃതാദി'കഷായവും
'ഏലാദി'യാകിലുംനന്നു പിത്തകാസത്തിനെങ്കിലോ ൩൨
പാലുകൂട്ടീട്ടുവയ്ക്കേണം കഷായങ്ങളിലൊക്കെയും
'വിലപാമൃതാദി'യുംനന്നു സേവിപ്പാൻ 'വിലപ'ലേഹവും ൩൩
കൂശ്മാണ്ഡലേഹവുംനന്നു വിദാര്യാദികഷായവും
12 വിദാര്യാദിയിലുണ്ടാക്കും വിലപലേഹവുമുത്തമം ൩൪
'വൈദേഹീ'ചൂർണ്ണവുംനന്നു 'കണ്ടകാരീ'ഘൃതം തഥാ
'ശശവാശാദി'ഘൃതവു'മശപഗന്ധ'ഘൃതം തഥാ ൩൫
'ബലാശപഗന്ധ'തൈലത്തെ ദേഹത്തിൽതേയ്ക്കയുത്തമം.
തലയ്ക്കു 'ത്രിഫലാ'ദ്യെണ്ണ ഏലാദിഗണകല്ക്കവും ൩൬
കഷായംലേഹവുംവേറേ സാരമായിപ്പറഞ്ഞിടാം.

14 ആടലോടാദികഷായം.

ആടലോടം കൊടിത്തൂവ പുത്തരിച്ചുണ്ട വഹ്നിയും ൩൭
കോടാശാരിവയമ്പുംനല്ലുഴിഞ്ഞാ ചുക്കു ജീരകം
തിപ്പലീ മധുകം പിന്നെയരിയാറും കടുക്കയും ൩൮
ഇവകൊണ്ടുകഷായംവച്ചിന്തുപ്പിട്ടുകുടിക്കിലോ
ചുമയും പനിയുംപിന്നെ പഴപ്പും പാർശപപീഡയും ൩൯
ഇവയെല്ലാം ശമിച്ചീടും കൈകണ്ടൊന്നിതുനിർണ്ണയം.

14 മുട്ടക്കുഴമ്പ് (ജീരകാദിലേഹം)

ജീരകം മോദകം ധാന്യമശപഗന്ധം വിഴാലരി ൪൦
കാളാനുസാരീമുളകും തൂക്കി നിഷ്കമൊരോന്നിവ
ദപിനിഷ്കംമാഗധീചൈവ യഷ്ടിരണ്ടരനിഷ്കവും ൪൧
അക്ഷതംരണ്ടുനിഷ്കഞ്ച കൂട്ടിനന്നായ്പൊടിച്ചതിൽ
കാർജീരകം വെളുത്തുള്ളി കുന്തുരുഷ്കഞ്ച കൊട്ടവും ൪൨
മായാക്കമാഞ്ചിയും ചുക്കും കച്ചോലം താർക്ഷ്യപച്ചയും
ഗോരോചനയിതെല്ലാമേ അർദ്ധനിഷ്കം പൊടിച്ചതും ൪൩
മുമ്പിലെപ്പൊടിയുംകൂട്ടി വസ്ത്രശോധന ചെയ്തഥ
കരിക്കിൻജലവുംനാഴി മുലപ്പാൽ പഞ്ചസാരയും ൪൪
കൂട്ടിക്കലെന്നരച്ചിട്ടു പചിച്ചുകുറുകുംപടേ

---

അമൃതാദി (കഷാ) 58-ാംയോഗം. ഏലാദി (കഷാ) 59-ാം യോഗം. വിലപാമൃതാദി (കഷാ) 48-ാം യോഗം. വിലപാദി (ലേ) 49-ാം യോഗം. കൂശ്മാണ്ഡലേഹം 50-ാം യോഗം. വിദാര്യാദി (കഷാ) 54-ാം യോഗം. വൈദേഹീചൂർണ്ണം 7-ാം യോഗം. കണ്ടകാരീഘൃതം 60-ാം യോഗം. ശശവാശാദി (ഘൃ) 61-ാം യോഗം. അശപഗന്ധാദി (ഘൃ) 62-ാം യോഗം. ബലാശപഗന്ധാദി (തൈ) 63-ാം യോഗം. ത്രിഫലാദി (തൈ) 57-ാം യോഗം. ഏലാദിഗണം 64-ാം യോഗം.

പൊടിയുംചേൎത്തുപാകത്തിൽ നാലുമുട്ടയുടച്ചതിൽ ൪൫
വെള്ളക്കരുകലൎന്നിട്ടു പാകത്തിൽവാങ്ങിവച്ചതിൽ
(൧)ഉരിയത്തേനുമൊന്നിച്ചു പാകമാക്കിയെടുത്തഥ ൪൬
പച്ചനെല്ലിക്കമാത്രത്തിൽ സേവിക്കാം രണ്ടുനേരവും
രാജയക്ഷ്മാവുവൎദ്ധിച്ചിട്ടൊച്ചപാരമടച്ചതും ൪൭
പഴപ്പംവ്രണവുംവീക്കം പനിയുംപാൎശ്വവേദനാ
അതിസാരം കഫന്നാററമിവയെല്ലാം ശമിച്ചുപോം. ൪൮

## രാജയക്ഷ്മാവിന്റെ കൎമ്മവിപാകം.

രാജയക്ഷ്മാവിനുള്ളോരു ഹേതുകൎമ്മംപറഞ്ഞിടാം
ഉപരാഗാദികാലത്തു സ്ത്രീസംഗാദികൾചെയ്കയും ൪൯
ഗുരുദ്വേഷം വിപ്രഹത്തി പരപീഡകളിങ്ങനേ
അനേകംദോഷകൎമ്മത്താൽ യക്ഷ്മാവുണ്ടായ്വരുന്നതും ൫൦
അതിന്റെനിഷ്കൃതിക്കായിട്ടനേകംകൎമ്മമുണ്ടതും
കൎമ്മപാകവിധാനത്തിൽ നോക്കിച്ചിട്ടറിയേണ്ടതു് ൫൧
ദാനമൊന്നുചുരുക്കീട്ടു പറയാമിതിനുള്ളതു്.

## ദൈവികപ്രതിവിധി.

പത്തുമാററുള്ളസ്വൎണ്ണത്തിൽ യക്ഷ്മരൂപംചമച്ചതും ൫൨
മഹാബ്രാഹ്മണരാൽശുദ്ധി ഹോമപൂജാദിചെയ്കതിൽ
യക്ഷ്മാവിനേയുമാവാഹിച്ചതിന്റെവിധിയോടുടൻ ൫൩
വേദസമ്പന്നനായ്ധൎമ്മശീലനായ്വേദവൃത്തിയായ്
ഗൃഹസ്ഥാശ്രമിയായ് സത്യപരനാംവൃദ്ധവിപ്രന് ൫൪
അലംകാരേണ വിധിവത് രൂപതുല്യധനത്തൊടും
ദാനവുംചെയ്തുകൊള്ളേണം സഹസ്രംവിപ്രഭോജനം ൫൫
സഹസ്രനാമമപോളം ജപിപ്പിക്കയുമുത്തമം
തന്റേധനത്തിനൊത്തോണം ചെയ്യേണമിവയൊക്കെയും. ൫൬

## സ്വരസാദചികിത്സ.

സ്വരസാദത്തിൽനന്നല്ലോ 'ശുണ്ഠീരാസ്നാദി'യാംശ്രുതം
'രാസ്നാകൃഷ്ണാവൃഷൈരംബു' എന്നുള്ളൊരുകഷായവും ൫൭
'ത്രിജാതകാദി'യുംനന്നു സേവിപ്പാൻ സ്വരസാദകേ.

## ദൈവികപ്രതിവിധി.

മണ്ഡലം ക്ഷൗദ്രമാടിക്കാം ശിവമൂൎദ്ധ്നിനിത്യമായ് ൫൮
മധുദ്രവ്യമാവോളം നിവേദിക്ക ശിവങ്കലും

---

ചിററരത്ത, തിപ്പലി, ആടലോടകംഇവർ ഇവ കഷായം. പിത്തജ്വരസാദം ശമിക്കും. 41-ദിവസം തേൻ ധാരചെയ്യിക്ക.
ശുണ്ഠീരാസ്നാദി (കഷാ) 65-ാംയോഗം. ത്രിജാതകാദി (കഷാ) 66-ാംയോഗം.

വിപ്രഭോജനവുംചെയ്താൽ സ്വരസാദമിളച്ചുപോം. ൩൯

### അരുചിചികിത്സ.

അരുചിക്കാദിയിൽതന്നെ "ആമ്രപല്ലവമാദി"യാം
കഷായസേവയുംവേണം സേവിക്കാം'മലരിഞ്ചി'യും ൪൦
15 ഇഞ്ചി നന്നായ്ചതച്ചിട്ടു നീരെടുത്തതിനൊപ്പമായ്
തേനുംചേർത്തീടതിൽപിന്നെ ശർക്കരാപഞ്ചസാരയും ൪൧
മലർപ്പൊടിയുമിന്തുപ്പും കൂട്ടിക്കൊണ്ടുകൊടുക്കിലോ
അരുചിനീങ്ങിനല്ലോരു രുചിവന്നുഭവിച്ചിടും. ൪൨

### ദൈവികപ്രതിവിധി.

ബാലകൃഷ്ണമഹാസ്വാമിക്കപ്പംപാൽപ്പായസം തഥാ
പന്തിരണ്ടുദിനംനേദ്യം മുട്ടാതെചെയ്കനിത്യവും ൪൩
ബ്രഹ്മചാരികളായുള്ള ബാലന്മാർക്കുകൊടുക്കയും
കൂപംകുളങ്ങളരയാൽത്തറ നന്നായ്ചമയ്ക്കയും ൪൪
ഇങ്ങിനേചെയ്തുകൂടുമ്പോൾ രുചി നന്നായ്ഭവിച്ചിടും
തിലഗോഭൂമിദാനഞ്ച വിപ്രഭോജനമുത്തമം. ൪൫

### കഫപ്രസേകാദി ചികിത്സ.

16 കഫപ്രസേകേ സേവിപ്പാൻ 'പത്ഥ്യാവ്യോഷ'കഷായവും
കുര്യാത് കാസാരുചിച്ഛർദ്ദി ചികിത്സാഞ്ച വിശേഷതഃ ൪൬
'ബലാശതാവരീ കഷായം' സേവിക്കാം ഭക്തരോധകേ.
'പഞ്ചാനാംപഞ്ചമൂലാനാ'മെന്നുള്ളൊരുകഷായവും ൪൭
'കർപ്പൂരാദി'തഥാചൂർണ്ണം താലീസാദ്യഞ്ച യോജയേത്
'കൂശ്മാണ്ഡലേഹ'വുംനന്നു 17 മാറത്തെണ്ണനിറുത്തുക. ൪൮

### മററു പ്രതിവിധി.

മണ്ഡലംകഞ്ഞിവീത്തേണം നാനാജാതിക്കനിത്യമായ്
രുചിയുള്ളപദാർത്ഥങ്ങൾ കൂട്ടി നല്ലമനസ്സോടും ൪൯
മുട്ടാതെചെയ്കയതിനാൽ വിട്ടീടും ഭക്തരോധവും.

### ഛർദ്ദിചികിത്സ.

ഛർദ്ദിരോഗത്തിൽ 'വില്വാദി'കഷായം നന്നിതാദിയിൽ ൫൦
18 ദശമൂലകഷായത്തിൽ മലരിട്ടു കുറുക്കിയാൽ
സിതയും ചേർത്തു സേവിക്ക 19 ചന്ദനസ്തന്യനസ്യവും. ൫൧

---

ആമ്രപല്ലവാദി (ക.ാ) 67-ാംയോഗം. മലരിഞ്ചി 68-ാംയോഗം.

പത്ഥ്യാവ്യോഷകഷായം=കടുക്കത്തോടും ത്രികടുകംമാത്രം കഷായം. ബലാശതാവര്യാദി (ക.ാ) 69-ാംയോഗം. പഞ്ചപഞ്ചമൂലാദി (ക.ാ) 70-ാംയോഗം. കർപ്പൂരാദി (ചൂ) 20-ാംയോഗം. താലീസാദി (ചൂ) 71-ാംയോഗം.

66 പത്ഥ്യാവ്യോഷരസഃ സേവ്യഃ സക്ഷൗദ്രഃ കഫശാന്തയേ.

കൂശ്മാണ്ഡലേഹം 50-ാംയോഗം. ഛർദ്ദിചികിത്സയിലെ വില്വാദി (ക.ാ) മൂലഗ്രന്ഥത്തിലെ 20-ാംയോഗംതന്നെ.

### വിലാമൂലകപാഠം.

20 വിലാത്തിൻവേരൊരുപലം പച്ചതന്നെ ചതച്ചത്
ഒന്നേകാൽവെള്ളവും നാഴിപ്പാലുംചേർത്തു പചിച്ചത് ൰൨
മൂഴക്കാക്കിയരിച്ചിട്ടു മലരുംജീരകംസമം
പൊടിച്ചിട്ടാശുസേവിച്ചാലൊഴിയും ഛർദ്ദിയപ്പൊഴേ ൰൩
'വിലാദി'ലേഹവുംനന്നു കാർപ്പാസാസ്ഥ്യാദിചൂർണ്ണവും
'കൃഷ്ണാധാത്ര്യാദി'പൊടിയും നന്നു ഛർദ്ദിക്കിതൊക്കെയും. ൰൪

### ദൈവികപ്രതിവിധി.

ഗണേശാരന്നുമലരും ഗുളവുംകദളിപ്പഴം
പന്തിരണ്ടുദിനംനേദ്യമാവോളംചെയ്തുകൊള്ളണം ൰൫
അഷ്ടദ്രവ്യങ്ങൾകൂട്ടീട്ടു ഹോമവുംനന്നിതെത്രയും
ഗോഘൃതംവളരെദ്ദാനം ചെയ്താൽ ഛർദ്ദി ശമിച്ചുപോം. ൰൬

### ഹൃദ്രോഗചികിത്സ.

ഹൃദ്രോഗത്തിനുസേവിപ്പാൻ 21 ചെറുതാംപഞ്ചമൂലകേ
ക്ഷീരവുംബലയുംകൂട്ടി കുറുക്കിസ്സേവചെയ്യണം ൰൭
ധാന്യാകശുണ്ഠിയെന്നുള്ള കഷായംഗുണമെത്രയും
22 പുൽപ്പഞ്ചമൂലവും പത്തിൻവേരുംവച്ചകഷായകേ ൰൮
പാലുകാച്ചിക്കുടിഞ്ഞുണ്ടാം വെണ്ണതിങ്കയുമുത്തമം
'വിദാര്യാദി'ഘൃതംനന്നു 'രാസ്നാദി'ശൃതമാദിയും. ൰൯

### കർമ്മവിപാകവും പ്രതിവിധിയും

പരമർമ്മോത്ഘട്ടനംസ്യാദ് ഹൃദ്രോഗസ്യ തു കാരണം
വിഷ്ണുപ്രീതിവരുത്തേണമാവോളം വിപ്രഭോജനം ൨൰
വെളുത്തപശുവേദ്ദാനം വിഷ്ണുഭക്തഗൃഹസ്ഥനു്
പ്രീതിയോടെകൊടുക്കേണം സങ്കല്പംചൊല്ലിയാദരാൽ. ൨൰൧

### തൃഷ്ണാചികിത്സ.

തൃഷ്ണയഞ്ചുപ്രകാരത്തിൽ ഉണ്ടാകുമിവയഞ്ചിനും
വാതവുംപിത്തവുംതന്നെ കാരണം പുനരാകയാൽ ൨൰൨
വാതപിത്തത്തിനെന്നോണം ചെയ്തുകൊള്ളേണമൗഷധം.
23 മാരിനീരിനെയേററിട്ടു തേനുമായിക്കുടിക്കണം. ൨൰൩
24 മാടോടുചുട്ടുവെള്ളത്തിൽ(ചുട്ടിട്ടവെള്ളം)സിതാമധുസമന്വിതം
25 സേവിച്ചാലൊഴിയുംതൃഷ്ണ ശർക്കരാ ലാജചൂർണ്ണവും ൨൰൪
26 അത്തിനീരിൽസിതാംചേർത്തു സേവിച്ചാൽ തൃഷ്ണയൊക്കെയും
ശമിച്ചീടുമിതെന്നല്ലോ ഗുരുനാഥൻപറഞ്ഞതു്. ൨൰൫

---

വിലാദി (ലേ) 49-ാംയോഗം. കാർപ്പാസാസ്ഥ്യാദി, ജ്വരചികിത്സയിൽ താഴെ ചേർത്തിട്ടുണ്ട്. കൃഷ്ണാധാത്ര്യാദി 7-ാംയോഗം. ചെറുപഞ്ചമൂലം 70-ാംയോഗം നോക്കുക. ധാന്യാകശുണ്ഠ്യാദി (കഷാ) 72-ാംയോഗം. വിദാര്യാദി (ഘൃ) 54-ാംയോഗം ഘൃതമാക്കുക. രാസ്നാദി (കഷാ) 72-ാം യോഗത്തിൽ ഒടുവിൽ ചേർത്തിട്ടുണ്ട്.

കർമ്മവിപാകവും പ്രതിവിധിയും

ഗുരുതല്പാഗമദ്വേഷൗ പരഹൃത്ക്ലേശകാരിതാ
ഇമ്മൂന്നുദോഷം തൃഷ്ണയ്ക്കുങ്ങാദി കാരണമാകയാൽ ൮൬
കഷ്ടനിഷ്കൃതിയുംനന്നു ദാഹശാന്തിക്കുതൽക്ഷണേ
തൃഷ്ണാശാന്തിക്കുവഴിമേൽ തണ്ണീർപ്പന്തൽചമച്ചഥ ൮൭
മാഘമാസംതുടങ്ങീട്ടു വൈശാഖാന്ത്യത്തിലോളവും
രുചിയായുള്ളസംഭാരം നിത്യമായിക്കൊടുക്കണം. ൮൮
കരിക്കുവെള്ളരെട്ടാനം പാന്ഥന്മാക്കുകൊടുക്കണം.

മദാത്യയചികിത്സ.

മദാത്യയം സപ്തവിധം ത്രിദോഷാൽ സന്നിപാതജൈഃ ൮൯
രക്തമദ്യവിഷാദീനാം കാരണംമൂർച്ഛയേറുവാൻ
മദാത്യയത്തിൽസേവിപ്പാൻ 'മൃദ്വീകാദി'കഷായവും ൯൦

ദൈവികപ്രതിവിധി.

ദാനഹോമാദിചെയ്യേണം വിപ്രാണാംബാലഭോജനം
രുദ്രാഭിഷേകംചെയ്യേണം മുട്ടാതേ മണ്ഡലദ്വയം ൯൧
അതുകൊണ്ടുശമിച്ചീടും മദമൂർച്ഛകളൊക്കെയും
ഗജദാനംവിശേഷിച്ചും നന്നുമൂർച്ഛയടങ്ങുവാൻ ൯൨
പ്രതിമാദാനമാകുന്നു മദമൂർച്ഛയിലുവേണ്ടതു്.

---

# അദ്ധ്യായം ൩.

---

അർശോരോഗചികിത്സ.

അർശസ്സെന്നമഹാവ്യാധിക്കൗഷധങ്ങളനേകമാം
ചുരുക്കിസ്സാരമായുള്ളോരൗഷധങ്ങൾപറഞ്ഞിടാം. ൧
'ദുസ്പർശാദി'കഷായഞ്ച 'ചിരവില്വക'മാദിയും
'കാങ്കായനാദിഗുളിക' 'സൂരണാദി'യുമുത്തമം ൨
1 'തുലാംസൂരണകന്ദാദി' ഘൃതവും നന്നിതെത്രയും
2 തുമ്പ കാടീലരച്ചിട്ടു വെള്ളുവെത്തേയ്ക്കുയും ഗുണം ൩
വാട്ടിപ്പിഴിഞ്ഞുകള്ളീടെ പത്രനീരതെട്ടുത്തുടൻ
ഗുദരന്ധ്രേ നിധാനം ചെയ്യോരുകച്ചുമുറുക്കവേ ൪
കെട്ടിക്കിടക്കരാത്രികലർശസ്സുള്ളതിളച്ചുപോം.

---

മൃദ്വീകാദി (കഷാ) 73-ാം യോഗം.

ദുസ്പർശാദി (കഷാ) 74-ാം യോഗം. ചിരവില്വാദി (കഷാ) 75-ാം യോഗം. കാങ്കായനാദി (ഗു) 76-ാം യോഗം. സൂരണാദി (ഘൃ) 77-ാം യോഗം.

3 അങ്കുരം നീണ്ടുവന്നീടിൽ പാഷാണം തേച്ചുഴക്കണം. ൫
നന്നായ് സൂക്ഷിച്ചുചെയ്യേണം വൈഷമ്യം പാരമുണ്ടതിൽ
രക്താർശസ്സിങ്കൽ നന്നെല്ലോ കഷായം 'ചന്ദനാദി'യും ൬
ഉശീരാദിയതും നന്നു രക്താധിക്യേ ചോരപോക്കിനു്
4 നിലംപരണ്ടസേവിക്കാം പാലിൽ രക്തം നിർത്തുവാൻ ൭
കുടചംഫാണിതം' നന്നു രക്താധിക്യേ ചോരനിറുത്തുവാൻ
ഔഷധം പലതുണ്ടല്ലോ മഹാരോഗമതാകയാൽ ൮
മഹാരോഗമതെട്ടുണ്ടാമർശോരോഗസ്യമഹേതുവാൽ.

കർമ്മവിപാകവും പ്രതിവിധിയും.

പരഹത്യ് ക്ലേശകാരിത്വം ഗുരുദ്വേഷണ്ടു ഗോവധം ൯
ദേവദ്വിജസ്വഹരണം ഗ്രഹണേ സ്ത്രീഷുസംഗമം
ഗോരക്ഷോപേക്ഷയുംപിന്നെ അന്നാപഹരണം തഥാ ൧൦
ഇങ്ങിനേ എട്ടുദോഷംകൊണ്ടർശോരോഗസമുത്ഭവം.
ഷഡക്ഷരേണമന്ത്രേണ ഗണേശം ചാപി പൂജയേത് ൧൧
സ്വർണ്ണരത്നാദിദാനങ്ങളനേകംവിധമുള്ളതും
കർമ്മപാകത്തിൽനോക്കീട്ടു വിധിപോലെ കഴിക്കയും ൧൨
ഗോപാലപ്രീതിയായിട്ടു സ്വർണ്ണധേനുപ്രദാനവും
ഗണേശപൂജയും വിപ്രപ്രീതിയും നന്നിതെത്രയും. ൧൩

ഉദാവർത്തചികിത്സ.

ഉദാവർത്തത്തിൽ നന്നല്ലോ യമകം തേച്ചിരിക്കയും
'കുലത്ഥഫലത്തുനൈരണ്ഡ'മാദിയായകഷായവും ൧൪
പിണ്ഡസ്വേദമതുംനന്നു ചെലുത്താമഥവസ്തിയും
5 ഏരണ്ഡതൈലം സ്നുക്ക്ഷീരം 'ത്രിവൃദ്ദന്തീ'കഷായവും ൧൫
'കല്യാണക്ഷാര'വുംനന്നു ദാനഹോമാദികർമ്മവും
അർശസ്സിങ്കൽവിധിച്ചുള്ളതൊക്കെ നന്നിതിനും തുലോം. ൧൬

അതിസാരചികിത്സ.

ആറുജാതിവിധിച്ചിട്ടുള്ളതിസാരത്തിനൗഷധം
ചുരുക്കീട്ടുപറഞ്ഞീടാം ഗുണമുള്ള മരുന്നുകൾ. ൧൭
6 മുസ്താകഷായംസേവിക്ക കുടകപ്പാലവേരുമാം
7 ചാർങ്ങേരിനീരു തക്രത്തിൽ മലർക്കഞ്ഞിയുമുത്തമം ൧൮
'മുസ്താകരഞ്ജ'മാദിശ്ച 'സാനന്താദി'കഷായവും
'ദുരാലഭാദി'യും നന്നു ജ്വരംകൂടിവരുന്നനാൾ. ൧൯

---

ചന്ദനാദി (കഷാ) 78-ാം യോഗം. ഉശീരാദി (കഷാ) 79-ാം യോഗം. കുടജാവലേഹം, 80-ാംയോഗം നോക്കുക. കുലത്ഥഫലത്തുനാദി (കഷാ) 81-ാംയോഗം. ത്രിവൃദ്ദന്തീ (കഷാ) 82-ാംയോഗം. കല്യാണക്ഷാരം (ഭ) 83-ാംയോഗം. മുസ്താകരഞ്ജാദി (കഷാ) 84-ാംയോഗം. ദുരാലഭാദി (കഷാ) [സാനന്താദിഗണം] 85-ാം യോഗം.

8 വില്വധാന്യങ്ങൾ കൂട്ടിട്ടു ഷഡംഗം ജ്വരമേറുകിൽ
9 ഭൂഗപം ജാതിക്ക ക്രോശാണി ജീരകാതിവിഷാ തഥാ ൨൦
ജാതിപത്രിയൊടേകാർദ്ധം ദീപ്യം നിഷ്കുഞ്ച മൂന്നര
ഇവതൂക്കിച്ചതച്ചിട്ടങ്ങേഴാക്കിക്കിഴികെട്ടിയാൽ ൨൧
മാതളത്തിന്റെയംഗമഞ്ചും കർഷപ്രമാണമായ്
ചതച്ചിട്ടാഢകേതോയേ കിഴിയോടുപചിച്ചഥ ൨൨
പ്രസ്ഥമാക്കിയരിച്ചിട്ടു കിഴിയെല്ലാമെടുത്തതിൽ
ഇട്ടുവച്ചുപചിക്കേണം ദിനംതോറുംക്രമത്തിന്നു് ൨൩
ഓരോനേരത്തുസേവിപ്പാൻ ഓരോ കിഴിയരച്ചതിൽ
കലക്കീട്ടേഴുനേരത്തു സേവിച്ചാലതിസാരവും ൨൪
മാന്ദ്യാവർദ്ധിച്ചുവെന്നുള്ള രക്തംശീതംകടുപ്പുകൾ
ഗ്രഹണീദോഷവുംതീരും രഹസ്യംപരമൗഷധം. ൨൫
10 ജാതിത്രയം മുക്കടുകം വിടയം ജീരകദ്വയം
മോദകംതുല്യമായൊക്കെ പഞ്ചകോലകഷായകേ ൨൬
അരച്ചുഗുളികാം കോലപ്രമാണത്തിലുരുട്ടിയാൽ
മോരുകാച്ചീട്ടതിൽസേവ്യമതിസാരവിനാശനം. ൨൭

### രക്താതിസാരത്തിന്നു്.

11 രക്താതിസാരേ സേവിപ്പാനപാമാർഗ്ഗം ഗുണംതുലോം
12 ആട്ടിൻപാൽ പശുവിൻപാലും 'ഷഡംഗ'ഞ്ചകഷായവും ൨൮
ലാക്ഷാദിതേയ്ക്കുദേഹത്തും 'ഷട്പദാദി' തലയ്ക്കുമാം.

### കർമ്മവിപാകവും പ്രതിവിധിയും.

ഗുരുതല്പാഗമദ്വേഷൗ പരഹൃത്ക്ലേശകാരിതാ ൨൯
വാപീകൂപതടാകാനാം നദീനാഞ്ച പ്രഭേദനം
ഇങ്ങനേദോഷകർമ്മത്താൽ ഉണ്ടാമുഗ്രാതിസാരവും ൩൦
അതിന്നുകർമ്മപാകത്തിൽ ചൊന്നദാനം കഴിക്കയും
അരയാൽത്തറകെട്ടിക്ക കൃഷ്ണഗോപാലദാനവും ൩൧
വിധിപോലെകഴിപ്പിക്ക രൗദ്രം സൂക്തഞ്ച ജപ്യമാം.
ഇങ്ങനേചെയ്തുകൊള്ളേണമതിസാരസ്യ ശാന്തയേ. ൩൨

### കടുപ്പുചികിത്സ — ലക്ഷണം.

അതിസാരത്തിലൊന്നുണ്ടു കടുപ്പെന്നൊരുജാതിയും
അതിന്നു കുക്ഷിനന്നായിട്ടുള്ളുമീട്ടു കടിക്കയും ൩൩
മലംപോകാതെകണ്ടിട്ടു രക്തശീതങ്ങൾപോകയും
മൂലം പുറത്തുതള്ളിപ്പോം പനിയോക്കാനവുംവരും ൩൪

---

ഏകാർദ്ധം=ഒന്നര കഴഞ്ചു്. ഷഡംഗം (ക്വാ) 1-ാം യോഗം. ഷഡ്പദാദി (തൈ) 56-ാം യോഗം. ലാക്ഷാദി (തൈ) 44-ാം യോഗം.

## ചികിത്സകം

അതിന്നാരംഭകാലത്തു വിരേചിപ്പിക്കയുത്തമം
ആട്ടിൻപാലും ഗുണംതന്നെ അതിസാരചികിത്സയും ൩൫
13 കലതിപ്പല്ലവം ഞാറക്കുരുന്നും പുളിയാരില
കറിവേപ്പിലയും മഞ്ഞൾ ചുക്കും മുളക മാന്തളിർ ൩൬
അയമോദകവുംകൂട്ടി മോരിൽ മുക്കടിയായുടൻ
സേവിച്ചാലതിസാരങ്ങൾ ശാന്തിയായ്വരുമപ്പൊഴേ. ൩൭
14 ചെറുപ്പുള്ളടിനന്നായി ചതച്ചിട്ടു പിഴിഞ്ഞനീർ
നാഴിവേണംചതച്ചിട്ടങ്ങിരയുള്ളി പിഴിഞ്ഞതും ൩൮
രണ്ടുംകൂടിയരിച്ചിട്ടങ്ങിരുനാഴിയെടുത്തതിൽ
കുറേ വെണ്ണയുമിട്ടിട്ടു കുറുക്കിപ്പാതിയാക്കിയാൽ ൩൯
വാങ്ങിവച്ചതിനേക്കൊണ്ടു മൂന്നുനേരം കുടിക്കിലോ
ചളിയും ചോരയുംമാറും കട്ടപ്പും തീരുമപ്പൊഴേ. ൪൦
15 കന്നിൻപാലു കലത്തിന്റെയുള്ളിൽ പ്രസ്ഥമൊഴിച്ചതിൽ
വണ്ടുകെട്ടിയതിൻമീതേ മുത്തങ്ങാപ്പൊടി നാഴിയും ൪൧
വച്ചുനന്നായടച്ചിട്ടു ശീലമൺചെയ്തു കാച്ചുക
കലത്തിൽ പാലുമുക്കാലും വററുമ്പോളതുവാങ്ങിയാൽ ൪൨
വണ്ടിൻപുറത്തിരിക്കുന്ന മുത്തങ്ങാപ്പൊടി നാഴിയും
എടുത്തുണക്കി നന്നായിപ്പൊടിച്ചിട്ടതിനൊപ്പമായ് ൪൩
മോദകപ്പൊടിയുംചേത്തു തേനിൽസേവിക്കിലപ്പൊഴേ
രക്തവും ശീതവുംപോകും അതിസാരം ശമിച്ചുപോം. ൪൪
16 മോദകം വിടയം ജാതിത്രയം കഞ്ചാവു ജീരകം
ക്രോശാണിയും കുറുപ്പെന്നിച്ചൊന്നതോരോകഴഞ്ചതായ് ൪൫
യക്ഷാക്ഷിബീജവും മൂന്നുനിഷ്കംകൊൾകതിനോടഥ
ഷഡ്കഴഞ്ചിഹ കോതമ്പും നത്തക്കാമാംസവും തഥാ ൪൬
ഒക്കെനന്നായി വെള്ളെറെയോടുചാത്തിപ്പൊടിച്ചതു
മേളിച്ചു തേനിൽസേവിച്ചാലതിസാരം കട്ടപ്പുകൾ ൪൭
ശൂലയും ഗ്രഹണീദോഷമിവയെല്ലാം ശമിച്ചുപോം.
17 പുങ്കിന്റെതൊലിയുംനല്ല പുളിയാരിലയൊപ്പമായ് ൪൮
ചതച്ചിട്ടുപിഴിഞ്ഞുള്ളനീരു നാഴി എടുത്തതിൽ
നാഴിനെയ്യുംകലന്നിട്ടു ജാതിക്കാ ജാതിപത്തിരി ൪൯
വിടയം മോദകം നല്ല കുറുപ്പും ഭൃംഗപവും തഥാ
കലിംഗകവുമിച്ചൊന്ന കല്ക്കംചേത്തതു കാച്ചിയാൽ ൫൦
നത്തയ്ക്കാമാംസവുംചേത്തു പാകമാക്കിയരിച്ചഥ
സേവിച്ചാലതിസാരങ്ങൾ രക്തശീതക്കട്ടപ്പുകൾ ൫൧
ഗ്രഹണീരോഗവുംതീരും മൂലരോഗവുമപ്പൊഴേ.

18 ഞൊറക്കരുന്ന പുല്ലാന്നിത്തളിരും വിടയം തഥാ ൭൨
ഗ്രാമ്പൂവും ജാതിഫലവും കഴഞ്ചോരോന്നുകൊണ്ടതിൽ
നിഷ്കാദ്ധമവിയൻചേൎത്തു കേരിപുഷ്പരസത്തിലു് ൭൩
നേക്കെ നന്നായരച്ചിട്ടു ലന്തബീജസമങ്ങളായ്
ഉരുട്ടിവച്ചു സൂക്ഷിച്ചിട്ടയമോദകഷായകേ ൭൪
സേവ ച്ചാലതിസാരങ്ങൾ കട്ടപ്പും രക്തവും കെട്ടം
19 മോദകം തിരുമിപ്പാററി യോട്ടചാൎത്തിപ്പൊടിച്ചതു് ൭൫
തേനിൽക്കഴച്ചു സേവിച്ചാലതിസാരം ശമിച്ചുപോം.

ശൂലരോഗചികിത്സ.

20 ചുക്കും മോദകവും കായം വെള്ളയുള്ളിയുമൊപ്പമായ് ൭൬
തുമ്പനീരിലരച്ചിട്ടു കുറുക്കിസ്സേവ ശൂലയിൽ (ജിത്)
21 ചോരകത്തിനടേകന്ദം പിഴിഞ്ഞുണ്ടായനീരതിൽ ൭൭
ജാതിക്കായുമരച്ചിട്ടു തേനുംചേൎത്തു കൊടുക്കിലോ
ശൂല കൂടിവരുന്നോരു അതിസാരം ശമിച്ചുപോം. ൭൮
22 വിഴാലിൻവേർപ്പൊടിച്ചിട്ടു കായവും കൃമിശത്രുവും
വറുത്തു ചൂൎണ്ണമാക്കീട്ട് ഇവയൊപ്പിച്ചു തേനിലു് ൭൯
സേവിച്ചാലിരയൂന്നിട്ടു കടിക്കുന്നതു ശാന്തമാം.
23 പഞ്ചകോലവുമിന്തുപ്പും മലരും പുളിയാരലും ൮൦
മോരിൽ മുക്കുടിസേവിച്ചാൽ അതിസാരം ശമിച്ചുപോം.

ഗുദഭ്രംശചികിത്സ.

24 കട്ടപ്പു പാരംവദ്ധിച്ചു മൂലംതള്ളിപ്പുറപ്പെട്ടിൽ ൮൧
അഗ്നികന്ദം ഗോപകന്യാ വനസൂരണകന്ദവും
പലമീരണ്ടിടിച്ചിട്ടു നാലൊന്നായ കഷായകേ ൮൨
മാഹിഷം ഘൃതവും വെന്തവെളിച്ചെണ്ണയുമൊപ്പമായ്
ഇരുന്നാഴ്യരിചേൎത്തിട്ടു മുക്കാൽപാലുമൊഴിച്ചതിൽ ൮൩
തുഷോദകവുമവ്വണ്ണം മുക്കാലതിലൊഴിച്ചഥ
കല്കത്തിന്നെഷ്ടിമധുകം ദേവതാരംതുവർച്ചില ൮൪
അരിയാറും ചവക്കാരം തുരിശും കൃഷ്ണജീരകം
മോദകം മാഗധീ ഭാർങ്ഗി മുക്കാലീതു കഴഞ്ചിവ ൮൫
കാട്ടുചേനയുണക്കിട്ടു കൊടുവേലിക്കിഴങ്ങുമായ്
മാറാൻകിഴങ്ങുമവ്വണ്ണം നിഷ്കമൊന്നരയൊന്നര ൮൬
പൊടിച്ചിട്ടു പചിക്കേണം നന്തൈയ്യായമ്പതിട്ടതിൽ
പാകമാക്കുപതിന്നാങ്കിന്നരിപ്പു കൃഷ്ണവാവിന് ൮൭
ധ്യാനപന്തരം ജപിച്ചിട്ടു കൊടുപ്പു നല്ലരാശിയിൽ
മൂലരോഗമതപ്പോഴെ യുള്ളിൽവാങ്ങിയിളച്ചിട്ടും ൮൮
മൂലം തള്ളുന്നതിന്നെല്ലാമൎശസ്സിൻെറ ചികിത്സകൾ

## ദൈവികപ്രതിവിധികൾ.

ദാനഹോമാദിയുംപിന്നെ മന്ത്രം മത്തിന്നു ചൊന്നതു് ൧൯
ഗണേശപൂജയുംനന്നു് ഗണനാഥഹുതം തഥാ
* അഷ്ടദ്രവ്യങ്ങൾകൂട്ടീട്ടു ഗണനാഥഹുതത്തിനെ ൨൦
പന്തിരണ്ടുദിനംനിത്യം മുട്ടാതെചെയ്കിലുത്തമം
ഷഡക്ഷരംകൊണ്ടുനിത്യം പൂജചെയ്കഗണേശനെ. ൨൧

## വാതവിഷൂചികാലക്ഷണം.

മോഹം ദാഹമതീവരുക്തിമിരവും വക്ഷോരുകണ്ഠാമയം
ഛർദ്ദിശ്വാസമുദീർണ്ണകുക്ഷിരുജയും പാർശ്വാർത്തിയും ഗുന്മവും
മൂളും കണ്ണുയുഗംതളർന്നു തടിപോൽവീഴും ശരീരം തുലോ-
മേവം വാതവിഷൂചികാവികൃതിയിൽ കാണാമതീസാരവും. ൨൨

## പിത്തവിഷൂചികാലക്ഷണം.

ഉന്മാദോൽക്കപ്രലാപം പനിയുടനതിസാരം ഭ്രമം ഛർദ്ദി ദാഹം
മൂളും കണ്ണേറ്റ ചുഴന്നിട്ടഥ തലനയനം മഞ്ഞളിച്ചൂർദ്ധ്വദൃഷ്ടി
കാലിന്മേൽനിന്നുമേല്പോട്ടുടനിഹ കയറിക്കൊണ്ടുപാശ്വാന്തരസ്ഥം
ചെന്നിട്ടുമ്പോൾമയങ്ങീടുമിതധികതരംപിത്തകോപാൽവിഷൂചി.

## കഫജവിഷൂചികാലക്ഷണം.

ഭക്ഷിച്ചീടുംപദാർത്ഥം മഹനമതുവരാഞ്ഞേറെവും തൃഷ്ണ ചൂടും
വന്നീടുമ്പോൾസരിച്ചമ്പൊടുവമനഗരാ (താ)ൽ വായുമേല്പോട്ടുകേറി
വന്നീടുമ്പോൾവികാരം പലതുടനതിനാലംഗവൈകല്യമോഹം
ചെന്നീടുന്നുകഫത്താൽഗളിതരുജയൊടുംഘോരരൂപാ വിഷൂചീ

## ത്രിദോഷജമായ അസാദ്ധ്യലക്ഷണം.

ഗാത്രസ്തംഭഞ്ച രൂക്ഷം വമനമൊടുവിരേകഞ്ച കൺചൂടു തൃഷ്ണാ
നേത്രംചെങ്ങുംചുഴന്നിട്ടഥ വദനമുടൻ ഗാത്രദേശേഷു ദോഷാൽ
ദോഷം മൂന്നുംതിരണ്ടിട്ടടിമുടിമുഴവൻ തുങ്ങിവിങ്ങിഗ്ഗമിച്ച-
ദ്ധാതുവേഴുംകടക്കുംപൊഴുതഥ മരണംവന്നുകൂട്ടും ത്രിദോഷാത്. ൨൩

## വിഷൂചികാചികിത്സ.

25 വിഷൂചികാദിയിൽതന്നെ ചുക്കുകൊണ്ടുകഷായവും
26 ചുക്കും തിപ്പലിയുംപിഷ്ട്വാ ചൂടുനീരിൽകുടിക്കയും ൨൪
27 ശരപുംഖം കാളശാകമിവകൊണ്ടു കഷായവും
"വില്വാജമോജി"മാദിശ്ച കഷായംനന്നിതെത്രയും. ൨൫
28 ചുക്കുംജീരകവും പിഷ്ട്വാ ശുഷ്കകേരജലത്തിലു്

---

* 1-ാംഭാഗം 4-ാം അദ്ധ്യായം 42 മുതൽ ശ്ലോകങ്ങൾ നോക്കുക
വില്വാജമോദി (കം) 86-ാംയോഗം

കടിച്ചാലുടനേദാഹം ശമിച്ചീടുമസംശയം വ്വെ
29 മണൽനന്നായ്‌വറുത്തിട്ടു കെട്ടീട്ടുള്ളമണൽക്കിഴി
മെല്ലെമെല്ലെ തലോടേണമുരുണ്ടുകരയേറുകിൽ ൻൻ
അഗ്നികത്തിച്ചുകൊള്ളേണം പാശ്വഭാഗത്തുതൽക്ഷണേ
30 കാപ്പ്രാസപത്രംപേഷിച്ചു കരപാദതലങ്ങളിൽ വ്വം
തേച്ചാലടങ്ങുമപ്പോഴേ വിഷൂചീഗദമെന്നതു്.
31 ഞാറത്തളിരരച്ചിട്ടു തേങ്ങാപ്പാലിൽകുടിക്കയും വ്വഥ
32 മരിചംകുക്കുടക്കാഷ്ഠംകൊണ്ടുവച്ചുകഷായകേ
വേനപ്പച്ചവറുത്തിട്ടു പൊടിച്ചുണ്ടായചൂൎണ്ണവും വ്വറ.
കൂട്ടിക്കൊണ്ടുകുടിച്ചീടിൽ വിഷമിച്ചവിഷൂചിയും
ശമിക്കുംപുനരപ്പോഴേയെന്നുണ്ടുഗ്രുരുചൊന്നതു് വ്വന
ഗുളികാന്‘ന്നജാഖ്യാ’ദി സേവിപ്പാനുംവിഷൂചിയിൽ
33 അരിനന്നായ്‌വറുത്തിട്ടു മലർക്കഞ്ഞിയുമുത്തമം. വ്വൎ

ദൈവികപ്രതിവിധി—കമ്മവിപാകം

വിഷൂചിവന്നുകൂടുമ്പോൾ ശിവമൂൎദ്ധനിധാരയും
ഒരുയാമംമുടങ്ങാതെ മന്ത്രപൂൎവ്വംകഴിച്ചഥ വ്വ൭
പൂജാനിവേദ്യംചെയ്യിച്ചു ദക്ഷിണാചെയ്തുതൽക്ഷണേ
തീൎത്ഥപ്രസാദവുംവാങ്ങിദ്ധരിക്കാം രോഗിമൂൎദ്ധനി വ്വന്ന
അന്നചോരതകൊണ്ടല്ലോ വിഷൂചീരോഗസംഭവം
കുൎയ്യാൽ കമ്മങ്ങൾദാനഞ്ച വിശേഷാൽഗ്രന്മനിഷ്കൃതി. വ്വ൬

ഗ്രഹണീചികിത്സ.

പൃഥക്‌ദോഷാൽസന്നിപാതാൽ ചതുൎത്ഥാഗ്രഹണീഗദാഃ
ഗ്രഹണ്യാംപാചനംപൂൎവ്വം മദ്ധ്യേസംഗ്രാഹിഭേഷജം വ്വവ്വ
അന്തേ/ഗ്നിദീപനംദദ്യാദേവംകാൎയ്യഃ ക്രിയാക്രമഃ
കഷായംനന്ന ‘പത്ഥ്യാദി’‘പാഠാകാരഞ്ജ’മാദിയും വ്വൻ
34 പഞ്ചകോലങ്ങളെക്കൊണ്ടു വയ്ക്കുംമുക്കുടിയുംഗുണം
35 ഇഞ്ചിനീരുകുടിക്കേണം പടുചൂൎണ്ണസമന്വിതം ൻ൦
ഹിംഗ്വഷ്ടകംപൊടിച്ചിട്ടു മോരിൽസേവിക്കയുംതഥാ
36 തുത്ഥാമൂലേന നിഃകാഥോ ഗ്രഹണ്യാംപരമം ഹിതം ൻഥ
‘പാഠാദി’ഘൃതവുംനന്നു് ‘ചാർങ്ങേയ്യാദി’രസായനം
‘പാഠാതക്രാദി’ലേഹത്തെ സേവിക്കാംതക്രവുംതഥാ ൻവ
“ചാർങ്ങേരിയാദി” ഗുളികസേവിച്ചീടുകിലുത്തമം

---

ആജമാല്യാദി (ഗു) 87-ാംയോഗം. പത്ഥ്യാദി (കഷാ) 88-ാംയോഗം. പാഠാകരഞ്ജാദി (കഷാ) 89-ാംയോഗം. ഹിംഗ്വഷ്ടകം (ചൂ) 90-ാംയോഗം നോക്കുക. ഇതിനു അഷ്ടചൂൎണ്ണമെന്നും പേരുണ്ടു്. പാഠാദിഘൃതം 91-ാംയോഗം. ചാർങ്ങേയ്യാദി രസായനം 92-ാംയോഗം. പാഠാതക്രാദി (ലേ) 93-ാംയോഗം. ചാർങ്ങേയ്യാദി (ഗു) 94-ാംയോഗം.

ഖളങ്ങളേററംനന്നല്ലോ ഗ്രഹണ്യാംദീപനത്തിനും ൯൩
"ലാക്ഷാദി"തൈലം ദേഹത്തും തലയ്ക്കു"ത്രിഫലാദി"യും
തേയ്ക്കുസേവിക്കയും നന്നു ദീപനൗഷധമൊക്കെയും. ൯൪

കമ്മവിപാകം.

ജന്മാന്തരേഗുരുദ്വേഷം ഗുരുതല്പഗതം (മം) തഥാ
വാപീക്രൂപതടാകാദിനദീനാഞ്ച പ്രഭേദനം ൯൫
ഇച്ചൊന്നദോഷകമ്മംകൊണ്ടുണ്ടാകും ഗ്രഹണീഗദം.

കൃച്ഛ്രാശ്മരീചികിത്സകൾ.

ദോഷങ്ങൾവസ്തിയിൽചെന്നാലുണ്ടാം കൃച്ഛ്രംചതുവ്വിധം ൯൬
'ദശമൂലബലാദ്രാക്ഷാ'കഷായംനന്നിതെത്രയും
'പത്മാവര്യാദി'യുംനന്നു 'പത്മാപത്തുരകാദി'യും ൯൭
'ബൃഹത്യാദിഗണ'ത്തിങ്കൽ ഇരട്ടിച്ചുഞെരിഞ്ഞിലും
തോയംപയോയുതം കഥം സവമൂത്രരുജാപഹം ൯൮
'വ്യാഘ്രീഗോക്ഷുര'മാദിശ്ച 'പഥ്യാഗോക്ഷുര'മാദിയും
ഇക്കഷായങ്ങൾനന്നല്ലോ, സേവിപ്പാനിതിനെത്രയും. ൯൯
37 ദ്രോണകുംഭമപാമാഗ്ഗം പച്ചനെല്ലിക്ക ടംകണം
മുക്കററിയുംപഴന്തോങ്ങാ വെള്ളംക്രൂട്ടിയരച്ചതും ൧൦൦
കുടിച്ചാലുടനേ മൂത്രം തടയാതെയൊഴിഞ്ഞുപോം.
38 വെള്ളരിക്കുടരുംനല്ല കരിമ്പും ചന്ദനം തഥാ ൧൦൧
ഏലംഞെരിഞ്ഞിലും കല്ലൂർവഞ്ചി സാഹസ്രവേധിയും
മിനാങ്ങാണി പഴമ്പാശി കൊഴപ്പാവ (പ) യലീ തഥാ ൧൦൨
ആറ്റിൻപുഴക്ക പാറേറടെപുഴക്കാ മൂഷികന്മലം
ക്രൂട്ടിനന്നായരയ്ക്കേണം കരിക്കിൻെറജലത്തിലു് ൧൦൩
പുഴവുംചേത്തു നാഭിക്കുതേച്ചാൽ മൂത്രമൊഴിഞ്ഞുപോം.
39 ഉഗ്വാരുബീജമാഖുനാം മലംക്രൂട്ടിയരച്ചതും ൧൦൪
നാഭിയിൽതേയ്ക്കിലൊഴിയും മൂത്രമാഗ്ഗംതുറന്നഥ
40 വെതുമ്പിക്കാടിനാഭിക്കുതാഴെ ധാരയൊഴുക്കുക ൧൦൫
'ശതാവരിഗുളം' സേവ്യം 'ത്രൈകണ്ടകഘൃതം' തഥാ
41 ത്രൈകണ്ടകഘൃതത്തിൻെറ മരുന്നൊക്കെക്കഷായമായ് ൧൦൬
സേവിക്കയിവയുംനന്നു നന്നു'വസ്ത്യാമയാന്തകം'
42 വസ്ത്യാമയാന്തകത്തിൻെറ മരുന്നൊക്കെക്കഷായമായ് ൧൦൭

---

ലാക്ഷാദി (തൈലം) 44-ാംയോഗം. ത്രിഫലാദി (തൈ) 57-ാംയോഗം. ദശമൂലാദി (കഷാ) 95-ാംയോഗം. പത്മാവര്യാദി (കഷാ) 96-ാംയോഗം. പത്മാപത്തുരാദി (കഷാ) 95-ാംയോഗം.

ബൃഹത്യാദിഗണം 98-ാംയോഗം. വ്യാഘ്രീഗോക്ഷുരാദി (കഷാ) 99-ാംയോഗം. പഥ്യാഗോക്ഷുരാദി (കഷാ) 100-ാംയോഗം. ശതാവരീഗുളം 38-ാംയോഗം. ത്രൈകണ്ടകഘൃതം 101-ാംയോഗം. വസ്ത്യാമയാന്തകം (ഘൃ) 102-ാംയോഗം.

വച്ചുസേവിക്കയുംനന്നു കാടിനീരിലിരുത്തുക.

## അശ്മരിചികിത്സ.

43 ഏലംഞെരിഞ്ഞിലും കല്ലൂർവഞ്ചിമൂന്നുംസമങ്ങളായ് ൧൦൮
കഷായംവച്ചരിച്ചിട്ടു പൊൻകാരം പൊരിചെയ്തതും
കൂട്ടിക്കുടിച്ചാലുടനേ കൃച്ഛ്രാശ്മരി ശമിച്ചുപോം. ൧൦൯
44 ഏലത്തരിയിളന്നീരിൽ സേവിച്ചീടുകയും ഗുണം
45 കാപ്പ്രാസവേരു സേവിക്കാം കാടിനീരിലരച്ചതും ൧൧൦
46 കൊത്തമ്പാലരിയുംകൊള്ളാം മീനാങ്ങാണിസമൂലവും
തമിഴാമയുടേവേരും ശിരോനീളിയുമഞ്ജസാ ൧൧൧
ഓരോന്നരച്ചു സേവിക്ക പാലിലും ചൂടുനീരിലും
47 നൂറിൽതെളിഞ്ഞനീർതന്നിൽ തൈലംചേർത്തുകടഞ്ഞതും ൧൧൨
നാഭിയിൽതേയ്ക്കിലൊഴിയും മൂത്രമാർഗ്ഗംതുറന്നഥ
48 നിർഗ്ഗുണ്ഡിവേരു തക്രത്തിൽ സേവിക്കാം ചുടുനീരിലും ൧൧൩
49 ഞെരിഞ്ഞിൽപ്പൊടി സേവിക്കാം നവനീതേന തൽക്ഷണേ
50 കൂശ്മാണ്ഡപത്രതോയത്തെ സിതചേർത്തു കുടിക്കയും ൧൧൪
51 ഛിന്നോത്ഭവംപിഴിഞ്ഞിട്ടങ്ങേലത്തരികുടിക്കയും
52 പച്ചനെല്ലിക്കനീർതന്നിൽ പിഷ്ടം ഭ്രമരഗേഹവും ൧൧൫
53 അടയ്ക്കാമണിയൻവേരും ശതാവരി ഞെരിഞ്ഞിലും
തേററാമ്പരലുമൊന്നിച്ചു കഷായം നന്നിതെത്രയും ൧൧൬
യമകംതേയ്ക്കദേഹത്തു നവിരസ്വേദവും ഗുണം
വിരേചിപ്പിക്കയുംനന്നു ശീതതൈലം തലയ്ക്കുമാം. ൧൧൭

## കർമ്മവിപാകവും പ്രതിവിധിയും.

പരസ്ത്രീ വിധവാ കന്യാ തിര്യഗ്യോനിഷു സംഗമം
ദ്വിജാനാം ക്ലേശകരണമപമാനകൃതിസ്തഥാ ൧൧൮
സ്ത്രീഗർഭഹരണം കന്യാദൂഷണങ്ങളെയും പുരാ
വിപ്രപീഡാദിയുംചെയ്തിട്ടശ്മരിക്കിഹകാരണം ൧൧൯
സുവർണ്ണവസ്ത്രദാനാദി തിലപത്മാദിദാനവും
കൂശ്മാണ്ഡതിലദാനഞ്ച ഉർവാരുഫലദാനവും ൧൨൦
ചെയ്യേണം ധാര ശിവനിൽ വിഷ്ണുവിങ്കലുമങ്ങനെ
* മുഴക്കാപ്പുകൾ ചാർത്തിക്കാം നിറമാലയുമഞ്ജസാ ൧൨൧
ക്ഷീരധാരാദി(യെ)ച്ചെയ്താൽ കൃച്ഛ്രാശ്മരി ശമിച്ചുപോം.

---

47 നൂറിൽതെളിഞ്ഞനീർ=ചുണ്ണാമ്പുവെള്ളംതെളി.
* മുഴക്കാപ്പ്=ചന്ദനംകൊണ്ടു ബിംബത്തിൽ അലങ്കരിക്കുന്നതു്.

# അദ്ധ്യായം ൪

## പ്രമേഹചികിത്സ

പ്രമേഹോ വിംശതിഃപ്രോക്തസ്തച്ചികിത്സാ നിഗദ്യതേ
വാതത്തിൽനാലു പിത്തത്തിലാറു പത്തു കഫത്തിലും ൧
ശമനൗഷധമേയാവൂ ദുർബ്ബലന്നഥ മുമ്പിലും
1 ധാത്രീരസം പിഴിഞ്ഞിട്ടു നിശാമധു(സ്തു) സമന്വിതം ൨
പ്രാതഃകുടിക്കനെന്നല്ലോ ഏകനായകവല്ക്കവും
2 (ഔ)ഉദുംബരസ്യവന്ദാകം തക്രേണ സഹ പായയേത് ൩
അശ്വത്ഥഫലബീജഞ്ച തദ്വല്ക്കഞ്ചാമ്രശൃംഗജം
സിതാമധുയുതംതക്രേ കല്ക്കം കതകജം തഥാ ൪
3 നവനീതം നിശാചൂർണ്ണം ലിഹേന്മാക്ഷികയുക്തമായ്
4-5 ഗുഡൂച്യാ ചാന്വിതാച്ചൂർണ്ണാ, രംഭാ ചേക്ഷുരസാന്വിതാ ൫
ജ്യേ (ശ്രേ)ഷ്ഠോദകേന പ്രപിബേത് ഏതന്മേഹഹരംപരം.
'നിശാകതക'മാദിശ്ച ആകുല്യബ്ദഫലാദിയും ൬
6 ഏകനായകസംയുക്തമായുള്ളോരുഷഡംഗവും
കതകാദികഷായഞ്ച കരിഞ്ഞാലിക്കഷായവും ൭
7 നവിരത്തവിട്ടുംനല്ല തിന്ത്രിണീഫലവല്ക്ക(വും)ജം
ചൂർണ്ണഞ്ച സിതയാ തിന്നാൽ പ്രമേഹാണാം വിനാശനം. ൮
8 ത്രിഫലാത്രിവൃതാചൂർണ്ണം ശിലാജതു സമന്വിതം
സക്ഷൗദ്രം ശർക്കരോപേതം വിരേകാർത്ഥം പ്രമേഹിനാം ൯
9 മുദ്ഗംപുഴുങ്ങിത്തേൻചേർത്തു പ്രാതഃകാലേ ഭുജിക്കയും
10 അഞ്ചാതേ(റേ)ഴെട്ടരച്ചിട്ടു കതകം മധുതക്രവും ൧൦
കൂട്ടിക്കുടിക്കയുംനന്നു'നീരുര്യ്യാദി'കുടിക്കയും
'കാപ്പാസാസ്ഥ്യാദി'ഗുളികാ രണ്ടും നന്നതിന്നീരിലും ൧൧
11 ഉഷ്ണദാഹങ്ങളേറീടിൽ തക്രധാരകഴിക്കയും
ലാക്ഷാദിതേയ്ക്ക ദേഹത്തു നിശോശീരാദിയും തഥാ ൧൨
12 മലർക്കുഴമ്പുസർവാംഗംതേയ്ക്ക ചൂടുപെരിക്കിലോ
13 കരിവേപ്പില രാമച്ചം ദാർവീമധുകസംയുതം ൧൩
കഷായം നന്നു വായ്ക്കൊൾവാൻ നിത്യം നാവുവരൾച്ചയിൽ.

---

നിശാകതകാദി (കാ) 103-ാംയോഗം. ആകുല്യബ്ദാദി (കാ) 104-ാംയോഗം. ഷഡംഗം (കാ)1-ാംയോഗം. കതകാദി (കാ) 105-ാംയോഗം. നീരുര്യ്യാദി (ഗു) 106-ാം യോഗം. കാപ്പാസാസ്ഥ്യാദി (ഗു) 107-ാംയോഗം. ലാക്ഷാദി (തൈ) 44-ാംയോഗം. നിശോശീരാദി (തൈ) 108-ാംയോഗം.

14 അമൃതോട്ട കരിങ്ങാലി ഏകനായകമൂലവും ൫൪
ഉഴുന്നും വാരിയും ഭ്രമിതാലക(വൃ)ന്ദവുമൊപ്പമായ്
പലമീരണ്ടിടിച്ചിട്ട എട്ടൊന്നായകഷായകേ ൫൫
പ്രസ്ഥം പാലും കലന്നിട്ട നവരഞ്ഞരിയുമിട്ടതിൽ
കോതമ്പും തുകയും നല്ലോരുഴുന്നിൻപൊടിയും തഥാ ൫൬
കദളിപ്പഴവുംകൂട്ടി വിരവിക്കൂടെയിട്ടതിൽ
വച്ച കഞ്ഞി കുടിച്ചീടിൽ പ്രമേഹം ദാഹമുഷ്ണവും ൫൭
വേവും സഞ്ചാരവുംതീൎന്ന മൂത്രവും കുറവായ്വരും
'ശതാവരിഗുളം'സേവ്യം പ്രമേഹശമനം തഥാ ൫൮
'ബലാധാത്ര്യാദി'യാംതൈലം തലയ്ക്കേററവുമുത്തമം.
15 നാല്പാൽമരംകുറുന്തോട്ടി മഞ്ഞളെന്നിവയൊക്കെയും ൫൯
പതുപ്പത്തുപലംവേണം ഉശീരം ഷട്പലം തഥാ
ഇടിച്ചിട്ടകഷായംവെച്ചെട്ടൊന്നാക്കിയെടുത്തതിൽ ൬൦
കൽക്കത്തിന്നേലവും ദാരു മാഞ്ചി മഞ്ചട്ടി ചോരകം
ചെഞ്ചല്യം തുണിയാങ്കഞ്ച ചോനകപ്പുല്ല നാകുണം
തകരം രേണുകം രാസ്നാ പുന്നപ്പൂവശപഗന്ധവും
ഞാഴൽപ്പൂകൊട്ടവുംഗുഗ്ഗുൽ നിൎയ്യാസം നിശ പച്ചില ൬൨
മൂവ്വാ പാൽവള്ളി ചിഞ്ചാതപക്കാവിൽ കൊന്ന മുരിങ്ങയും
പാലുംചേൎത്തു പചിച്ചുള്ള തൈലംനന്നു പ്രമേഹിണാം. ൬൩
16 ചന്ദനോശീരമാവീരം ഇടിച്ചിട്ട കഷായമായ്
എട്ടൊന്നാക്കിയരിച്ചിട്ട തൈലം നന്നാറികല്ക്കമായ് ൬൪
കാച്ചിത്തേയ്ക്ക പ്രമേഹത്തിന്നഗസ്ത്യസ്യ സുഭാഷിതം
കുഴമ്പിട്ടകയും ത ക്രധാര, തേച്ചിട്ടിരിക്കലും (യും) ൬൫
അനത്തിപ്പിഴികെന്നുള്ളതെല്ലാംനന്നു പ്രമേഹിണാം.

പ്രമേഹാദി പിടികാചികിത്സ.

ശരാവികാദി പിടികയുണ്ടായാൽ ശോഫവൽക്രിയാ ൬൬
'മൃണാളാദി'യരച്ചിട്ട് തേയ്ക്കാം 'നിംബാദി'സേവയും
'നാല്പാൽമരാ(ന്ത്യ)'ദി 'നിംബാദി' തൈലയോഗേനധാരയും ൬൭
പൊളിഞ്ഞാലേറെ നന്നല്ലോ വറുത്തുള്ള കുഴമ്പുകൾ
"തിലസൎഷപ"മിത്യാദി ചൊല്ലുള്ളോരുകുഴമ്പിനെ ൬൮
വറുത്തരച്ചു തേയ്ക്കേണം 'നന്ത്യാർവട്ടാദി'യും തഥാ.

---

ശതാവരിഗുളം 38-ാം യോഗം. ബലാധാത്ര്യാദി(തൈ) 109-ാംയോഗം. അഭയാവൎഗ്ഗം യോഗത്തിന്റെ ഒടുവിൽ ചേൎത്തിട്ടുണ്ട്. മററുള്ളിടത്തും യോജിപ്പിച്ചുകൊള്ളുക. മൃണാളാദികുഴമ്പ് (ലേപം) 110-ാം യോഗം. നിംബാദി (കഷാ) 111-ാം യോഗം. നാല്പാമരാദി (തൈ) 112-ാം യോഗം. തിലസൎഷപാദികുഴമ്പ് 113-ാം യോഗം. നന്ത്യാർവട്ടാദികുഴമ്പ് 114-ാം യോഗം. 112-ാം യോഗം കഴിഞ്ഞാലുള്ള നിംബാദിതൈലം അഞ്ചാം അദ്ധ്യായം 35-ാംയോഗം (മൂലം) നോക്കുക.

17 (മൂ) ദൂർവ്വാവേരുകഷായത്തിൽ തുലാംകൊണ്ടതരിച്ചതിൽ ൨൯
എണ്ണകാച്ചീട്ടു തേച്ചീടിൽ മൂലംചുടുകയുണ്ണവും
മൂർദ്ധാവിൽ ചൂടുമൊഴിയും ഉഷ്ണരോഗമിളച്ചുപോം. ൩൦

## പിടിക പൊട്ടിക്കാനുള്ള പ്രയോഗങ്ങൾ.

കുരുപൊട്ടിച്ചുലംപോവാൻ ഗുണമുള്ളൊററമൂലികൾ
അരച്ചു ഗോപ്യമായ്തേപ്പാനുള്ളതിന്നു പറഞ്ഞിടാം ൩൧
18 വെള്ളാമയോടു ചുട്ടിട്ടു പൊടിച്ചേരണ്ഡതൈലകേ
കുഴമ്പുതേയ്ക്കുയുംനന്നു് വെണ്ണക്കൂട്ടീട്ടുമാമതു് ൩൨
19 ആവണക്കിൻവേരരച്ചു തേച്ചാലും പൊട്ടുമക്കുരു
20 കൊഴപ്പവെണ്ണയിൽതേയ്ക്കു തിരുതാളിയൊടും തഥാ ൩൩
21 തണ്ണീർകോരും പഴമ്പാള ചുട്ടുനന്നായ്പൊടിച്ചതിൽ
22 വെണ്ണചേർത്തിട്ടു തേച്ചീടാം 23 ഉമ്മത്തുംകായുമങ്ങനെ ൩൪
24 ആവണക്കിലയിൽവച്ചു കാഞ്ഞിരത്തളിർ ചുട്ടഥ
അരച്ചു വെണ്ണയിൽതേച്ചാൽ കുരു പൊട്ടിശ്ശമിച്ചുപോം ൩൫
25 ഉപ്പനച്ചക്കുരുന്നേവം ചുട്ടരച്ചതുവെണ്ണയിൽ
വറുത്തരച്ചുതേച്ചീടാം കുരുവിന്നിതുനിർണ്ണയം. ൩൬
26 ആവണക്കെണ്ണയിൽ വെണ്ണചുണ്ണാമ്പിട്ടുകലക്കിയാൽ
തെളിച്ചെടുത്തുതേച്ചീടിൽ പൊട്ടിടും കുരുവപ്പൊഴേ. ൩൭
27 വേപ്പിൻകുരുന്നരയ്ക്കേണം മഞ്ഞൾചുണ്ണത്തൊടൊപ്പമായ്
ശീലയിൽവച്ചുകെട്ടേണം കുരുവൊക്കെപ്പൊതിഞ്ഞതു ൩൮
28 ഉലുവായരിയുംപിന്നെ കളിപ്പാക്കും വയമ്പുമായ്
അരച്ചുതേയ്ക്കുയുംനന്നു കുരുക്കൾക്കാദിയിങ്കലു് ൩൯
29 ഉമ്മത്തിന്റെറയിളങ്കായെ ചുട്ടുനന്നായ്പൊടിച്ചതിൽ
കോഴിക്കാരം ചേർത്തരച്ചു വ്യാധിയിൽവച്ചുകെട്ടിടാം (ട്ടക) ൪൦
30 മുലപ്പാൽ വെണ്ണയുംക്കൂട്ടി മർദ്ദിച്ചുള്ളകുഴമ്പിലു്
ചുണ്ണവുംചേർത്തുതൊട്ടീടിൽ മുഖംപൊട്ടിക്കഴിഞ്ഞുപോം. ൪൧
31 കണ്ടിവെണ്ണപൊടിച്ചിട്ടു എണ്ണക്കൂട്ടിയുരുക്കിയാൽ
ഇന്തുപ്പുംചേർത്തുമർദ്ദിച്ചു മർമ്മപീഡയ്ക്കുതേച്ചിടാം. ൪൨
32 14 വെള്ളക്കുന്തിരിക്കത്തെപ്പൊടിച്ചിട്ടതിനൊപ്പമായ്
ഉരുക്കു കുന്തിരിക്കത്തെ ചേർത്തുമർദ്ദിച്ചതാവൊളം ൪൩
ചൂടുപോയാലെടുത്തിട്ടു തേച്ചുകൊണ്ടതിലപ്പൊഴേ
പരുത്തിപ്പഞ്ഞിപററിച്ചാൽ കുരുവിൻകണ്ണുവീണുപോം ൪൪
33 പറിച്ചരച്ചു മേന്തോന്നിക്കിഴങ്ങൊട്ടെണ്ണചേർത്തതു
മുലപ്പാൽക്കൂട്ടിമർദ്ദിച്ചു തേച്ചാൽ പൊട്ടിടുമേ കുരു ൪൫
പഴുത്തുപൊട്ടുവാനേറെ താമസിച്ചതിവേദനാ

സഹിക്കാ(വഹിക്കാ)തെവരുന്നേരം മൃണാളാദികഷായത്തിനെ ൪൬
തേയ്ക്കിലന്നുശമിച്ചീടും പ്രമേഹങ്ങളതൊക്കെയും.

## കർമ്മവിപാകവും പ്രതിവിധികളും.

ബ്രാഹ്മണസ്വസ്യഹരണം താപസീഗമനം തഥാ ൪൭
ഗുരുതല്പഗമാദിശ്ച പരഹൃത്ക്ലേശകാരിതാ
പരസ്ത്രീ വിധവാ കന്യ തിര്യഗ്യോനിഷുസംഗമം ൪൮
ജന്മാന്തരാർജിതാദോഷാഃ പ്രമേഹത്തിന്നുകാരണം
തിലദ്രുഹേമദാനാനി വിഷ്ണുനാമജപംതഥാ ൪൯
കർണ്ണകംചാഷ്ടഭാഗഞ്ച രജതം ച ശൃംഗയോഃ
രക്താക്ഷിയുഗവുംചേർത്തു പൂജാകർമ്മവിധാനവത് ൫൦
പ്രമേഹരൂപവും സ്വർണ്ണംകൊണ്ടുതന്നെചമച്ചതു്
ബ്രാഹ്മണശ്രുതസമ്പന്ന വൈഷ്ണവായകുടുംബിനേ ൫൧
ആചാരധർമ്മാദിവതേ ദ്വിജശ്രേഷ്ഠായ തൽക്ഷണേ
കർമ്മപാകവിധാനത്തിൽ ചൊന്നപോലഥ ദാനവും ൫൨
ദ്രവ്യംക്രൂട്ടിക്കൊടുക്കേണം പ്രമേഹശമനത്തിന്നു്
വിപ്രഭോജനമാവോളം ചെയ്തുകൊള്ളണമദ്ദിനേ. ൫൩

## വിദ്രധിചികിത്സ.

ഷഡ്വിധാ വിദ്രധിശ്ചൈവ ബാഹ്യാഭ്യന്തരഭേദതഃ
ബാഹ്യവിദ്രധിയെന്നാകിൽ ആദിയിൽചോരനീക്കുക ൫൪
34 ഗന്ധർവ്വബീജംപാൽവീർത്തി പുഴുങ്ങിത്തിലമൊപ്പമായ്
പേഷിച്ചുതേയ്ക്കയുംനന്നു തേയ്ക്കാം പഥ്യാമൃതാദിയും ൫൫
മൃണാളാദിയതുംനന്നു തേപ്പാൻ സന്തപ്പണം തഥാ
നിംബാദികഷായവുംനന്നു സേവിപ്പാൻവരണാദിയും ൫൬
ജീവന്ത്യാദിയതുംനന്നു മുസ്താചന്ദനമാദിയും
തിക്തകഞ്ച മഹാതിക്തം ഗുൽഗുലുതിക്തകം തഥാ ൫൭
യോഗരാജാദിപൊടിയും പഞ്ചവിംശതിഗുൽഗ്ഗുലു
വിരേചിപ്പിക്കയുംനന്നു ചെയ്വൂ ജാത്യാദിധാരയും ൫൮

---

മൃണാളാദികഷായം 110-ാംയോഗം. പഥ്യാമൃതാദികഷായം 115-ാംയോഗം. സന്തപ്പണകഷായം 116-ാംയോഗം. നിംബാദികഷായം 111-ാംയോഗം.

വരണാദികഷായം 117-ാംയോഗം. ജീവന്ത്യാദികഷായം 118-ാംയോഗം. മുസ്താചന്ദനാദികഷായം 119-ാംയോഗം. തിക്തകം ഘൃതം 120-ാംയോഗം. മഹാതിക്തകം ഘൃതം 121-ാംയോഗം .ഗുൽഗുലുതിക്തകം ഘൃതം 122-ാംയോഗം. യോഗരാജചൂർണ്ണം 123-ാംയോഗം. പഞ്ചവിംശതിഗുൽഗുലു വേറെ ഏതെന്നു് അറിഞ്ഞിട്ടില്ല. ജാത്യാദിഘൃതം 124-ാംയോഗം, ഇതിൽ ദശപുഷ്പവിവരണം ചേർത്തിട്ടുണ്ടു്.

ന്യഗ്രോധാദി കഷായത്തിൽ ഏലാദിഗണകല്ക്കമായ്
മുന്നേ കാച്ചിത്തുടങ്ങേണം പൊളിഞ്ഞാൽ ധാരയപ്പൊഴേ ൭൯
പ്രമേഹക്കുരുവിൽചൊന്നതെല്ലാം നന്നിതിനംതുലോം.

35 നാല്പാമരത്തിൻതൊലി മൊട്ടു നീണ്ടി
വരാ ച പാഠാ കദളീദലയഞ്ച
ഗന്ധർവ്വബീജം തിനയെള്ളിതെല്ലാം
വറട്ടുതേങ്ങാത്തിരുവോടുകൂടെ ൮൦
സഹാമൃതേന (ഛിന്നാകുരാഢ്യം) തിലജേനയോജ്യം
വറുത്തുകൊണ്ടിട്ടുലുവാമറന്നേൻ
ചുവന്നനേരം വിരവോടരച്ചു
സൈരണ്ഡജേ സന്മധുയുക്തലേപാത് ൮൧
തിരണ്ടുവീത്തുള്ളൊരു വിദ്രധീനിർ
ഉരുണ്ടുപോകും ദിവസത്രയേണ.

കർമ്മവിപാകം പ്രതിവിധി.

ഫലാപഹരണംതന്നെ വിദ്രധിക്കിഹകാരണം ൮൨
ഫലപാകപാന്നമാവോളം ചെയ്യ്വു ദാനം ദിനേദിനേ
ആമ്രദാനംവിശേഷിച്ചു് വിദ്രധിക്കുവിധിച്ചതു്. ൮൩

വൃദ്ധിചികിത്സ.

വൃദ്ധിയേഴുപ്രകാരത്തിലുണ്ടായാലിവയേഴിനും
സ്വേദപ്രവൃത്തിനന്നല്ലോ വിരേചിപ്പിക്കയുംഗുണം ൮൪
ഉള്ളിവെട്ടുകാദിശ്ച ലശുനബർബ്ബരാദിയും
ലശുനൈരണ്ഡയക്ഷാക്ഷീ കഷായങ്ങളിതൊക്കെയും ൮൫
ഏരണ്ഡസ്നേഹവുംകൂട്ടിസ്സേവിക്കാം വൃദ്ധിനോവിനു്
ആന്ത്രവൃദ്ധികരേറിട്ടുള്ളതിവേദനയിങ്കലു് ൮൬
36 മണൽനന്നായ്‌വറുത്തിട്ടു തൽസ്ഥാനേ കിഴിയുന്നുക.
ഹിംഗുത്രിഗുണവുംനന്നു് സുകുമാരഘൃതം തഥാ. ൮൭

കർമ്മവിപാകം പ്രതിവിധി.

യാഗകർമ്മാദിവിഘ്നത്തെ ചെയ്കയാൽവൃദ്ധിഹേതുവും
വിഷ്ണുപ്രതിമദാനത്തെ വിധിപോലെകഴിക്കണം ൮൮
ഗോബ്രാഹ്മണപ്രസാദത്തെ നിത്യമായിവരുത്തുക.

ഗുന്മചികിത്സ

ആദൌ ഗുന്മങ്ങളെട്ടിനും സപ്തസാരം കഷായവും ൮൯

---

ന്യഗ്രോധാദിഗണം 125-ാം യോഗം. ഏലാദിഗണം 64-ാംയോഗം. ഉള്ളിവെട്ടുകാദികപാഠം 126-ാംയോഗം. ലശുനബർബരാദികപാഠം 127-ാംയോഗം.ലശുനേരണ്ഡാദികപാഠം 128-ാംയോഗം. ഹിംഗുത്രിഗുണംലേഹം 129-ാംയോഗം. സുകുമാരരസായനം 130-ാംയോഗം. സപ്തസാരം കപാഠം 131-ാംയോഗം.

'വിഴാൽവേരാദി'പത്തിൻവേർ 'വിശ്വാദി'ശ്ച കണാദിയും
'വ്യോഷാദി''ലശുനാദി'ശ്ച 'ഹിംഗ്വാദി'പൊടിയും തഥാ
'പുളിങ്കുഴമ്പു'നന്നല്ലോ 'അഷ്ടചൂർണ്ണവു'മുത്തമം
'ഹിംഗുത്രിഗുണ'വുംനന്നു 'സുകുമാരഘൃതം' തഥാ
37 ജഠരസ്വേദവുംനന്നു ചവക്ഷാരസ്യസേവയും.

ഒരു തൈലയോഗം.

38 ആവണക്കിൻടേവേർമേൽതൊലിയും കൊന്നവേർതൊലി
ഉഴിഞ്ഞവേരുവെള്ളുള്ളി ഇവകൊണ്ടുകഷായവും
നാലൊന്നാക്കിയെടുക്കേണം കാടിനീരതിൽവെന്തിഹ
ആവണക്കെണ്ണയുംചേർത്തു കൊട്ടംതിപ്പലികായവും
മരമഞ്ഞൾ കടുക്കായും ഗന്ധകം ജീരകദ്വയം
വേപ്പിൻതൊലി വയമ്പിന്തുപ്പിവ കല്ക്കങ്ങൾചേർത്തുടൻ
പാകമാക്കിയരിച്ചിട്ടു സേവിച്ചാൽ ഗുന്മമൊക്കെയും
ശമിച്ചീടുമിതെന്നല്ല സ്ത്രീകൾക്കേററവുമുത്തമം.

കണാദിലേഹം.

39 'കണാശതാഹ്വാമാദി'ശ്ച കഷായംവച്ചതിൽ ഗുളം
ഏരണ്ഡസ്നേഹസംയുക്തം പൊടിച്ചിങ്ങിട്ടുപാതിയും
പൊടിചേർത്തുപചിക്കുന്ന ലേഹവുംനന്നു ഗുന്മകേ
40 പ്ലാശിൻതൊലിക്കഷായത്തിൽ അഷ്ടചൂർണ്ണഞ്ച കല്ക്കമായ്
ഏരണ്ഡതൈലം ഗുളവും തിന്ത്രിണീവല്ക്കഭസ്മവും
കൂട്ടിച്ചമച്ചലേഹംനന്നേററവും ഗുന്മശൂലയിൽ.
41 കറുത്തകുക്കുടം മുട്ടക്കാലമായുള്ളതൊന്നിനെ
തൊലിച്ചുദുഷ്ടുനീക്കീട്ടു ദ്വിപലംലവണത്തിനെ
കലക്കി നീരൊഴിച്ചിട്ടു വേവിച്ചിട്ടതെടുത്തുടൻ
എല്ലുനീക്കിയരച്ചിട്ടു തേങ്ങാപ്പാലതിലെൺപലം
ഗുളം കലക്കിച്ചേർത്തിട്ടു കായം ചവ്യം കടുത്രയം
തിപ്പലീമൂലവും തോട്ടിവേരും ലശുനജീരകം
ഓരോപലംപൊടിച്ചിട്ടങ്ങെണ്ണയുംനെയ്യുമൊപ്പമായ്
ഉഴക്കുഴക്കു ചേർത്തിട്ടു നാഴിത്തേനും കലന്നതിൽ
ലേഹപാകത്തിൽവാങ്ങീട്ടു സേവിച്ചാൽ ഗുന്മശൂലയും
ഉദരേ വീക്കവും നോവും ശമിച്ചീടുമസംശയം
വൃദ്ധി, ഗുന്മം, പ്ലീഹ, ശൂല, ഉദരാമയമെന്നിവ
തമ്മിലന്യോന്യയോജ്യങ്ങൾ ചികിത്സകളിലൊക്കെയും.

---

വിഴാൽവേരാദി കഷായം 132-ാംയോഗം. കണാദി കഷായം 133-ാംയോഗം. വ്യോഷാദിചൂർണ്ണം 134 ാംയോഗം. ലശുനാദി കഷായം 123-ാംയോഗം. ഹിംഗ്വാദി ചൂർണ്ണം 135-ാംയോഗം. പുളിംകുഴമ്പുലേഹം 136-ാം യോഗം.

42 ലശുനം ശക്രവല്ലീ ച കരുന്തോട്ടി വിഴാലരി വൃ൭
മുരിങ്ങവേരുമൊന്നിച്ചു കഷായം വച്ചരിച്ചതിൽ
ഏരണ്ഡതൈലം ഘൃതവും ചേർത്തു കല്ക്കത്തിനൌഷധം വൃ൩
ഇന്തുപ്പും കായവും പിന്നെ ചവക്കാരം വിഴാലരി
ചുക്കു വെള്ളുള്ളിയും നല്ല വിളയുപ്പു തുവച്ചില വൃ൯
ഇവ ചേർത്തു പചിച്ചിട്ടു സേവിച്ചാൽ വാതഗുന്മവും
വിക്കവും പ്ലീഹയും പിന്നെ അഷ്ഠിലാ പാർശ്വശൂലയും വൃവൃ
ശമിച്ചീടുമതപ്പോഴേ പ്രത്യഷ്ഠിലയുമാന്ത്രവും.

കർമ്മവിപാകം പ്രതിവിധികൾ

* പഞ്ചകം ഗുന്മരോഗസ്യ ന ദാനഞ്ച വിദുർബ്ബുധാഃ വൃൻ
സൂക്താദികൾ ജപിപ്പിക്കാം ഗായത്രീജപവും തഥാ
ഗണേശപ്രതിമാദാനം വിധിപോലെ കഴിക്കയും ൱൦
ഗണേശപൂജയും നന്നു ഗണനാഥഹുതം തഥാ
ഗുരുപ്രീതിവരുത്തേണം ശുശ്രൂഷിച്ചഥ മുമ്പിലേ ൱൧
കാരണഗുരുവേത്തന്നെ സേവിച്ചേ മതിയായുള്ളു
യോഗീശ്വരമഹാത്മാവാം കാരണഗുരുഭൂതനെ ൱൨
തേടിത്തിരഞ്ഞറിഞ്ഞെത്തിച്ചെന്നുസേവിച്ചനുഗ്രഹം
വാങ്ങി പൂർവ്വമഹാപാപശാന്ത്യർത്ഥം ദാനഹോമവും ൱൩
ചെയ്തുമൃഷ്ടാന്നമായിട്ടു വിപ്രഭോജ്യംകഴിച്ചഥ
ദേവാലയങ്ങൾ തീർപ്പിച്ചു പ്രതിഷ്ഠാദികൾചെയ്യണം ൱൪
തീർത്ഥസ്നാനങ്ങളുംചെയ്തു വിപ്രഭോജനമുത്തമം.

ശൂലരോഗചികിത്സ.

ശൂലം സപ്തവിധം പ്രാഹുഃ ഗുന്മോക്തം കർമ്മ ശസ്യതേ
43 ചിരവില്വം കണാമൂലം കൃഷ്ണാശുണ്ഠിരസോനവും ൱൫
വില്വമൂലയുതം കഷായം ഹിംഗുക്ഷാരസമന്വിതം
പിബേത് ശൂലം വിനശ്യന്തി ശൂനീ പ്രതിശൂനീ തഥാ ൱൬
'വിഴാൽവേരാദി' മുളയിലാദികഷായങ്ങളുത്തമം
നിർഗ്ഗുണ്ഡേരണ്ഡമാദിശ്ച 'ശുപ്പമൂലക'മാദിയും ൱൭
മഹാവൃക്ഷാദിലവണം ശൂലാരിഘൃതവും തഥാ.

കർമ്മവിപാകം പ്രതിവിധി.

പരന്മാർക്കുവിഷംനൽകി പീഡിപ്പിച്ചതുകാരണം ൱൮
ശൂലപീഡിച്ചുഴന്നീടും മർത്ത്യൻേറ നിഷ്കൃതിക്കിഹ
തിലപത്മാദ്യ (ദി) ദാനഞ്ച ശിവങ്കൽധാരയും തഥാ ൱൯

---

* പഞ്ചക=പഞ്ചപാതകങ്ങൾ.

വിഴാൽവേരാദി കഷായം 132-ാംയോഗം. മുളയിലാദികഷായം 137 ാം യോഗം. നിർഗ്ഗുണ്ഡ്യരണ്ഡാദികഷായം 138-ാംയോഗം. മഹാവൃക്ഷാദിലവണം 139-ാംയോഗം ശൂലാരികാഘൃതം 140-ാംയോഗം.

തോയം ക്ഷീരം പഞ്ചഗവ്യം ദധിയും മധുവും ഘൃതം
ഇക്ഷുനീരുമിളനീരും ശിവങ്കൽനിത്യമാട്ടുക ൧൦൦
കളഭം മുഴുവൻ ചാർത്തു വിളക്കും നേദ്യവുംതഥാ.

ജലക്രമ്മചികിത്സ.

ജലക്രമ്മഗദം വിദ്യാത് ശ്ലേഷ്മവാതസമുത്ഭവം ൧൦൧
തസ്മിൻ കുർവീത യുക്ത്യാ ച ഗുന്മപ്ലീഹചികിത്സകൾ
'പുനൎന്നവാദി ചിത്രാദി' ഘൃതങ്ങൾ നന്നിതെത്രയും ൧൦൨

കമ്മവിപാകം പ്രതിവിധി.

സ്ത്രീഗർഭപാതനംതന്നെ മുഖ്യകാരണമാകയാൽ
സൂക്താദികൾജപിപ്പിക്ക ഷഡധ്(ഷ്യ്രാ)ണ്ണം നിത്യമായതു് ൧൦൩
മററു കമ്മവിപാകത്തിൽ ചൊന്നപോലാചരിക്കയും
കദളിപ്പഴവും തേനും അവലും മലരും തഥാ ൧൦൪
ഫലപാകങ്ങളുംകൂട്ടി ഹന്തുമാന്നഥ നേദ്യമായ്
പലക്കും നൽകിലപ്പോഴേ ജലക്രമ്മം നശിച്ചിടും. ൧൦൫

പ്ലീഹചികിത്സ.

പ്ലീഹോദരങ്ങൾരണ്ടിന്നും നിത്യംചെയ്ക വിരേചനം
44 ത്രികോല്പക്കൊന്ന പഥ്യാ ച ഗന്ധർവസ്നേഹവും തഥാ ൧൦൬
ത്രികോല്പക്കൊന്നസംയുക്തദശമൂലകഷായകേ
ഏരണ്ഡസ്നേഹവും (തൈലവും) കൂട്ടി കുടിപ്പൂ'സപ്തസാരവും' ൧൦൭
45 ത്രിവൃതൈരണ്ഡതൈലേ 'ഗന്ധർവഹസ്താദി'സേവയും
പുനൎന്നവസംയുക്തം 'ഭസ്മക്കഞ്ഞികൾ'രണ്ടുമാം ൧൦൮
*പത്തിൻവേർ പഞ്ചകോലാദി കഷായം കാടിധാരയും
46 ദന്തീഹരീതകീവഹ്നി പ്രത്യേകം വസുകം പലം ൧൦൯
കുംഭകം വേദപലമായ് ക്കൊണ്ടു വെന്തു കഷായമായ്
എട്ടൊന്നാക്കിയെടുത്തിട്ടു പഞ്ചവിംശതി ശർക്കര ൧൧൦
പലംതൂക്കിക്കലർന്നിട്ടു പചിച്ചു കുറുകുംപടേ
ചാതുർജാതകവും ചുക്കും കർഷമാത്രം പൊടിച്ചതും ൧൧൧
ചേർത്തു വെന്തുവരുംപാകേ കുഡുബംചേർത്തു തൈലവും
ലേഹപാകത്തിൽ വാങ്ങീട്ടു നാഴിത്തേനും കലർന്നതു ൧൧൨
നിക്ഷേപംചെയ്തു സേവിച്ചാൽ ഔദരംവീക്കമോട്ടുമേ.
47 പത്ഥ്യം(പത്ഥ്യാ) ഹരിതകീനന്ന 'ഗോമൂത്രകഹരീതകി' ൧൧൩

പുനൎന്നവാദിഘൃതം 141-ാംയോഗം. ചിത്രകാദിഘൃതം 142-ാംയോഗം. സപ്തസാരം കഷായം 131-ാംയോഗം.

* പത്തിൻവേർ=ദശമൂലം. വസുകം=8 പലം വേദപലം=4 പലം. ഗന്ധർവ്വഹസ്താദി കഷായം 143-ാംയോഗം. ഭസ്മക്കഞ്ഞി 144-ാംയോഗം. ഭസ്മക്കഞ്ഞി 2 യോഗങ്ങൾപത്തിൻവേർ പഞ്ചകോലാദി (ദശമൂലപഞ്ചകോലാദി) കഷായം 145-ാം യോഗം. ഗോമൂത്രഹരീതകീ 146-ാംയോഗം.

### കൎമ്മവിപാകം പ്രതിവിധി.

വളരെപ്പറയുന്നില്ല കൎമ്മദോഷം പറഞ്ഞിടാം
ഗുരുതല്പാസനംചെയ്തു ഗുരുദ്വേഷപ്രവൃത്തിയും ൧൧൪
പരഹൃത്ക്ലേശകാരിത്വം സ്ത്രീഗൎഭത്തെയഴിക്കയും
പ്ലീഹയ്ക്കുമുദരത്തിന്നും കാരണങ്ങളിതായതു് ൧൧൫
രുദ്രസൂക്തംജപിപ്പിക്ക ജലദാനാദികൎമ്മവും
മൃഗദാനംകഴിക്കേണം കൎമ്മപാകേ വിധിച്ചപോൽ ൧൧൬
തിരളീ പഴവും നിത്യം ദാമോദരന്ന നേദ്യമായ്
ബാലന്മാൎക്കുകൊടുക്കേണമൌദരംവീക്കമോടുവാൻ ൧൧൭
അന്നദാനം വിശേഷിച്ചു ചെയ്വൂ മൃഷ്ടാന്നമായഥ
ഗുരുപ്രസാദംവരുവാനുള്ള കൎമ്മങ്ങളൊക്കെയും ൧൧൮
നിത്യമായി പ്രവൎത്തിക്ക ശുശ്രൂഷാദികളും ദിനേ
സന്തതം ഗുരുവേത്തന്നെ സേവിച്ചീടുക വേണ്ടതു്. ൧൧൯

---

## അദ്ധ്യായം ൫.

---

### പാണ്ഡുരോഗചികിത്സ.

പാണ്ഡുരോഗങ്ങളഞ്ചായിട്ടുള്ളതിന്നാദിയിങ്കലും
'കല്യാണഘൃത'വും സേവ്യം 'ധാത്ര്യാദിഘൃത'വും തഥാ ൧
'പുനൎന്നവാദി'യാംകഷായം 'ദശസ്വരസ'മാം ഘൃതം
കഷായം 'വാശാഗുളൂച്യാദി' 'തിന്ത്രിണീതരുണാദി'യും ൨
'ആരഗ്വധാദി'യുംനന്നു 'മണ്ഡൂരവടകം' തഥാ
കൊള്ളാം'മിന്ദ്രാശനീ'ചൂൎണ്ണം കാമിലേടെ ചികിത്സയും. ൩

### കൎമ്മവിപാകവും പ്രതിവിധിയും.

ദേവബ്രാഹ്മണദ്രവ്യത്തെയടക്കീട്ടുകകാരണം
പാണ്ഡുരോഗിയതായ്വന്നു; ചെയ്വൂ കൂശ്മാണ്ഡഹോമവും ൪
കനകം ദാനവുംചെയ്വൂ ദേവബ്രാഹ്മണതൃപ്തിയും
ബ്രാഹ്മണൎക്കു ഗൃഹംതീൎത്തു ഭൂമിയോടെകൊടുത്തഥ ൫

---

കല്യാണഘൃതം 147-ാംയോഗം. ധാത്ര്യാദിഘൃതം 148-ാംയോഗം. പുനൎന്നവാദി കഷായം 149-ാംയോഗം.

ദശസ്വരസഘൃതം 150-ാംയോഗം. വാശാഗുളൂച്യാദി കഷായം 151-ാംയോഗം. തിന്ത്രിണീതരുണാദി കഷായം 152-ാംയോഗം. ആരഗ്വധാദി കഷായം 153-ാംയോഗം. മണ്ഡൂരവടകം 154-ാംയോഗം. ഇന്ദ്രാശനിചൂൎണ്ണം 155-ാംയോഗം.

പുത്രപൌത്രാദിരക്ഷിപ്പാനുള്ള ദ്രവ്യവുമപ്പൊഴേ
കൊടുത്തു വിപ്രഭോജ്യത്തെ വഴിപോലെ കഴിച്ചഥ ൬
ദേവാലയേഷു നൈവേദ്യം ദീപവും നിറമാലയും
കഴിപ്പൂ നിത്യമായിട്ടു പാണ്ഡുരോഗം ശമിച്ചിടാൻ. ൭

കാമിലാചികിത്സ.

കാമിലയ്ക്കാദിയിൽതന്നെ 'ഷഡംഗം,കൊൾക കഷായവും
'നിംബതൃണാദി'യുംകൊള്ളാം 'ആമ്രപല്ലവ'മാദിയും ൮
'അഭ്ഠ്വില്വാദി,'യുംനന്നു 'ക്ഷാരക്കഞ്ഞി'യുമുത്തമം
'വാശാഗുളൂചീയഷ്ട്യാദി' കഷായങ്ങളിതൊക്കെയും ൯
'വാരാഹീ' 'ത്രൂക'യാദിശ്ച പൊടി 'ഇന്ദ്രാശനി'തഥാ
'ശതാവരീഗുളം'നന്നു 'നാളികേര'രസായനം ൧൦
1 തെററിമൂവിലവേരിട്ടിട്ടുള്ളകഞ്ഞി ഗുണംത്രലോം
2 അവിപത്തികൊടുക്കേണം മൂത്തിരംപാലിൽ കുടിക്കയും ൧൧
3 ക്ഷീരധാരയതുംനന്നു ക്ഷീരംക്രൂട്ടുകയും തഥാ
'ആരുകാലാദിതിലജം' തലയ്ക്കേററവുമുത്തമം ൧൨
'പഞ്ചവല്ക്ക'കഷായത്തി'ലേലാദി'ഗണകല്ക്കമായ്
എണ്ണരീത്തതുകൊള്ളേണം ലാക്ഷാരസസമന്വിതം ൧൩
പാണ്ഡുവിങ്കൽപറഞ്ഞുള്ളതെല്ലാം നന്നിതിനെത്രയും.

പുഷ്പരാഗലേഹം.

5 പുഷ്പരാഗമതെന്നുള്ള ലേഹമൊന്നു പറഞ്ഞിടാം ൧൪
തമിഴാമതുലാംപാദം ചെറുനാരങ്ങയമ്പതും
കൂശ്മാണ്ഡമാരുനെല്ലിക്കാപ്രസ്ഥം പുളിയിടങ്ങഴി ൧൫
ക്രുക്കിൽ പ്രസ്ഥദ്വയം പിന്നെ തിനമുന്നാഴികൊള്ളുക
തക്രത്തിൽവെന്തരിച്ചിട്ടു മൂന്നിടങ്ങഴിയാക്കിയാൽ ൧൬
കുഡുബാർദ്ധംഘൃതം തൈലം പലഷോഡശകം ഗുളം
ചേർത്തുവെന്തുവരുംപാകേ ജാതിക്കാ ജാതിപത്തിരി ൧൭
സഹസ്രവേധിയും നല്ലഗ്രാമ്പൂവും പൊടിചെയ്തുടൻ
കഴഞ്ചീരണ്ടുചേർത്തിട്ടു ശർക്കരാപാദവേളയിൽ ൧൮
നാഴിത്തേനതിൽചേർത്തു സൂക്ഷിച്ചാലതുനിത്യവും
ചെറുനാരങ്ങയോടൊപ്പം സേവിക്കാം കാമിലയ്ക്കിഹ. ൧൯

---

ഷഡംഗം കഷായം 1-ാം യോഗം. നിംബതൃണാദി കഷായം 156-ാം യോഗം. ആമ്രപല്ലവാദി കഷായം 67-ാം യോഗം. അഭ്ഠ്വില്വാദി കഷായം 157 ാം യോഗം. ക്ഷാരക്കഞ്ഞി (ഭസ്മക്കഞ്ഞി) 144-ാം യോഗം. വാശാഗുളൂച്യാദി കഷായം 151-ാം യോഗം. വാരാഹ്യാദിചൂർണ്ണം. 158-ാം യോഗം. ത്രൂകാദിചൂർണ്ണം 159-ാം യോഗം.
ഇന്ദ്രാശനീചൂർണ്ണം 154-ാംയോഗം. ശതാവരീഗുളം 33-ാംയോഗം. നാളികേരരസായനം 160-ാം യോഗം. ആരുകാലാദി (തൈ) 161-ാം യോഗം. പഞ്ചവല്ക്കാദി (തൈ) 162-ാം യോഗം.

### മോർക്കുഴമ്പ്.

6 ഇഞ്ചിനാനാഴിയും നാലുകുഡുംബം മധുരംപുളി
ക്രുക്കിൽപത്രമതുംപ്രസ്ഥമതിലൎദ്ധം പിണംപുളി ൨൦
ഷഡ്പദം ഷഡ്പലംവേണം തമിഴാമതുലാംതഥാ
തക്രത്തിൽവെന്തരിച്ചിട്ടു ഘൃതതൈലസമന്വിതം ൨൧
ഇന്തുപ്പുംകായവുംപിന്നെ ചവക്കാരഞ്ചമോദകം
തിപ്പലിദ്വയവുംനന്നായ് തിരുമിയിവയൊക്കെയും ൨൨
പൊടിച്ചുകൊണ്ടു നന്നാലുകഴഞ്ചിട്ടതിളക്കിയാൽ
പചിച്ചുലേഹമാക്കീട്ടു മോക്ഴമ്പിതൊരോതുടം ൨൩
സേവിക്ക രണ്ടുനേരത്തും പിത്തകാമിലതീരുവാൻ.

### കൎമ്മവിപാകം പ്രതിവിധി.

പിത്തകാമിലയുണ്ടാവാൻ കാരണംപറയാമിനി ൨൪
പത്രക്ഷാളനമറിനേന പാദാദിക്ഷാളനം വിനാ
അന്നംഭക്ഷിക്കയാൽവന്ന കാമിലയ്ക്കതുകാരണം ൨൫
ഗരുഡപ്രതിമാദാനം വിധിപോലെകഴിക്കയും
ഒരുവിപ്രവിവാഹത്തിനുള്ള ദ്രവ്യംകൊടുത്തഥ ൨൬
വിവാഹകൎമ്മംചെയ്യിച്ചു ഗൃഹസ്ഥാശ്രമിയാക്കിയാൽ
പിത്തകാമിലയോടിപ്പോമില്ല സംശയമേതുമേ. ൨൭

### ശോഫചികിത്സ.

ശോഫം നവവിധം പ്രോക്തം സൎവ്വാംഗൈകാംഗജം തഥാ
ഏകാംഗജേപ്രയോഗങ്ങൾ തൽസ്ഥാനേചെയ്കയുത്തമം ൨൮
സൎവ്വാംഗജേ സൎവ്വമാം 'ക്ഷൗദ്രകാജ്യാദി'യൗഷധം
അൎദ്ധവില്വാദിനന്നല്ലോ ഗോക്ഷുരാദ്രകമാദിയും ൨൯
പഥ്യാപുനൎന്നവാദിശ്ച ഭസ്മക്കഞ്ഞികൾരണ്ടുമാം
പത്തിൻവേർ തൈലവുംനന്നു ഗോമൂത്രകഹരീതകീ ൩൦
ക്ഷാരചൂൎണ്ണംകുടിപ്പിക്കാം സൎവ്വാംഗസ്വേദവുംഗുണം
പാണ്ഡുകാമിലശോഫഞ്ച പ്ലീഹോദരമിവററിനും
യോജ്യാചികിത്സാചാന്യോന്യ മൗചിത്യാലതുചെയ്കയും.

### ദൈവികപ്രതിവിധി

ഈശ്വരന്മാൎക്കുകളഭം മുഴുക്കാപ്പുപ്രഥചാൎത്തുക ൩൧
പൂജാനിവേദ്യവുംചെയ്ക ഗന്ധദാനംകഴിക്കയും

---

അൎദ്ധവില്വാദി (കഷാ) 157-ാം യോഗം. ഗോക്ഷുരാദ്രകാദി (കഷാ) 163-ാംയോഗം. പഥ്യാപുനൎന്നവാദി 164-ാംയോഗം. ഭസ്മക്കഞ്ഞി 144-ാം യോഗം. ഗോമൂത്രകഹരീതകി 146-ാം യോഗം.

വിസൎപ്പചികിത്സ.

വിസൎപ്പമെട്ടുജാതിക്കും മുമ്പിനാൽചോരനീക്കുക ൩൩
ഛൎദ്ദിപ്പിക്കുകയുംപിന്നെ വിരേചിപ്പിക്കയും തഥാ (ഗ്രന്ഥം)
'മുസ്താരിഷ്ടാദി'സേവിക്ക 'പടോലാദി'യുമുത്തമം ൩൪
'തിക്തക'ഞ്ച 'മഹാതിക്തം' ഘൃതംസ്വാദുചതുഷ്കവും
'ഗോപാത്മജാദി'സേവിക്കാം പാലുംവീൎത്തിയരിച്ചതും ൩൫
7 കിംപാകവേരരച്ചിട്ടു തേയ്ക്കാംസൎവ്വാംഗവുംതഥാ
8 നാല്പാമരങ്ങൾകൂട്ടീട്ടു പാൽക്കഷായംകുടിക്കയും ൩൬
9 ആനച്ചുവടി സൎവ്വാംഗം മോരിൽപേഷിച്ചുതേയ്ക്കയും
'പഞ്ചവല്ക്കാദിതിലജ' മെണ്ണ 'ഗോപാത്മജാദി'യും ൩൭
10 മഞ്ഞളാനയടീമൂലം തേപ്പാനേററവുമുത്തമം
ശിശിരങ്ങളതല്ലാതെ തേപ്പിച്ചീടരുതൊന്നുമേ ൩൮

കൎമ്മവിപാകം പ്രതിവിധി.

സൎപ്പഹിംസയതേകംതാൻ വിസൎപ്പത്തിന്നുകാരണം
അശോരോഗപ്രതികൃതിദാനംചെയ്തു വിസൎപ്പകേ ൩൯
നാഗപ്രതിമദാനത്തെ ചെയ്തുനാഗപ്രതിഷ്ഠയും
ചിത്രകൂടംചമച്ചിട്ടു നൂറുംപാലും കൊടുക്കയും ൪൦
സൎപ്പശ്രാദ്ധംകഴിപ്പിപ്പു സൎപ്പംതുള്ളിക്കയുംതഥാ
ഇപ്രകാരംവിസൎപ്പത്തിൽ ചെയ്യാനുള്ളപ്രതിക്രിയാ. ൪൧

മസൂരിചികിത്സ.

മസൂരികയുമെട്ടുണ്ടു പകൎന്നിട്ടുവരുന്നതു
അതിന്നാദിയിൽനന്നല്ലോ വിരേചിപ്പിക്കയുംതഥാ ൪൨
'ശുണ്ഠീബലാദി'സേവിപ്പാൻ 'ജീവന്ത്യാദി'കഷായവും
'ചന്ദനംപൎപ്പടാദി'ശ്ച സേവിച്ചീടാം പൊറുപ്പോളം. ൪൩

രക്ഷകലക്ഷണം.

രക്ഷിപ്പാൻ വൈദ്യനും നല്ല സാധുശീലൻ ഗുണോജ്ജ്വലൻ
സത്യശൗചാദി ധൎമ്മങ്ങൾ ഗുരുപ്രീതിഭവിച്ചവൻ ൪൪
കൂടെ സൂക്ഷിച്ചിരുന്നിട്ടു രക്ഷിക്കേണം പൊറുപ്പോളം.

ദൈവികപ്രതിവിധി

ക്ഷീരംഘൃതം പഞ്ചഗവ്യം കളഭം ജലമെന്നിവ ൪൫
കേരീജലമതും കൂട്ടി ധാരനിത്യം ശിവങ്കലും

---

മുസ്താരിഷ്ടാദി (കഷാ) 165-ാംയോഗം. പടോലാദി (കഷാ) 166-ാംയോഗം. തിക്തകം (ഘൃ) 120-ാംയോഗം. മഹാതിക്തകം (ഘൃ) 121-ാംയോഗം. ഗോപാത്മജാദിഘൃതം 167-ാംയോഗം. ശുണ്ഠീബലാദി (കഷാ) 168-ാംയോഗം. ജീവന്ത്യാദി (കഷാ) 118-ാംയോഗം. ചന്ദനപൎപ്പടാദി (കഷാ) 169-ാംയോഗം.

പാൽപ്പായസം നിവേദിക്കശർക്കരപ്പായസങ്ങളും ൪൩
ദീപപൂജാദിചെയ്യിക്കാം ദേവിയിങ്കലുമങ്ങനേ.

വിസ്ഫോടചികിത്സ.

വിസ്ഫോടത്തിന്നാദിയിങ്കൽ രേചനമർദ്ദനക്രിയാ ൪൧
"ഹരീതകീത്രിവൃത്ചൂർണ്ണം" ഗുളേ സേവിക്കയും തഥാ
'നിംബാമൃതാബ്ദ'മാദിശ്ച കഷായം 'ചന്ദനാദി'യും ൪൨
"തിക്തക"ഞ്ച പിബേത് സർപ്പിർവിസ്ഫോടവിനിവൃത്തയേ
വിസർപ്പകേ മസൂരിടെ ചികിത്സ ഗുണമാസ്ഥരം. ൪൯

ദൈവികപ്രതിവിധി.

ഈശ്വരപ്രീതിവഴിയേചെയ്തുകൊൾകിതിനേററവും
യവാഗുദാനം ചെയ്യേണം വഴിപോക്കൾക്കു നിത്യവും. ൫൦

ശീതപിത്തചികിത്സ.

ശീതപിത്തേതു സേവിപ്പാനൌഷധം പറയാമിനി

അമൃതാദി കഷായം.

12 അമൃതാരജനീനിംബയാഷ രോഗഘ്നതോയദൈഃ ൫൧
പഥ്യാധാത്രിവൃഷൈകഃകഷായഃ ശീതപിത്തനിബർഹണഃ

ക്ഷീരദ്രുമാദിലേപം.

13 ക്ഷീരദ്രുമാംകുരോശീരഗുസൂചീയഷ്ടിചന്ദനൈഃ ൫൨
ഗോപീനിശാഘലനൈർല്ലേപം ക്ഷീരപിഷ്ടൈഃപ്രകല്പയേത്
14 സസൈന്ധവേന കോഷ്ണേന സർപ്പിഷാഭ്യംഗമാചരേത് ൫൬
തൈലേനവാസുശീതേന തഥാ ച ലഭതേ സുഖം
15 പഥ്യാത്രിവൃത്പരാഗഞ്ച ലിഹ്യാത് ക്ഷൗദ്രഗുളാന്വിതം ൫൪
"തിക്തക"ഞ്ച പിബേത് സർപ്പിശ്ചിരകാലാനുഷംഗിണി.

ദൈവികപ്രതിവിധി.

ദേവബ്രാഹ്മണതൃപ്ത്യർത്ഥം ചെയ്വൂസല്ക്കർമ്മഹോമവും ൫൮

കുഷ്ഠരോഗചികിത്സ.

പാപകർമ്മവശാലുണ്ടാം കുഷ്ഠമഷ്ടാദശങ്ങളും
വിരേചിപ്പിക്കയുംനന്നു ചോരനീക്കുകയും തഥാ ൫൩
"ഖദിരാദി"കഷായഞ്ച 'പടോലത്രിഫലാദി'യും
"തിക്തക"ഞ്ചമഹാതിക്തം "ഗുൽഗുലുതിക്തകം"തഥാ 5൧
"കുഷ്ഠാന്തകഘൃതം"നന്നു "ലാക്ഷാദന്ത്യാദി"യും തഥാ

---

നിംബാമൃതാദി (കഷാ) 111-ാംയോഗംതന്നെ. ചന്ദനാദി (കഷാ) 169-ാംയോഗം. തിക്തകം (ഘൃ) 120-ാംയോഗം. ഖദിരാദി (കഷാ) 170-ാംയോഗം. പടോലത്രിഫലാദി (കഷാ) 171-ാംയോഗം. തിക്തകം (ഘൃ) 120-ാംയോഗം. മഹാതിക്തം (ഘൃ) 121-ാംയോഗം. ഗുൽഗുലുതിക്തകം (ഘൃ) 122-ാംയോഗം. കുഷ്ഠാന്തകം (ഘൃ) 172-ാം യോഗം. ലാക്ഷാദന്ത്യാദി (ഘൃ) 173-ാംയോഗം.

‘മാണിഭദ്രഗുളം’കൊള്ളാം ‘പഞ്ചവല്ക്കാദി’തേയ്ക്കയും ൭൮
16 നീരൊട്ടി (മരോട്ടി)യെണ്ണക്രുട്ടീട്ടങ്ങേലാദിഗണകല്ക്ക(വും,മായ്
തേയ്ക്കാം ദിനേശവല്ല്യാദി ‘കച്ചോരാദി’കൾ രണ്ടുമാം ൭൯
17 മഞ്ഞളാനയടീമൂലം തേയ്ക്കാം നാല്പാമരാദിയും
‘ത്രി(ശ്രി)കണ്ഠബീജം’പൊടിയും ‘പഞ്ചവിംശതിഗുഗ്ഗുലും’ ൮൦
18 നീരൊട്ടിയെണ്ണയുംകാച്ചിസ്സേവിക്കാം കുഷ്ഠരോഗകേ.
19 കരിങ്ങാലിഗുഹാവേരിട്ടുള്ള കഞ്ഞി ഗുണംതുലോം ൮൧
‘ഗുൽഗുലപാദി’പൊടിച്ചിട്ടു ചക്രിതൈലേന ലേപവും
സേവിപ്പാനേറെനന്നല്ലോ ‘ഗന്ധകത്തിൻരസായനം’ ൮൨
30 പെരുമ്പാമ്പിനുടേ നൈയുമുഷക്കാലത്തനത്തിയും
ദിനവിംശതികൊണ്ടെ,ന്നെയ്യിരുനാഴി കുടിക്കണം ൮൩
ഇനിയുംപലതുണ്ടെന്നാലിവ്യെല്ലാം പ്രധാനമാം
21 അമ്മാവനിലതൻചാററിൽ ചെററുചാലിച്ച പാരതം ൮൪
ഒട്ടു ഞാണലിയുംതേച്ചാൽ ചിരങ്ങുകരിഞ്ഞുറം
തേപ്പാൻ പടസരിക്കേററം ‘പന്നസ്കന്ദാദി’യുത്തമം ൮൫
‘പട്ടുകദളിപകപാദി’ പാദഭേദത്തിൽ വേണ്ടതു്
ഗജചമ്മം കുഴിനഖം ചമ്മകുഷ്ഠകിടീപവും ൮൬
പാദകുഷ്ഠം പാദഭേദം മററുമന്യവ്രണത്തിനും
‘ഗുൽഗുലുതിക്തകം’തന്നെ സേവിച്ചേമതിയായ്പ്പുരു. ൮൭

കമ്മവിപാകവും പ്രതിവിധിയും

ചതുർദ്ദശമഹാപാപംകൊണ്ടു കുഷ്ഠസ്യ സംഭവം
ബ്രഹ്മഹത്യഗുരുദ്വേഷം ഗുരുതല്പഗതിസ്തഥാ ൮൮
പരഹത്യ് ക്ലേശകരണം വിശ്വാസ്സേ വിഷദാനവും
അദണ്ഡ്യ ദണ്ഡനാ/മേധ്യദാനം പരുഷതാഗുരൗ ൮൯
സ്ത്രീസംഗം പൈതൃകദിനേ തഥാ ദേവദിനേപി ച
ദുശ്ചികിത്സാപ്രയോഗശ്ച പരേഷ്ടസ്യവിനാശനം ൯൦
ഇച്ചൊന്നവ പതിന്നാലും കുഷ്ഠത്തിന്നിഹകാരണം
ഇക്കമ്മദോഷം തീപ്പാനായനേകം കമ്മമുണ്ടതു് ൯൧
കർമ്മപാകത്തിൽനോക്കീട്ടു വിധിപോലെ കഴിക്കയും
പാഥീസൂര്യദാനങ്ങൾ കുഷ്ഠപ്രതിമദാനവും ൯൨
സൂര്യമാരാധനംചെയ്ക സൂര്യപ്രതിമദാനവും
വിശ്വാസപൂർവ്വംചെയ്യേണം നിത്യം സദ്വിപ്രഭോജനം. ൯൩

---

മാണിഭദ്രഗുളം (ലേ) 174-ാം യോഗം. പഞ്ചവല്ക്കാദി (തൈ) 175-ാം യോഗം. ദിനേശവല്ല്യാദി (തൈ) 176-ാംയോഗ. കച്ചൂരാദി (തൈ) 177-ാംയോഗം. നാല്പാമരാദി (തൈ) 112-ാം യോഗം. രസഭസ്മം 178-ാംയോഗം. പഞ്ചവിംശതി ഗുൽഗുലുയോഗരാജചൂർണ്ണം 123-ാം യോഗം.

* ചക്രീതൈലം=കണയെണ്ണ. ഗന്ധകരസായനം 179-ാം യോഗം.

ഇങ്ങനേ പലതുണ്ടിനിയും ചെയ്യാനുള്ള പ്രതിക്രിയ
അവയെല്ലാംപ്രയോഗിപ്പാനെല്ലാവർക്കുമെളുതാല്ലറാ ൯൪
അതുകൊണ്ടിങ്ങനേയുള്ള മഹാരോഗത്തിനൊന്നുമേ
ഭേഷജംചെയ്യതിന്നായിപ്പുറപ്പെട്ടാൽ ഫലംവരാ. ൯൫

ശ്വിത്രകചികിത്സ.

കുഷ്ഠൈകസംഭവം ശ്വിത്രം കിലാസഞ്ചാരുണഞ്ച തത്
നിർദ്ദിഷ്ടമപരിസ്രാവി ത്രിധാതൂത്ഭവസംശ്രയം ൯൬
കുഷ്ഠതുല്യപ്രതികാരം ശ്വിത്രമാഹുർവ്വിപശ്ചിതഃ
പൂർവ്വംസംശോധനം ശ്വിത്രേ വിശേഷാത് സംപ്രയോജയേത്. ൯൭
'കാകോദുംബരികാദി'ശ്ചകഷായം സേവനന്നിഹ
'കുഷ്ഠാന്തകമഹാതൈല'മാത്രേയാദിവിനിർമ്മിതം ൯൮
അത്തൈലം ലേപനംചെയ്ക കുഷ്ഠത്തിൻെറ ചികിത്സയും
22 പുലിത്തോൽചുട്ടവെണ്ണീറെ തേയ്ക്കചാലിച്ചു വെണ്ണയിൽ ൯൯
23 ആനത്തോലാനദന്തം വാ ചുട്ടഭസ്മം ച തേക്കിലാം
കുഷ്ഠത്തിൻപ്രതിദാനങ്ങൾ ശ്വിത്രകത്തിനുവേണ്ടതു്. ൧൦൦

ക്രിമിചികിത്സ.

ക്രിമികൾ ശോധനാരണ്ടും ചെയ്തുകൊൾകനന്ദേതഥാ
'പഞ്ചകോല'ങ്ങൾകൊണ്ടുണ്ടാം കഷായം നന്നിതിനെത്രയും ൧൦൧
'വിഴാൽവേരാദി'യാംകഷായം 'നിർഗ്ഗുണ്ഡ്യാദി'യും തഥാ
'വിളംഗകൃഷ്ണമാദി'ശ്ച കഷായങ്ങളിതൊക്കെയും ൧൦൨
24 'സുരസാദിഗണം'കല്ക്കം കഷായം സ്നേഹേഷുയോജയേത്
വിഡംഗചൂർണ്ണമിശ്രൈശ്ച പിഷ്ടൈർഭക്ഷ്യാൻ പ്രകല്പയേത് ൧൦൩
26 വനസൂരണകപ്പാഖ്യമഞ്ഞൾകൊണ്ടുഖളം പിബേത്
26 വചാകല്ക്കഞ്ചഗോമൂത്രേ ക്രിമീനാശുപ്രണാശയേത് ൧൦൪
27 പലാശബീജമാസ്ഫോടമൂലം വാ തുളസീശിവാ
ക്രിമികോഷ്ഠീപിബേത്പ്രാതരാരനാളേ മഹാജ്ഝടാം ൧൦൫
28 നിശാസുരസകല്ക്കാഭ്യാം സിദ്ധം കീടാപഹം ഘൃതം
29 ദ്രോണസ്യനീരിനോടൊപ്പം ചെറുനാരങ്ങനീരുമായ് ൧൦൬
തിപ്പലിപ്പൊടിയുംചേർത്തുസേവിച്ചാൽ ക്രിമി ചത്തുപോം.

ദൈവികപ്രതിവിധി

അഷ്ടഗന്ധമുറപ്പിച്ചുചെയ്യിപ്പു കലശങ്ങളും ൧൦൭
ഗോഘൃതം വളരെദ്ദാനം ചെയ്വൂ ബ്രാഹ്മണഭോജനം

---

കാകോദുംബരികാദി (കഷാ) 180-ാം യോഗം. കുഷ്ഠാന്തകതൈലം 172 ാം യോഗം. തൈലമാക്കി അരിച്ചതു് പഞ്ചകോലം (കഷാ) 145-ാം യോഗം നോക്കുക. വിഴാൽവേരാദി (കഷാ) [2] 181-ാംയോഗം. നിർഗ്ഗുണ്ഡ്യാദി (കഷാ) 182-ാം യോഗം. വിളംഗകൃഷ്ണാദി (കഷാ) 188-ാം യോഗം. സുരസാദിഗണം 184-ാം യോഗം.

## വാതചികിത്സ

വാതങ്ങളെമ്പതുണ്ടെന്നാൽ പ്രധാനം ചതുർവിംശതി ൮൮
അവററിന്നുവിരേചിക്ക പ്രധാനംസേപദകർമ്മവും
കഷായം 'സഹചരാദി'ശ്ച 'അഷ്ടവർഗ്ഗ'കഷായവും ൮൯
'രാസ്നാദി'രണ്ടും നന്നല്ലോ കഷായം സേവിപ്പതിന്നിഹ
'കാരസ്കരാജ്യതം'സേവ്യം 'ഗുൽഗുലുതിക്തകം'തഥാ ൯൦
'ധാന്വന്തരം''ബലാതൈലം' 'പ്രഭഞ്ജനവിമർദ്ദനം'
സേവ്യം'ക്ഷീരബലാ'തൈലം തേപ്പാൻ'ചിഞ്ചാദി'യുംഗുണം ൯൧
'ബലാഗുളൂചി'തൈല'ഞ്ച തൈലം'സഹചാരാ'ദിയും
'പഞ്ചസ്നേഹ'ങ്ങളുംനന്നു തേപ്പാൻ'കേതകീ'തൈലവും ൯൨
'പിണ്ഡതൈലം'കടഞ്ഞിട്ടു സന്ധിതോറുംവിലേപനം
'ഏരണ്ഡാക്ഷകരഞ്ജാദി' കഷായമസ്ഥ്യോദകംതഥാ ൯൩
30 നവരക്കിഴിയുംനന്നു പിഴികാതേച്ചിരിക്കയും
'ധാന്യാമ്ലം'നന്നിതൊക്കെയ്ക്കും 'പഞ്ചാമ്ലം'വെന്തൊഴുക്കുക ൯൪
വാതങ്ങളെമ്പതുണ്ടെന്നാലതിന്നുള്ളൗഷധങ്ങളെ
പ്രത്യേകമോർത്തുചെയ്താലങ്ങേററവുംഗുണമുണ്ടതും ൯൫
31 ബലാസഹചരംദാരു വിശ്വവുംകഷായമാക്കുവാൻ
പന്തിരണ്ടുമരിൽപാതി നാലുംരണ്ടുംസമങ്ങളായ് ൯൬
കഴഞ്ചൊപ്പിച്ചിടിച്ചിട്ടു ശ്രുതംനാലൊന്നതാക്കിയാൽ
കുഡുബംപാലുമൊന്നിച്ചു കാച്ചിനീരവുംപദേ ൯൭
വാങ്ങീട്ടുസിതയുംചേർത്തു സേവിക്കാംവാതരോഗികൾ
വൃഷഭംമകരംപിന്നെ തുലാവുംതേളുമിങ്ങനെ ൯൮
നാലുമാസത്തിലുംപാദശോഫം സേവിക്കപാൽശ്രുതം
ആണ്ടുതോറുമിതിൻവണ്ണം സേവിക്കിൽവാതമെമ്പതും ൯൯
സ്ഥാനത്തിരിക്കയല്ലാതെ കോപിച്ചീടുകയില്ലവൻ
32 പ്രസാരണീശുണ്ഠീനിശാ മാവുംക്രൂട്ടിയിടിച്ചഥ ൧൦൦
ശതാവരിക്കിഴങ്ങിൻെറ നീരുംക്രൂട്ടിയരച്ചതിൽ

---

സഹചരാദികഷായം [185-ാംയോഗം. അഷ്ടവർഗ്ഗം കഷായം 186-ാംയോഗം രാസ്നാദികഷായം (1) 187-ാംയോഗം രാസ്നാദി കഷായം (2) 187 ാംയോഗം.

കാരസ്കരാജ്യതം 188-ാംയോഗം ഗുൽഗുലുതിക്തകം 122-ാംയോഗം ധാന്വന്തരം (തൈ) 189-ാംയോഗം ബലാതൈലം 243-ാംയോഗം. പ്രഭഞ്ജനവിമർദ്ദനം (തൈ) 190-ാംയോഗം ക്ഷീരബല (തൈ) 191-ാംയോഗം ചിഞ്ചാദി (തൈ) 192 ാംയോഗം. ബലാഗുളൂചിയാദി (തൈ) 193-ാംയോഗം സഹചരാദി (തൈ) 194-ാംയോഗം പഞ്ചസ്നേഹം (തൈ) 199-ാംയോഗം കേതകീതൈലം 195-ാംയോഗം. പിണ്ഡതൈലം 196-ാംയോഗം. ഏരണ്ഡാക്ഷാദി (കഷാ) 197-ാംയോഗം. സേവിപ്പിക്കേണ്ടുണ്ട്.

ധാന്യാമ്ലം (തൈപ്പുകാടി) 198-ാംയോഗം. പഞ്ചാമ്ലംകോൽപ്പുളി, മുരുതംപുളി ഞെരിഞ്ഞാമ്പുളി, മരപ്പുളി പിണംപുളി ഇവ യുടെ ഇല നീര് ഫലം.

നിരംബുവെണ്ണജംബീര നീരുംക്രുട്ടിക്കലെന്തടൻ ൧൦൧
തേച്ചാലംഗങ്ങളിൽവന്ന വാതപീഡശമിച്ചുപോം
33 ബലാമൂലമരച്ചിട്ടു ചന്ദനത്തോടുതുല്യമായ് ൧൦൨
കാഞ്ഞിരപ്പഴവുംചേൎത്തു കന്നിൻവെണ്ണയുമൊപ്പമായ്
കലന്നുതേച്ചാലോടിപ്പോം അംഗുലീവാതമെന്നതു് ൧൦൩
34 ബലാസഹചരംരാര വിശപവുംശാണമാത്രമായ്
താർതാവൽപലമദ്ധ്യേ ജീരകംകേഷമാത്രവും ൧൦൪
ക്രുട്ടിപ്പചിച്ചുസേവിച്ചാൽ അംഗുലീവാതമോട്ടമേ
35 നിംബത്തിൻതോൽകഷായംകൊണ്ടെട്ടൊന്നാക്കിയരിച്ചതിൽ
ഭ്രാമഢീകല്ക്കവുംചേൎത്തു കാച്ചിത്തൈലമരിച്ചതു്
തേച്ചാൽസൎവാംഗകുഷ്ഠംപോം വാതമെമ്പതുമോട്ടമേ ൧൦൫
36 ബലാമൂലകഷായത്തെ യെട്ടൊന്നാക്കിയരിച്ചതിൽ
കല്ക്കംകശകശാചേൎക്കം തൈലംതേച്ചാലശീതിയാം ൧൦൬
വാതമോട്ടമിതെന്നല്ലോ ഗുരുനായകഭാഷിതം

കൎമ്മവിപാകവും പ്രതിവിധിയും

മാതാപിതൃഗുരുദ്വേഷം സത്ഭ്യാനാഞ്ചവിഗൎഹണം ൧൦൭
പരഹിംസാമൎമ്മഭേദ മന്നാപഹരണംതഥാ
ഹിരണ്യംപകപമന്നംച ദാതവ്യമഭിജാനതാ ൧൦൮
ചാന്ദ്രായണം ചരിക്കേണം കൎമ്മപാകേവിധിച്ചപോൽ
മൃഗദാനമതുംവേണം ക്ഷീരദാനവുമുത്തമം ൧൧൦
അന്നദാനംവിശേഷിച്ചും സൎവരോഗവിനാശനം

വാതത്തിനു പ്രത്യേക ചികിത്സകൾ

37 ചെന്നൽത്തൊലിക്കഷായംകൊണ്ടെട്ടൊന്നാക്കിയരിച്ചതിൽ
വയമ്പുകല്ക്കവുംചേൎത്തു ഗോക്ഷുരംനിംബതൈലവും
ക്രുട്ടിപ്പചിച്ചുതേച്ചീടിലോട്ടംവാതങ്ങളെമ്പതും ൧൧൨
38 ആവിൽതൊലിയിടിച്ചിട്ടെട്ടൊന്നായകഷായകെ
നാഗവല്ലീരസംചേൎത്തു നിംബതൈലവുമെണ്ണയും ൧൧൩
ക്രുട്ടിക്കാച്ചിയരിച്ചിട്ടു തേച്ചാലെമ്പതുമോട്ടമേ (ത്തു
39 പ്രസാരണീമൂലമിടിച്ചുനന്നായ് കഷായമെട്ടൊന്നതിലെണ്ണചേ
അരച്ചുകല്ക്കത്തിനുകൃഷ്ണജീരകം പചിച്ചുതൈലംചരതിച്ചുതേച്ചാൽ
വാതം പ്രമേഹജപാകുഷ്ഠമാന്ദ്യവും ഗളത്തിൽനീൎവാതകരപ്പനും
(പോം ൧൧൪
40 തമിഴാമക്കഷായത്തിലെണ്ണകാച്ചിയരിച്ചതു്
തേച്ചാലൊഴിഞ്ഞുപോം വായു സൎവാംഗം പീഡയുള്ളതും ൧൧൫
41 ഇരുവേലിക്കഷായത്തിലെണ്ണകാച്ചിയരിച്ചതു്
ദേഹത്തിട്ടാൽ വരും പുഷ്ടി വായുവും ശമനംവരും ൧൧൬

### നീർദോഷത്തിനും മേഹത്തിനും തൈലം.

42 അകിൽതന്നെ കഷായത്തിൽ എണ്ണകാച്ചീട്ടു തേയ്ക്കിലോ
നീർദോഷം മേഹവും തീരും കുംഭസംഭവഭാഷിതം. ൧൧൮

### പക്ഷവാതചികിത്സ.

'ധനദനയനാദി'ശ്ച കഷായം പക്ഷവാ(ഘാ)തകേ
തൈലം'സഹചരാദി'ശ്ച സർവ്വഗാത്രേഷു ലേപനം ൧൧൯

### കർമ്മവിപാകവും പ്രതിവിധിയും.

വസ്ത്രാപഹാരം കുരുതേ ബ്രാഹ്മണസ്യാന്യ ജന്മനി
പക്ഷവാതകരോഗസ്യാദ് തത് പ്രതീകാരമുച്യതേ ൧൨൦
ധേനുപ്രതിമ സ്വർണ്ണത്താൽ വിധിപോൽ ചെയ്ക ദാനവും

### പാദചക്രചികിത്സ.

### കർമ്മവിപാകം പ്രതിവിധി.

ഗുരുതല്പാഗമദോഷേണ പരഹൃത് ക്ലേശകാരിതാ ൧൨൧
പാദചക്രാഗദത്തിന്നു കാരണങ്ങളിതൊക്കെയും
രുദ്രസൂക്താദിജപവും കുഷ്മാണ്ഡിഷ്കൃതിചെയ്കയും ൧൨൨
ഹസ്തപാദവ്രണങ്ങൾക്കു കുഷ്മാണ്ഡിഷ്കൃതിയുത്തമം
വൃഷദാനംവിശേഷിച്ചു് പാദവ്രണവിനാശനം ൧൨൩
പാദചക്രത്തിനീവണ്ണം ദാനംചെയ്ക ചികിത്സയും

### ചികിത്സ.

വാതാനുസാരമായുള്ള വ്രണത്തിന്റെ ചികിത്സയും ൧൨൪
വഴിപോലെ മുടങ്ങാതെ സൂക്ഷിച്ചു പഥ്യമായിഹ
ദീർഘകാലംപ്രവർത്തിച്ചാൽ പാദചക്രമിളച്ചുപോം ൧൨൫
പാദചക്രമതെന്നുള്ള വ്യാധിയേററമസാദ്ധ്യമാം.

---

## അദ്ധ്യായം ൯.

### വാതശൂലചികിത്സ.

വാതശൂലയ്ക്കുനന്നല്ലോ കഷായം 'തിക്തകം' തഥാ
'സൂര്യമുത്തുപ്പാവു്'കൊള്ളാം കൊള്ളാം'ഗുൽഗ്ഗുലുതിക്തകം' ൧

---

ധനദനയനാദികകഷായം 200-ാം യോഗം. സഹചരാദികഷായം 194-ാംയോഗം
ഗാംതിക്തകം കഷായം 120-ാം യോഗം കഷായമാക്കുക. സൂര്യ.മുത്തുപ്പാവു 201-ാം യോഗം. ഗുൽഗ്ഗുലുതിക്തകം ഘൃതം 122-ാം യോഗം.

'യോഗരാജാദി'പ്പൊടിയും 'പഞ്ചവിംശതിഗ്ഗുൽഗ്ഗുലു'
'ന്യാഗ്രോധാദി'കഷായത്തിൽ 'ഏലാദി'ഗണകല്ക്കമായ് ൨
കേരിതൈലം ഘൃതംരണ്ടും പഴതായതുചേ(ർത്തുടൻ)ത്തതിൽ
തൈലവുംകൂട്ടിയൊന്നിച്ചു കാച്ചിത്തേയ്ക്കാം വ്രണത്തിലു് ൩
'ന്യഗ്രോധാദി' കഷായത്തിൽകഴുകേണം വ്രണത്തിനെ
'കുക്കടേപ്പാവു'വച്ചിട്ടു സേവിച്ചാലേററമുത്തമം ൪
2 ദശമൂലം കുറുന്തോട്ടിയമൃതെന്നിവയൊപ്പമായ്
കഷായംവച്ചു ഗോമൂത്രംകാടിയുംകൂടൊഴിച്ചതിൽ ൫
നാലൊന്നാക്കിയെടുത്തിട്ടു തക്കോലഞ്ചു ശതാവരി
ഇന്തുപ്പും കല്ക്കമായ്ചേർത്തു നാരങ്ങാനീരുമെണ്ണയും ൬
കൂട്ടിക്കാച്ചിയരിച്ചിട്ടു തേച്ചീടുകതലയ്ക്കതു്
3 സ്നുഹീപത്രം തീയിൽ വാട്ടി പിഴിഞ്ഞനീരെടുത്തതിൽ ൭
മഞ്ഞപ്പൂപ്പരിനന്നായി പഴയോട്ടിൽ വറുത്തതു്
പൊടിച്ചുചേർത്തുവച്ചിട്ടു എളിയോക്കു് വ്രണത്തിനു് ൮
ഇക്കുഴമ്പു ദിനംതോറും വ്രണത്തിൽ തേച്ചുകൊൾകിലോ
കാലംകൊണ്ടു ശമിച്ചീടും വാതശ്ലൂലയതെങ്കിലും ൯

കർമ്മവിപാകം പ്രതിവിധി.

വാതശ്ലൂലയ്ക്കുഹേതുക്കൾ കഷ്ടത്തിങ്കൽപറഞ്ഞവ
പതിന്നാലുഗ്രപാപങ്ങൾ അതിൻെറനിഷ്കൃതിക്കിഹ ൧൦
ഗജദാനം സൂര്യദാനം മാണിക്യം വജ്രദാനവും
ഇതിലേതെങ്കിലും കർമ്മപാകത്തിങ്കൽ പറഞ്ഞപോൽ ൧൧
യഥാശക്തികഴിച്ചിട്ടു മഹാബ്രാഹ്മണഭോജനം
വഴിപോലെ കഴിക്കമ്പോൾ ശമിക്കും വാതശ്ലൂലയും ൧൨
ശക്തിപോലുള്ളദ്രവ്യത്തെ ശാഠ്യംകൂടാതെ ദാനമായ്
മനസ്സഴിഞ്ഞുസന്തോഷഭക്തിശ്രദ്ധയോടങ്ങഥ ൧൩
മനസ്സറച്ചുസങ്കല്പപൂർവമായ്ചെയ്കിലപ്പൊഴെ
പാപംനശിച്ചുരോഗങ്ങൾ ശാന്തമാസ്സുരുമേവനം ൧൪

പെരിക്കാൽ ചികിത്സ

പെരിക്കാൽപനിയുള്ളോർക്കു സേവിപ്പാനിന്നൊരൗഷധം
പറയാനല്പമേയുള്ളു നിന്ദിച്ചാൽ ഫലമില്ലിതു ൧൫
4 പുരാണമരിചംതന്നെ പലംതൂക്കിചതച്ചതു്
ദധിപ്രസ്ഥംനീരിലിട്ടു കഷായം നാഴിയാക്കിയാൽ ൧൬
അരിച്ചെടുത്തുസേവിച്ചുകൊള്ളേണംരണ്ടുനേരവും
ഇങ്ങനെ മണ്ഡലം സേവ മുടങ്ങാതെകഴിക്കിലോ ൧൭

യോഗരാജാദിചൂർണ്ണം 123-ാംയോഗം. ന്യഗ്രോധാദിഗണം 125-ാംയോഗം.
ഏലാദിഗണം 64-ാംയോഗം.കുക്കടേപ്പാവു് 202-ാം യോഗം.

വാതപ്പനിശമിച്ചീട്ടും ചിലക്കെന്നുണ്ടുപക്ഷവും
5 തലയ്ക്കുതേപ്പതിന്നെണ്ണ പറയാമിനിയൊന്നുഞാൻ ൧൮
നൊങ്ങണംപുല്ലിടിച്ചുള്ള നീരിൽ നാലൊന്നുതൈലവും
കേരിതൈലവുമൊന്നിച്ചു മരിചംകല്ക്കമായതിൽ ൧൯
കാച്ചിത്തലയ്ക്കുതേച്ചാലും പെരിക്കാൽപ്പനിപോയിട്ടും
6 പച്ചിലപെരുമാളെന്ന മരുന്നിൻചാററിലിങ്ങനെ ൨൦
കേരതൈലംപചിച്ചിട്ടു തേച്ചാലും പനിപോയിട്ടും

കർമ്മവിപാകം പ്രതിവിധി.

പെരിക്കാൽപനിയുണ്ടാവാൻ കാരണം പൂർവ്വജന്മനി ൨൧
ഫലപകപാന്നമെന്നുള്ള ഭക്ഷണദ്രവ്യമൊക്കെയും
നിന്ദിച്ചു കാലുകൊണ്ടക്കെച്ചവിട്ടിട്ടുതുനീക്കുക ൨൨
ഗുരുതല്പങ്ങളിൽതന്നെ ചവിട്ടീട്ടുകഹേതുവും
ഇങ്ങനെപലദോഷത്താലുണ്ടാകുന്ന പെരുംപദം ൨൩
അതിന്നുസൽഗുരുക്കന്മാർതന്നെസേവിച്ചു നിത്യവും
ഫലപകപാദിവസ്തുക്കൾ ഭക്ഷണത്തിൻറെസാധനം ൨൪
മധുരദ്രവ്യവും പട്ടുപുടവാ കംബളങ്ങളും
വ്യാഘ്രചർമ്മങ്ങളെന്നുള്ള സാധനങ്ങളിതൊക്കെയും ൨൫
യോഗീശ്വരമഹാത്മാവാം സദ്ഗുരുക്കൾക്കുഭക്തിയായ്
കൊടുത്തുസുപ്രസാദത്താലാശീർവാദംഗ്രഹിക്കിലോ ൨൬
ജന്മാന്തരകൃതംദോഷം തീർന്നു സൗഖ്യം ലഭിച്ചിട്ടും.

നാഡീവ്രണചികിത്സ

നാഡീവ്രണത്തിൽനന്നല്ലോ ധാര'ജാത്യാദി'യെപ്പൊഴും ൨൭
'ന്യഗ്രോധാദി'കഷായത്തി 'ലേലാദി'ഗണകല്ക്കമായ്
മുന്നേകാച്ചിത്തുളിച്ചാലും ദുഷ്ടവ്രണമിളച്ചുപോം ൨൮
ചൊറികുഷ്ഠം കിടിപത്തിന്നുത്തമം 'തിക്തകം'ഘൃതം.
'പഞ്ചവല്ക്കാദി'യാംതൈലം 'മുസ്താരിഷ്ടാദി'കപാഥവും ൨൯
'പഞ്ചസ്നേഹ'ങ്ങളുംകൊള്ളാമേലാദിഗണകല്ക്കമായ്.

കർമ്മവിപാകം പ്രതിവിധി.

വൃക്ഷഛേദം വൃഥാചെയ്തുകൊണ്ടു നാഡീവ്രണോത്ഭവം ൩൦
വക്ഷ്യാമിതൽപ്രതീകാരം സർവ്വലോകഹിതായ ച
സൗവർണ്ണം പക്ഷിരാജഞ്ച അശ്വസ്ഥസ്കന്ധശോഭിതം. ൩൧

---

ജാത്യാദിഘൃതം 124-ാംയോഗം. ന്യഗ്രോധാദിഗണം 125-ാംയോഗം. തിക്തകം ഘൃതം 120-ാംയോഗം. പഞ്ചവല്ക്കാദിതൈലം 175-ാംയോഗം. മുസ്താരിഷ്ടാദികഷായം 165-ാംയോഗം. പഞ്ചസ്നേഹം തൈലം 199-ാംയോഗം. (2) ഏലാദിഗണം 64-ാംയോഗം.

### അപസ്മാരചികിത്സ

അപസ്മാരങ്ങളുണ്ടല്ലോ പതിനെട്ടുവിധങ്ങളായ്
അതിന്നുനന്നുസേവിപ്പാൻ 'പഞ്ചഗവ്യ'ഘൃതങ്ങളും ൩൨
'കൂശ്മാണ്ഡഘൃത'വുംനന്നു മഹാബ്രഹ്മീഘൃതം തഥാ
'കല്യാണഘൃതവും'സേവ്യം മഹാകല്യാണമെന്നതും ൩൩
'രാസ്നാശുണ്ഠ്യാദി'യെന്നുള്ള ഘൃതവുംനന്നിതെത്രയും
'ഛിന്നോത്ഭവാദി'യായുള്ള കഷായംഗുണമെത്രയും. ൩൪

### കർമ്മവിപാകം ദൈവികപ്രതിവിധി.

അപസ്മാരബലീനന്നു കൂശ്മാണ്ഡബലിയുംതഥാ
പഞ്ചാക്ഷരംജപിപ്പിക്ക വേദാധ്യയനഘോഷവും ൩൫
സഹസ്രഭോജ്യംചെയ്യിക്ക പ്രദോഷവ്രതവുംതഥാ
അഷ്ടാഭിഷേകംനന്നല്ലോ ചെയ്‌വുശംഖാഭിഷേകവും ൩൬
ശിവപ്രീതിവരുത്തേണംസേവിച്ചിട്ടിഹനിത്യവും
ഗുരോർവധം സ്വാമിവധമുരചെയ്യതുകാരണം ൩൭
അപസ്മാരംഭവിക്കന്നു അതിന്റെനിഷ്കൃതിക്കിഹ
ദാനഹോമാദികർമ്മങ്ങളാവോളം ചെയ്തുകൊള്ളണം ൩൮
യോഗീശ്വരർമഹാത്മാക്കൾ കാരണർഗുരുഭൂതരെ
ചെന്നുകണ്ടഭിവാദ്യംചെയ്തുപദേശങ്ങൾ കേട്ടിഹ ൩൯
നിത്യോപാസനയുംചെയ്തു ഗുരുപ്രീത്യർത്ഥമാദരാൽ
അശനംശയനംവസ്ത്രംസ്വർണ്ണഭൂഷണമാദിയാം ൪൦
അലങ്കാരങ്ങളുംചെയ്തു സ്വർണ്ണപ്രതിമദാനവും
വിധിപോലെകഴിക്കുമ്പോളന്യജന്മനിസൗഖ്യമാം ൪൧
ഗുരുഹത്യാദിദോഷങ്ങളേഴുജന്മം ഭുജിക്കണം
അതിന്നുപ്രതിമാദാനം ചെയ്കിലിജ്ജന്മമെന്നിയേ ൪൨
മറുജന്മത്തിലിദ്ദോഷം ഭുജിപ്പാനിടവന്നിടാ

### സൂര്യാവർത്തചികിത്സ.

സൂര്യാവർത്തത്തിനുള്ളോരുനസ്യമൊന്നുപറഞ്ഞിടാം ൪൩
7 കായ്ക്കാത്തപാവലിൻകന്ദം മർക്കടീകാരമൂലവും
മുലപ്പാലിലരച്ചിട്ടു നസ്യംചെയ്കിലൊഴിഞ്ഞുപോം ൪൪

### കർമ്മവിപാകം പ്രതിവിധി

ഉത്തമാംഗേപദായസ്തു താഡയേത് ബുദ്ധിപൂർവകം
ദ്വിജോത്തമാനാംനിഃശങ്കം ഭൂയോ ഭൂയോപി കോപിതഃ ൪൫

---

പഞ്ചഗവ്യംഘൃതം 203-ാംയോഗം. കൂശ്മാണ്ഡഘൃതം 204-ാംയോഗം. മഹാബ്രഹ്മീഘൃതം 205-ാംയോഗം. കല്യാണഘൃതം 147-ാംയോഗം. മഹാകല്യാണഘൃതം 206-ാംയോഗം. രാസ്നാശുണ്ഠ്യാദിഘൃതം 207-ാംയോഗം. ഛിന്നോത്ഭവാദി കഷായം 4-ാംയോഗം.

തച്ഛാന്തിയ്ക്കുവിധിച്ചുള്ള സ്വർണ്ണധേനോശ്ചദാനവും
ചെയ്തുകൊണ്ടു ചികിത്സിച്ചാൽ സൂര്യാവർത്തമിളച്ചുപോം. ൪൯

അസൃഗ്ദരചികിത്സ

സ്ത്രീകൾക്കുയോനിയിൽനിന്നുരക്തംപോകുന്നതിന്നുപേർ
പ്രദരംശോണിതസ്രാവംരക്തസ്രാവമസൃഗ്ദരം ൪൬
യോനിരക്തംനെടുംപാടെ (നിണംപാടെ)ന്നിങ്ങനെപേരുമായതും
അതിന്നുനന്നുസേവിപ്പാൻ കൗസമുസ്താഭയാദിയും ൪൭
'സരോജമകരന്ദാദി'ചൂർണ്ണം നന്നിതിനെത്രയും
8 തെങ്ങിൻപൂക്കുലനന്നായി കാടിനീരിലരച്ചഥ ൪൮
സേവിച്ചാലുടനേ ചോരചൊരിയുന്നതിളച്ചുപോം
9 ചെറുപ്പുള്ളടിയുംപാലിൽ സേവിച്ചാൽഗുണമെത്രയും ൪൯
10 അപാമാർഗ്ഗംചതച്ചിട്ടു ചെമ്പരുത്തീടെപൂവുമായ്
പിഴിഞ്ഞനീരെടുത്തിട്ടു വീരവാ(കാ)ളീടെഭസ്മവും ൫൦
എണ്ണയുംചേർത്തുസേവിച്ചാൽ നിണംപാടുശമിച്ചുപോം
11 നവരത്തണ്ഡുലം പാടക്കിഴങ്ങുംകൂട്ടിടിച്ചതിൽ ൫൧
സിതയുംചേർത്തു നെയ്വീഴ്ത്തിട്ടപ്പംവാർത്തിട്ടുതിങ്കിലോ
നാരികൾക്കുചൊരുഞ്ഞീടും ചോരപെട്ടെന്നിളച്ചുപോം ൫൨
ധാത്ര്യാദിഘൃതവുംനന്നു രക്തപിത്തചികിത്സയും

കർമ്മവിപാകവും പ്രതിവിധിയും

നാല്പാമരംവൃഥാതന്നെ വെട്ടുകാ പശുഹിംസയും ൫൩
ഭർത്താവിനെത്യജിച്ചിട്ടു പരമൈഥുനഹേതുവാൽ
ഋതുകാലത്തിലുംസന്ധ്യാ സമയങ്ങളിലൊക്കെയും ൫൪
ഭോഗിക്കകൊണ്ടിതുണ്ടായി നാരികൾക്കിതുനീങ്ങുവാൻ
തൽബുദ്ധിയോടിരുന്നിട്ടു ഭർത്താവീശ്വരനെന്നുടൻ ൫൫
കല്പിച്ചുനിത്യം ശുശ്രൂഷിച്ചനുവർത്തിച്ചിരിക്കയും
ഉമാമഹേശ്വരന്മാരെ തിങ്കളാഴ്ചയ്ക്കുനിത്യവും ൫൬
ഭജിച്ചിട്ടുത്തമന്മാരാം വിപ്രന്മാർക്കഥഭക്ഷണം
മൃഷ്ടാന്നമായ്കൊടുത്തിട്ടു ദക്ഷിണാചെയ്തുതൽക്ഷണം ൫൭
വിപ്രാന്നശേഷംഭക്ഷിച്ചു തൃപ്തിയോടേവസിക്കയും
സ്വർണ്ണധേനുവിനെദ്ദാനാം വിധിപോലെകഴിക്കയും. ൫൮

സോമരോഗചികിത്സ

സോമരോഗത്തിൽനന്നല്ലോ പ്രമേഹത്തിൻചികിത്സകൾ
ഔചിത്യമോർത്തുചെയ്താലങ്ങവയെല്ലാം പ്രധാനമാം ൯൦

---

കൗസമുസ്താഭയാദി ക്വാഥം 208-ാം യോഗം. സരസിജമകരന്ദാദി ചൂർണ്ണം 209-ാം യോഗം. (സരോജമകരന്ദാദി ഇതുതന്നെ) ധാത്ര്യാദിഘൃതം 148-ാം യോഗം.

'വസ്ത്യാമയാന്തകം'നന്ന 'ശതാവരിഗുളം' തഥാ
'വാരാഹീഘൃത'വുംകൊള്ളാം മേല്ക്കു ലാക്ഷാദിതൈലവും ൧൫
12 മലക്കുഴമ്പുംനന്നല്ലോ മേൽമെലിച്ചിലുതീരുവാൻ

കർമ്മവിപാകം പ്രതിവിധി.

ബ്രാഹ്മണസ്വ(സ്ത്രീ)സ്വർണ്ണഹരണം ഗുരുദാരഗമം തഥാ ൧൬
മാതൃപശ്വാദിഗമനം സോമരോഗസ്യകാരണം
സ്വർണ്ണധേനുമഹാദാനം കർമ്മപാകേ വിധിച്ചപോൽ ൧൭
ദാനംചെയ്താലിളച്ചീടും സോമരോഗം ശനൈഃ ശനൈഃ

നേത്രരോഗചികിത്സ

നേത്രത്തിൽ വ്യാധിതൊണ്ണൂററാറുണ്ടെന്നാലതിലൊക്കെയും ൧൮
തിമിരം കാചമാന്ധ്യങ്ങൾമൂന്നും ഘോരങ്ങളായവ
13 ജീവന്തിയഷ്ടിമുക്കായും തുല്യംകൊണ്ടുപൊടിച്ചഥ ൧൯
ജീവന്ത്യാദിഘൃതത്തിങ്കൽ സേവിച്ചാൽ ഗുണമെത്രയും
14 ത്രിഫലാകഷായവുംനന്ന കുക്കുടപ്പൊടിയും തഥാ ൨൦
കുക്കുടത്തിൽ ചമച്ചുള്ളോരടയും നന്ന കണ്ണിന്റ്
'ജീവന്ത്യാദി' 'പടോലാദി' 'തിക്തകം' 'ത്രിഫലാദി'യും ൨൧
15 ഇന്നെയ്കൾ നന്ന സേവിപ്പാൻ, തേനിൽ ത്രിഫലചൂർണ്ണവും
16 യഷ്ടീക്ഷീരകഷായങ്ങ നന്ന കണ്ണിലൊഴുക്കുവാൻ ൨൨
പഞ്ചാമൃതമതുംനന്ന ഇക്ഷുമൂലാദിയും തഥാ
വെള്ളത്തപൊടിയുംനന്ന മുലപ്പാലിലൊഴുക്കുവാൻ ൨൩
'ഗോദന്താദി'യൊഴുക്കീടാം 'തിലപുഷ്പാദി'യും തഥാ
'ചാരാഹിഗുളികാ'നന്ന 'ശംഖാദി'യതിലുത്തമം ൨൪
പോളവ്യാധിക്കുനന്നല്ലോ ഇളനീർതൻകുഴമ്പതും
പുറമേതേയ്ക്കനന്നല്ലോ മുക്കാദിത്രിഫലാദിയും ൨൫
നസ്യത്തിന്ന വിശേഷിച്ചു മേരണ്ഡാദി ഗുണം തുലോം

---

വസ്ത്യാമയാന്തകം ഘൃതം 10-ാം യോഗം ശതാവരീഗുളം 38-ാം യോഗം. വാരാഹീഘൃതം 210-ാം യോഗം ലാക്ഷാദിതൈലം 44-ാം യോഗം, കുക്കുടപ്പൊടി കോഴിപ്പൊടി 211-ാംയോഗം. കോഴിഅട 212-ാം യോഗം ജീവന്ത്യാദിഘൃതം 213-ാം യോഗം പടവലാദിഘൃതം 214-ാം യോഗം തിക്തകം ഘൃതം 110-ാം യോഗം. ത്രിഫലാദിഘൃതം 215-ാംയോഗം. പഞ്ചാമൃതംഘൃതം 216-ാംയോഗം. ഇക്ഷുമൂലാദിപുറമ്പട 217-ാംയോഗം. വെള്ളത്തപൊടി 218-ാംയോഗം. ഗോദന്താദിഗുളിക 219-ാം യോഗം. തിലപുഷ്പാദി (ചന്ദ്രപ്രഭാവർത്തി)ഗുളിക 220-ാം യോഗം. വാരാഹ്യാദി പുറമ്പട. 221-ാം യോഗം. ശംഖാദിചൂർണ്ണം 222-ാം യോഗം. ഇളനീർകുഴമ്പ് (രസക്രിയ) (1) 223-ാം യോഗം. ഇളനീർകുഴമ്പ് (2) 224-ാം യോഗം. മുക്കാദി പുറമ്പട 225-ാം യോഗം. ത്രിഫലാദി ഗുളിക 226-ാം യോഗം. ത്രിഫലാദി തൈലം 57-ാം യോഗം. ഏരണ്ഡാദിതൈലം. നസ്യത്തിന് 227-ാം യോഗം.

തലയ്ക്കു 'ത്രിഫലാ'ദ്യെണ്ണ 'മഞ്ജിഷ്ഠാദി'യുമുത്തമം വെ
കൊള്ളാം'മസനവിലപാദി' 'ഭൃംഗാമലക'മാദിയും
പുകയെന്നുവലിപ്പിപ്പാൻ തിരിവേണമതൊന്നെടോ ബെ
'രത്നാദിഗുളികാ'തന്നെ ലേപനത്തിനുവേണ്ടതു്

മാലക്കണ്ണിന്നു്

17 മീനാങ്ങാണിയരച്ചിട്ടു മുഷ്ടികൊണ്ടെഴുതീടുകിൽ ൯ർ
18 മാലക്കണ്ണുശമിച്ചീടും കരഞ്ജക്കുരു തേനിലും
19 മുത്തിൾസേവിക്കകൊലത്തു കുളിച്ചിട്ടഥ പാലിലും ൯ൈ

കർമ്മവിപാകം പ്രതിവിധി

പരദൃഷ്ടിവിനാശഞ്ചകൃതഘ്നതയുമിങ്ങനെ
ദൃഷ്ടിരോഗത്തിനുള്ളോരു കാരണങ്ങളിതാകയാൽ ന്നെ
ഗരുഡപ്രതിമാദാനം മുദ്ഗാന്നഘൃതദാനവും
ഗവാം നയനനാശത്തെച്ചെയ്കയാലിഹ രാത്രിയിൽ ൬ൈ
കണ്ണുകാണാതെവരുവാൻ കാരണം കണ്ടുകൊള്ളുക
ഗോബാലദാനം ചെയ്യേണം കർമ്മപാകേ വിധിച്ചപോൽ വ്യെ

കണ്ണുരോഗചികിത്സ.

ത്രിദോഷങ്ങളൊരുവെട്ടു തൊണ്ണൂറേഴുഞരമ്പിലും
ചെന്നിട്ടുവ്യാധികണ്ണത്തിലിരുപത്തഞ്ചുളായ്വരും ൯ൻ
അതിലഞ്ചുമസാദ്ധ്യങ്ങൾ മറ്റെല്ലാം സാദ്ധ്യമായ്വരും
കണ്ണുരോഗത്തിൽനന്നല്ലോ 'വിലപത്രാദി'യെണ്ണയും വ്യം
'നിർഗ്ഗുണ്ഡ്യാദി'യതുംനന്നു 'ത്രിഫലാ'ദ്യെണ്ണയും തഥാ
'കുഷ്ഠശുണ്ഠ്യാദി'തൈലത്തെ ശ്രവണത്തിലൊഴിക്കയും വ്യഫ
20 പഴേകാണം വറുത്തിട്ടു തേനിലിട്ടുതരിച്ചുടൻ
ചെവിക്കുള്ളിലൊഴിച്ചീടിൽ ശ്രവണാർത്തിശമിച്ചുപോം വ്യവ

കർമ്മവിപാകം പ്രതിവിധി.

പരകണ്ണുവിനാശത്തെച്ചെയ്കയും പൊളിചൊൽകയും
അതുകൊണ്ടിഹ കണ്ണത്തിൽ വ്യാധികൾക്കിഹ നിഷ്കൃതി വ്യബ
സപർണ്ണദാനങ്ങൾചെയ്യേണം വിപ്രഭോജനവും തഥാ
ക്ഷേത്രത്തിലുത്സവത്തിങ്കൽ ശതം വെടികഴിക്കയും വ്യർ
കുര്യാത്കംബളദാനഞ്ച കണ്ണുരോഗവിനാശനം.

---

മഞ്ജിഷ്ഠാദിതൈലം 228 ാം യോഗം. അസനവിലപാദി തൈലം 229 ാം യോഗം. ഭൃംഗാമലകാദി തൈലം 230-ാം യോഗം. രത്നാദിഗുളിക 231-ാം യോഗം. വിലപത്രാദി തൈലം. 232-ാം യോഗം. നിർഗ്ഗുണ്ഡ്യാദി തൈലം 233-ാം യോഗം. ത്രിഫലാദിതൈലം 57-ാം യോഗം. കുഷ്ഠശുണ്ഠ്യാദിതൈലം 234-ാം യോഗം.

നാസാരോഗചികിത്സ

ചതുർവ്വിംശതികാസംഖ്യാ നാസാരോഗത്തിനുള്ളതും ൮൫
നസ്യംഗണ്ഡൂഷവുംധൂപം നാസാരോഗേ പ്രയോജയേത്
'പടോലാ'ദിഘൃതംനന്നു സേവിപ്പാനിതിനെത്രയും ൮൬
21 മുക്കായഷ്ടിപൊടിച്ചിട്ടു തേനിൽ സേവിക്കയുംഗുണം
22 താമലക്യാഭയാകൃഷ്ണാ ചിത്രകൈഃ സമഭാഗഷധൈഃ ൮൭
കഷായം പീനസഘ്നാമ ശോഫശൂലാഗ്നിമന്ദ്യജിത്
23 നികുംഭകുംഭസിന്ധൂത്ഥവർത്തികൊണ്ടുപുകയ്ക്കയും ൮൮
24 പരുവയ്ക്കുള്ളതോൽ മഞ്ഞൾ മധുകഞ്ചു കടുക്കയും
ഇരുമ്പോടു കരുത്തീയം വയമ്പുമിവയൊക്കെയും ൮൯
ഗുളികീകൃത്യതേൻവീഴ്ത്തീട്ടരച്ചാൽ തേയ്ക്കമൂക്കിലും
അതുകൊണ്ടുശമിക്കാഞ്ഞാൽ ശസ്ത്രംചുട്ടിട്ടു കാച്ചുക ൯൦
അതങ്ങരച്ചുതേച്ചാലും മൂക്കിൽ മുളശമിച്ചുപോം
'ചിത്രകാഗ്നികസിന്ധൂത്ഥ'തൈലം നന്നിതിനെത്രയും ൯൧
'ഹിംഗുവ്യോഷാദി'യുംനന്നു 'ത്രിഫലാ'ദ്യെണ്ണയും തഥാ

കർമ്മവിപാകം പ്രതിവിധി

നാസാച്ഛേദനകർമ്മത്താൽ ഇഹനാസാഗദങ്ങളും ൯൨
സ്വർണ്ണവസ്ത്രാന്നദാനങ്ങളിതിനേററവുമുത്തമം

ജിഹ്വാരോഗചികിത്സ

നാക്കിലുണ്ടു പതിമൂന്നു വ്യാധിയങ്ങതിഘോരമായ് ൯൩
'ദ്രാക്ഷാഗുളൂചി'യെന്നുള്ള കഷായംകൊണ്ടു കവിൾക്രിയാ
25 നിർഗ്ഗുണ്ഡീമരിചംഭൃംഗി ജാതിനാഞ്ചരസാധകേ ൯൪
എന്നുള്ളതൈലം തേയ്ക്കേണം തലയിൽ നിത്യവും തഥാ
26 യഷ്ടീകഷായവുംനന്നു കവിൾക്കൊള്ളാൻ ദിനേ ദിനേ ൯൫

കർമ്മവിപാകം പ്രതിവിധി

ഗുരുവോടഥ പാരുഷ്യവാക്കും പൊളി വദിക്കയും
പരദുഃഖം വരുത്തീട്ടും ജിഹ്വാരോഗസ്യകാരണം ൯൬
സ്വർണ്ണദാനം ധാന്യദാനം കൂശ്മാണ്ഡാഹുതിചെയ്കയും
യോഗീശ്വരമഹാത്മാക്കളെള്ളദിക്കിൽ ഗമിച്ചഥ ൯൭
ആശീർവ്വാദം ലഭിച്ചെന്നാൽ ജിഹ്വാരോഗം ശമിച്ചുപോം

ദന്തരോഗചികിത്സ

പല്ലിലുംപതിനെട്ടുണ്ടു വ്യാധിയങ്ങതിനൊക്കെയും ൯൮

---

പടോലാദിഘൃതം 235-ാം യോഗം (2) നികുംഭകുംഭാദി (വർത്തിതൈലം) 236-ാം യോഗം. ചിത്രകാദിതൈലം 237-ാം യോഗം. ഹിംഗുവ്യോഷാദിതൈലം 228-ാം യോഗം. ത്രിഫലാദിതൈലം 57-ാം യോഗം. ദ്രാക്ഷാഗുളൂച്യാദി കഷായം 239-ാം യോഗം.

"അരിമേദാദി"നന്നല്ലോ "ജാതീമഞ്ജള"താദിയും
27 ത്രിഫലാകറുകാതേങ്ങായടരുംതേരകക്കരു ൯൯
ലവണത്താതന്നുംക്കൂട്ടിച്ചതച്ചു കിഴികെട്ടിയാൽ
കേരതൈലത്തിൽ വെന്തിട്ടു കാച്ചണം ദന്തമൂലകെ ൧൦൦
28 അടയ്ക്കാമണിയൻവേരു കഷായംവച്ചരിച്ചതിൽ
ഇന്തുപ്പും കായവുംചേർത്തു തൈലംകാച്ചിക്കവിൾക്രിയാ ൧൦൧
29 ചെർകോൽപനച്ചിയിലകൊണ്ടാവികാട്ടുകയുംഗുണം

കർമ്മവിപാകം പ്രതിവിധി

പരദന്തമിടിച്ചിട്ടു പൊടിച്ചീടുകകാരണം ൧൦൨
ദന്തരോഗം ഭവിക്കുന്നു നിഷ്കൃതിക്കിഹ ചൊല്ലിടാം
അഭ്യംഗസ്നാനമുഷ്ട്വാന്നാം പൂർണ്ണവാവിങ്കലൂട്ടുക ൧൦൩
ദാദര്യന്നാം കൊടുത്താലും ദന്തരോഗമിളച്ചുപോം

താലുരോഗചികിത്സ

അണ്ണാക്കിലെട്ടുരോഗങ്ങളുണ്ടെന്നാലതിനൊക്കെയും ൧൦൪
"ഗുൽഗുലൂതിക്തകം" നന്നു "സൂര്യമൂത്തമധുസ്നുഹി"
30 ക്ഷീരംജംബീരവും ഭൃംഗീരസമോരോന്നിടങ്ങഴി ൧൦൫
പ്രസ്ഥംതിലജവുംചീനപ്പാവിൻചൂർണ്ണഞ്ചവിശാവും
കല്ക്കംചേർത്തു പചിച്ചീടും തൈലം നന്നിതിനെത്രയും ൧൦൬
"കുക്കുടപ്പാവു്"സേവിച്ചു പത്ഥ്യംപാക്കിലൊഴിഞ്ഞുപോം
സൂക്തതാദികൾജപിപ്പിക്ക ദാനധർമ്മാദിചെയ്കയും ൧൦൭

മുഖരോഗത്തിൻെറ കർമ്മവിപാകം.

മുഖരോഗങ്ങൾപത്തുണ്ടു കാരണംപറവാനിഹ
സർവ്വദാ പരദുഃഖാനാം കാരണം കൂടസാക്ഷിതാ ൧൦൮
ഗുരൌ പരുഷഭാഷിതാം പൈശുന്യാനൃതഭാഷണം
പരോഷ്ഠജിഹ്വാവിച്ഛേദമസൂയാദന്തപാടനം ൧൦൯
പരപാദനഖാദേശ്ച പത്തുദോഷങ്ങളിങ്ങനെ.

കണ്ഠരോഗചികിത്സ.

കണ്ഠത്തിൽ പതിനെട്ടുണ്ടു വ്യാധികൾ, ഗണ്ഡമാലയിൽ ൧൧൦
"ജാത്യാദി"ധാരയും നന്നു 'പാവു്'സേവിക്കയും ഗുണം
"നാഗരാദ്യെണ്ണ"തേപ്പിക്ക 'ഗുൽഗുലൂതിക്ത'സേവയും ൧൧൧

---

അരിമേദാദി തൈലം 240-ാംയോഗം. ജാതീമഞ്ജളാദി തൈലം 241-ാം യോഗം. ഗുൽഗുലുതിക്തകംഘൃതം 122-ാംയോഗം സൂര്യമൂത്തുപ്പാവു് 201-ാംയോഗം. കുക്കുടപ്പാവു് 202-ാംയോഗം.

ജാത്യാജിഘൃതം 124-ാംയോഗം നാഗരാദിതൈലം 242-യോഗം. ഗുൽഗുലുതിക്തകംഘൃതം 122-ാംയോഗം.

### ദൈവികപ്രതിവിധി.

ശയ്യാദാനംകഴിക്കേണം ഛത്രപാദുകദാനവും
സൂക്താദിജപവുംനന്നു മൃഷ്ടമാഷ്ടിപ്രഭോജനം ൧൧൨
കുഷ്ഠനിഷ്കൃതിയാവോളം ഗണ്ഡമാലയ്ക്കു വേണ്ടതു്

### ഓഷ്ഠരോഗചികിത്സ.

ചുണ്ടത്തുപതിനൊന്നുണ്ടു വ്യാധിയങ്ങതിനൊക്കെയും ൧൧൩
31 എള്ളുപാലിൽപുഴുങ്ങീട്ടു പേഷിച്ചിട്ടഥ തേയ്ക്കണം
"മൃണാളാദി"യതുംനന്നു തേപ്പാൻ 'ജാത്യാദി"ധാരയും ൧൧൪
"ധാത്ര്യാദിഘൃതവും"നന്നു സേവിപ്പാൻ "തിക്തകാദി" യും.

### ദൈവികപ്രതിവിധി.

കുടയുംവിശറി നല്ലവസ്ത്രം ദണ്ഡു കമണ്ഡലു ൧൧൫
ഗോവും ദാനങ്ങൾ ചെയ്യേണം വിപ്രഭോജനവും തഥാ

### ശിരോരോഗചികിത്സ.

ശിരോരോഗങ്ങൾപത്തിന്നും തേപ്പാൻ "മഞ്ജിഷ്ഠകാ"ദിയും ൧൧൬
"തുംഗദ്രുമാദിയും"നന്നു "ഭൃംഗാമലക"മാദിയും
നസ്യധൂപാദിയും നന്നു തലയിൽ തളവും തഥാ ൧൧൭

### കർമ്മവിപാകം പ്രതിവിധി.

ബ്രഹ്മദ്വേഷംകൊണ്ടുതന്നെ ശിരോരോഗസ്യകാരണം
പൂണൂൽപ്രദാനവുംചെയ്തു വിപ്രഭോജ്യം കഴിക്കണം. ൧൧൮

---

## അദ്ധ്യായം ൭.

---

### ഭംഗക്ഷതാദിചികിത്സ.

വീണുദേഹംചതഞ്ഞിട്ടങ്ങൊടിവോ മുറിവോ തഥാ
ഹസ്തപാദങ്ങളെന്നുള്ള ദിക്കിലൊക്കെ വരുന്നതു് ൧
1 വച്ചുകെട്ടേണമെന്നാകിൽ തുണിമുക്കീട്ടു തൽക്ഷണേ
കെട്ടിധാരജലംകൊണ്ടുമാവോളം ചെയ്തുകൊള്ളുക ൨
2 പിന്നെദ്ദൂർവാചിന്തിൾ കൊട്ടക്കുരുന്നാമോ(ത്തേ)രകത്തിലെ
മുത്തിളെന്നിവനന്നായിപ്പിഴിഞ്ഞന്നീരുകൊണ്ടുടൻ ൩

---

മൃണാളാദി കുഴമ്പ് 110-ാംയോഗം. ജാത്യാദിഘൃതം 124-ാംയോഗം. ധാത്ര്യാദിഘൃതം 148-ാംയോഗം തിക്തകങ്ങൾ 3-ാം 120, 121, 122 യോഗങ്ങൾ. മഞ്ജിഷ്ഠാദിതൈലം 228-ാംയോഗം. തുംഗദ്രുമാദിതൈലം 243-ാംയോഗം. ഭൃംഗാമലകാദി തൈലം 230-ാംയോഗം. നസ്യത്തിന് ഏരണ്ഡാദിതൈലം 227-ാംയോഗം.

ധാരചെയ്തിട്ടുതേയ്ക്കേണം സാരമായകുഴമ്പുകൾ
3 ഇരട്ടിമധുരം (കം) നെല്ലിഫലം ചിന്തില്ദ്രുവ്യും ൪
കതകംതിലവുംക്രൂട്ടിയരച്ചിട്ടതിനൊപ്പമായ്
നവനിതംകലന്നിട്ടങ്ങുടനേതേച്ചുകൊള്ളണം ൫
4 ദശപുഷ്പമരച്ചിട്ടു നെയ്യുമായ്തേയ്ക്കയുംഗുണം
5 തിലം പാലിലരച്ചിട്ടു വെണ്ണക്രൂട്ടിട്ടുതേയ്ക്കണം ൬
6 താലകം തണ്ഡുലം തേങ്ങാപ്പാലുംവീഗ്ഗ്ത്തിയരച്ചഥ
നവനീതം സമംചേൎത്തു തേച്ചാൽ ചൂടു ശമിച്ചുപോം ൭
7 ലവണത്തെളിയും തേററാമ്പരലും ഗൃഹധൂമവും
ഞൊഴൽപ്പൂകദളീപകം തണ്ഡുലം ക്രൂവനീരുമായ് ൮
അരച്ചുവെണ്ണയുംക്രൂട്ടിത്തേയ്ക്കാം സൎവ്വത്രഭംഗകേ
പിന്നെത്തൊട്ടുജപിക്കേണമതിന്നുള്ളൊരു*മന്ത്രവും ൯
8 കുറഞ്ഞൊന്നുപൊരുത്താലും ശോഷമോ നിവിരായ്കയോ
കണ്ടാലമുക്കുരം സജ്ജരസവും ക്രൂട്ടിയുള്ളൊരു ൰
കുഴമ്പുകളരച്ചിട്ടു തേയ്ക്കണം ദിവസംപ്രതി
9 ധാന്വന്തരം ബലാതൈലം ഇവ കാച്ചിയരിച്ചതിൽ ൰൧
അമുക്കുരം കോലരക്കു ചെഞ്ചല്യം ക്രൂവനീരുമായ്
കടഞ്ഞെടുത്തുതേയ്ക്കേണം മെലിവേറുന്നദിക്കില്
കാരസ്കരഘൃതം സേവ്യം ധാത്ര്യാദിഘൃതവും തഥാ
ആവൎത്തിച്ചു ബലാതൈലം തേയ്ക്ക സേവിക്കയും ഗുണം. ൰൩

സദ്യോവ്രണചികിത്സ.

10 വല്ലെടത്തുംമുറിഞ്ഞാകിൽ നടേ നീർകൊണ്ടുധാരയും
നെയ്യാൽ പാലാൽ ഇളന്നീരാൽ ജലംകൊണ്ടും തഥാ പുനഃ ൰൪

രക്തസംഗ്രഹണപ്രയോഗങ്ങൾ.

രക്തംനില്ക്കാകിലപ്പോഴേ നിറുത്തേണം മരുന്നിനാൽ

---

4 ദശപുഷ്പങ്ങൾ 124-ാംയോഗത്തിൽ വിവരിച്ചു 6 താലകം=പനവിരൽ.

* തിറമ്പിയതിനുമന്ത്രം—"ഭഗവാനും ഭഗവതിയുംക്രൂടി പള്ളിവേട്ടയ്ക്കെഴുന്നള്ളിയപ്പോൾ കുതമുട്ടത്തിന്മേൽ ചവിട്ടി തൃക്കാലടിതിറമ്പിയതിനു ആരു നല്ലൂ എന്നും ചൊല്ലിദേവലോകത്തുചെന്നു ദേവകന്യാവിനെക്രൂട്ടിക്കൊണ്ടുവന്നു തൊട്ടുപദേശിച്ചു. അതിനുതരുവാൻ വായക്കുളി എന്നുംചൊല്ലി ഏളവിരിയാനമേൽ വെള്ളിയുംപൊന്നും കെട്ടിക്കൊടുപ്പൂ. അതുകൊണ്ടുംപോരായ്കിൽ ചക്കകൊയ്യുംപിലാവിനെകൊടുപ്പൂ. അതുകൊണ്ടുംപോരായ്കിൽ തേങ്ങാകായ്ക്കുംതെങ്ങിനെകൊടുപ്പൂ. അതുകൊണ്ടും പോരായ്കിൽ ചെങ്കിരാലിപ്പൂത്തുവിന്റെ കൊമ്പിനുംകുളമ്പിനും വെള്ളിയുംപൊന്നും കെട്ടിക്കൊടുപ്പൂ. തൃക്കൈക്കൊണ്ടു തൊട്ടുപദേശിച്ചു ചോരയുംനീരുംനാരും ഞരമ്പും വഴിപോലെ വന്നുക്രൂടുക. എൻഗുരുവിനാണെ" (ഒരു ഗ്രന്ഥത്തിൽനിന്ന്)

ധാന്വന്തരം തൈലം 189-ാം യോഗം. ബലാതൈലം 244-ാംയോഗം. കാരസ്കരഘൃതം 188-ാംയോഗം. ധാത്ര്യാദിഘൃതം 148-ാംയോഗം.

11 അപാമാൎഗ്ഗമതുംകൊള്ളാം 12 ചെറുപ്പൂള്ളടിയും തഥാ ൧൫
13 തെങ്ങിൻപൂക്കുലനന്നായിക്കാടിനീരിലരച്ചഥ
കലക്കിദ്ധാരയുംനന്നു തൊട്ടുമന്ത്രം ജപിക്കയും ൧൬
14 കടലാടി പറിച്ചിട്ടു ഗന്ധിച്ചാൽ ചോരനിന്നിടും
15 ചണ്ഡിത്തളിരിതെന്നാലും പുത്രഞ്ചാരിയതെങ്കിലും ൧൭
അരച്ചുമുറിമേലിട്ടാൽ വേഗം നന്നായ്പൊരുത്തുപോം
മൎമ്മക്ഷോഭംവരുന്നാകിൽ ശീതളങ്ങൾ പ്രയോജയേത് ൧൮
16 അത്തിനീരതുകൊണ്ടിട്ടു ധാരയേററവുമുത്തമം
യമകംകൊണ്ടു സൎവ്വാംഗം തേച്ചിരിക്ക ഗുണംതുലോം ൧൯
ഉഷ്ണവുംനോവുമേറീടിൽ ജലധാരപൊരുപ്പൊളം
ചതുശ്ശീതങ്ങളെക്കൊണ്ടു ധാരയും ഗുണമായ്വരും ൨൦
17 മുദ്ഗം ജീവന്തിയും പാലും ചന്ദനം ച ശതാവരി
പൊന്നാങ്ങാണിയുമൊപ്പിച്ചു കഷായംവച്ചരിച്ചതിൽ ൨൧
ഘൃതയുക്തംനസേവിച്ചാൽ മൎമ്മപീഡയൊഴിഞ്ഞുപോം
18 ജ്വരമുണ്ടാകിലപ്പോഴേ ചുക്കുനീക്കി ഷഡംഗവും ൨൨
ജീവന്തിക്കൂട്ടിസേവിച്ചാൽ ജ്വരം നഷ്ടമതായ്വരും
* മൎമ്മാണിനോക്കിച്ചെയ്യേണം പാരിച്ചുള്ളതിനൊക്കെയും ൨൩
അതാതുമൎമ്മംസൂക്ഷിച്ചിട്ടതിനുള്ള ചികിത്സകൾ
വഴിയേചെയ്തുകൊള്ളേണം കാലതാമസമെന്നിയേ ൨൪
19 വെള്ളൂപ്പും ചന്ദനം നല്ലോരമൃതും നീലിമൂലവും
കഷായംവച്ചരിച്ചിട്ടു ഘൃതവും പഞ്ചസാരയും ൨൫
ക്കൂട്ടിക്കൊണ്ടുകുടിക്കേണം മൎമ്മപീഡയ്ക്കു തൽക്ഷണേ
20 അശ്വഗന്ധം ഗന്ധസാരം പൊന്നാങ്ങാണിയുമൊപ്പമായ് ൨൬
ജീവനപഞ്ചമൂലത്തോടൊപ്പംകൊണ്ടുകഷായമായ്
സേവികാം മൎമ്മപീഡയ്ക്കു സിതമേൽപൊടിയായതിൽ ൨൭
21 പുൽപഞ്ചമൂലവുംനന്നു സേവിപ്പാൻ മൎമ്മപീഡയിൽ
മുലപ്പാലെണ്ണയുംക്കൂട്ടിത്തലയ്ക്കുങ്ങു കുഴമ്പിടാം. ൨൮
22 അമൃതിൻനീർ കരിക്കിൻനീർ കാഞ്ഞിരപ്പഴനീരുമായ്
കദളിപ്പഴവുംക്കൂട്ടി മലരും ചേൎത്തരച്ചതു്. ൨൯

---

സദ്യോവ്രണത്തിൽ രക്തസംഗ്രഹണത്തിനു മന്ത്രം—"ചെമ്പട്ടുവത്തിപെററാച്ചകൾ ചെഞ്ചോലകെട്ടിയുടുത്തു ചെംവില്ലെടുത്തു ചെംതൊണ്ടെടുത്തു പൂട്ടേററി ചെഞ്ചോരട്ടുകെട്ടി ചെഞ്ചോരമൂരി ചെമ്മലമേൽചെന്നു്, അമ്മലമേൽനിന്നൊരുമാനൈ താനമ്മാനിൻചോര കരിമ്പാറപ്പുറത്തുവീണു വററിയപ്പോലെ വററി വെള്ളതീരം വററി ഉള്ളതീരംനില്ലു, നില്ലു, സ്വാമിയാണാ എൻ ഗുരുവിനാണാ" (ഒരു ഗ്രന്ഥത്തിൽ നിന്നു") ഷഡംഗം കഷായം. 1-ാംയോഗം.

* മൎമ്മാണി=തമിഴിൽ ചിന്തർമണിപ്രകാരമുള്ള മൎമ്മചികിത്സ.

ജീവനപഞ്ചമൂലം പുൽപഞ്ചമൂലം (തൃണപഞ്ചമൂലം) ഇവ 73-ാംയോഗത്തിൽ നോക്കുക. നാല്പാമരം 112-ാംയോഗം

തലയിൽതേച്ചുകൊള്ളേണം ചൂട്ട പാരമെട്ടുക്കിലോ
23 നാൽപാൽമരക്കഷായത്തിൽ നെയ് കടഞ്ഞതുതേയ്ക്കയും ൩൦
പ്രമേഹത്തിൻകുഴമ്പെല്ലാം നന്നേററം മമ്മപീഡയിൽ
എരിയും പുളിയുംവജ്ജ്യം മമ്മപീഡയിലൊക്കെയും ൩൧

## ലിംഗരോഗചികിത്സ.

അഷ്ടാദശങ്ങളുണ്ടല്ലോ ലിംഗവ്യാധികളെന്നതിൽ
അസാധ്യംനാലുനീക്കീട്ടു ചികിത്സിക്കേണമപ്പോഴേ ൩൨
24 കാഞ്ഞിരത്തിനുടെവേരും കപാഥംവച്ചതിനൊപ്പമായ്
പാലുംവീഴ്ത്തീട്ടുചെയ്യേണം ധാരനിത്യവുമിങ്ങനെ ൩൩
'ന്യഗ്രോധാദി' കഷായംകൊണ്ടേന്നും ശോധനചെയ്യണം
'ജാത്യാദി'ധാരയുംനന്നു സേവിപ്പാൻ 'തിക്തകാദി'യും ൩൪
25 ചീനപ്പാവുപൊടിച്ചിട്ടു യഷ്ടീമധുകസംയുതം
തേനിൽകുഴച്ചുസേവിച്ചാൽ ഒഴിയുംലിംഗരോഗവും. ൩൫
'തിക്തക'ഞ്ച'മഹാതിക്താ' 'ഗുൽഗുലുതിക്തകം' തഥാ
സേവിക്കാംലിംഗരോഗത്തിനേററവും ഗുണമാസ്സുരും ൩൬
പാവും'ഗുൽഗുലു'വിത്യാദി സേവിക്കുന്നതിനൊക്കെയും
പത്ഥ്യമില്ലെന്നുവന്നീടിൽ ഫലമില്ലാതെതീൻപോം. ൩൭

## കമ്മവിപാകം പ്രതിവിധി.

ലിംഗരോഗത്തിനുള്ളോരു കാരണംപലതുണ്ടിഹ
തൻെറഭാര്യാമുപേക്ഷിച്ചു പരസ്ത്രീസംഗഹേതുവും ൩൮
തനിക്കു വിധിയല്ലാത്ത യോനിയിൽഭോഗഹേതുവും
* ചതുർദ്ദശമഹാപാപം കൃഷ്ണത്തിങ്കൽപറഞ്ഞതും ൩൯
ലിംഗരോഗത്തിനും മുഖ്യകാരണംതന്നെയാകയാൽ
കൃഷ്ണനിഷ്കൃതിയാവോളം നന്നല്ലോലിംഗരോഗകേ. ൪൦

## യോനിരോഗചികിത്സ.

വിംശതിയോനിരോഗത്തിന്നിച്ചൊല്ലിയ ചികിത്സയും
(കൃഷ്ണ)കമ്മനിഷ്കൃതിയുംനന്നു ചെയ്യാൻമത്ത്യജനത്തിനു് ൪൧
യോനിയിലർബ്ബുദിച്ചിട്ടു മാംസംവന്നിങ്ങിറങ്ങിയാൽ
ശസ്ത്രക്ഷാരാദികമ്മംകൊണ്ടഴുക്കിട്ടുതുണക്കണം. ൪൨

---

ന്യഗ്രോധാദിഗണം 125-ാംയോഗം. ജാത്യാദി (തൈ) 124-ാംയോഗം. തിക്തക-മഹാതിക്തക-ഗുൽഗുലുതിക്തക ഘൃതങ്ങൾ 120-ം 121-ം 122-ം യോഗങ്ങൾ. ഗുൽഗുലുരസവസ്സ് അമൃതാഗുൽഗുലുവും ആകാം. പരിശിഷ്ടം 245-ാംയോഗം നോക്കുക. * ചതുർദ്ദശപാപവിവരംമൂലം 2-ാംഭാഗം. 5-ാംഅദ്ധ്യായം 64 മുതൽ 75 വരെ ശ്ലോകങ്ങൾ നോക്കുക.

## ദൈവീകപ്രതിവിധി.

ദാനഹോമാദികർമ്മങ്ങൾ വഴിപോലെകഴിച്ചുഗ്ര
ഭർത്താവീശ്വരനെന്നോർത്തു വഴിപോലെഭജിക്കയും ൪൩
ചെയ്യുമ്പോൾശമനംതന്നെ വരുംയോനിഗദത്തിന്

### വന്ധ്യതാനിദാനവും ചികിത്സയും.

നാരികൾക്കാറുദോഷങ്ങൾ ഗർഭപാത്രത്തിലുള്ളതും ൪൪
ദേവതാദ്രോഹവുംക്രുദ്ധിട്ടേഴും ഗർഭവിരോധിയാം
അതിനാൽവന്ധ്യയെന്നുള്ള പേരുമൊന്നുളവായ്വരും ൪൫
വന്ധ്യയ്ക്കുഗർഭപാത്രത്തിൽ ദോഷമാറുംപറഞ്ഞിടാം
ഗർഭപാത്രംമുറിഞ്ഞാലും വായുകേറിയടയ്ക്കിലും ൪൬
മാംസംവളർന്നുവന്നാലും കൃമിദോഷമതെങ്കിലും
കാമവേപ്പ്(താപം) കൂടുത്താലും ഗാത്രമേററം തണുക്കിലും ൪൭
ശുക്ലംതങ്ങായ്കയാൽഗർഭംധരിക്കാതെവരുന്നതും
അതിന്റെലക്ഷണംപാർത്തിട്ടതിന്നുള്ളൌഷധങ്ങളും ൪൮
പൂർവ്വകർമ്മവിപാകത്തിൻ നിവൃത്തിദാനഹോമവും
വഴിപോലെകഴിച്ചിട്ടു 'ധാത്ര്യാദി'ഘൃതസേവയും ൪൯
26 മുക്കായമുക്കരംയഷ്ടിയൊക്കെയിട്ടുകഷായവും
മൈക്കണ്ണിമാർകുടിച്ചീടിൽ നില്ക്കുംഗർഭവുമാർത്തവേ. ൫൦
27 പേരാൽമൊട്ടുംതാമരപ്പൂ വല്ലിനെല്ലുകരിച്ചതും
നെയ്യിൽതിന്നുനാമൈക്കണ്ണിക്കണ്ണിയൊന്നുളവായ്വരും ൫൧
28 നിറമൊന്നായപശുവേക്കറന്നാപയസാ പിബേത്
മച്ചിയുംഗർഭമുണ്ടാവാൻ പഞ്ചബാണോത്സവേസുഖം ൫൨
29 മയൂരശിഖിവേരുംതാൻ പുത്തരിഞ്ഞീടെവേരുതാൻ
മുന്നംചൊല്ലിയപാൽതന്നിൽ തിന്നുഗർഭമുളായ്വരും ൫൩
ഇങ്ങനെപലതുണ്ടല്ലോ ഗർഭംനില്പാനിതൌഷധം
അവയെല്ലാം ജപിച്ചിട്ടങ്ങൃതു സ്നാനാദനന്തരം ൫൪
നാരിമാരുകുടിച്ചീടിൽ ധരിച്ചീടുന്നുഗർഭവും
സ്വർണ്ണധേനുമഹാദാനം വിധിവിസ്താരയുക്തമായ് ൫൫
വഴിപോലെകഴിച്ചിട്ടു ചെയ്യേണംവിപ്രഭോജനം
ഇങ്ങനെവന്ധ്യകൾക്കുള്ള കർമ്മദോഷങ്ങൾനീക്കിയാൽ ൫൬
ഗർഭമങ്ങുളവായ്വന്നു നല്ലസന്തതിലാഭമാം
ഗർഭംതോന്നുന്നനാൾതൊട്ടിട്ടെണ്ണനെയ്പാലിവററിനാൽ ൫൭
തൃപ്തിയായ്ചെയ്തുകൊള്ളേണം ആത്മാവിന്നുദിനംപ്രതി
പത്തുമാസത്തിലുംഗർഭ രക്ഷയാമൌഷധങ്ങളെ ൫൮
ക്രമത്താലെകൊടുത്തിട്ടു ഗർഭരക്ഷകൾചെയ്യണം
30 ഇരട്ടിമധുരം പാൽ നെയ് മധുനാക്കൂട്ടിനിത്യവും ൫൯

---

ധാത്ര്യാദിഘൃതം 148-ാം യോഗം.

കൊട്ടപ്പൂപ്രസവത്തോളം മുടങ്ങാതെയിരിക്കണം
എന്നാൽപിള്ളക്കൊരിക്കലും വരാദണ്ഡങ്ങളൊന്നുമേ. ൯൦

ഗർഭാതിസാരാദിചികിത്സ.

31 കുശവൻകൈപിടിച്ചുള്ള മണ്ണരച്ചുതുതേനുമായ്
നാലാംമാസേഗർഭിണിമാർസേവിച്ചാൽഗർഭരക്ഷയാം ൯൧
32 താമരപ്പൂവിനിതളുമെള്ളുംകൂട്ടിയരച്ചുതു
സിതയുംതേനുമൊന്നിച്ചു പാലുംചേർത്തുകുടിക്കിലോ ൯൨
ഗർഭംമുററിവളൎന്നീടുമലസീടുകയില്ലിതു
33 അത്തിവേരുകഷായത്തിൽ ചായില്യംമനയോലയും ൯൩
ചുട്ടുഭസ്മംകുടിച്ചെന്നാൽ ഗർഭരക്ഷയതാസ്ഥിതം
34 ഗർഭഛർദ്ദിക്കുസേവിപ്പാൻ വില്വമൂലമുശീരവും ൯൪
മലരുംക്കൂട്ടിവച്ചുള്ള കഷായംഛർദ്ദിനാശനം
35 വില്വമൂലംകുറുന്തോട്ടിവേരുംപാലിലരച്ചതു് ൯൫
കുടിച്ചാൽഉടനേഛർദ്ദി ഗർഭിണിക്കുശമിച്ചുപോം
36 ഗർഭിണീനാംചിലൎക്കുണ്ടാം അതിസാരമതിന്നുടൻ ൯൬
കൊടിത്തൂവകുറുന്തോട്ടി മുസ്താപാടക്കിഴങ്ങുമായ്
കഷായംവച്ചുസേവിച്ചാൽ ക്രമേണശമനംവരും ൯൭
37 നീരുണ്ടായിവരുന്നാകിൽ അരച്ചുതമിഴാമവേർ
ഗുളംക്കൂട്ടീട്ടുസേവിച്ചാൽ നീരുനന്നായ്ശമിച്ചുപോം ൯൮
എട്ടാംമാസത്തിൽമൃദുവായ് വിരേചിപ്പിക്കയുംഗുണം
38 തമിഴാമയുടേവേരും ദശമൂലവുമൊപ്പമായ് ൯൯
കഷായംവച്ചുസേവിച്ചാൽ വീക്കംപോംഗർഭിണിക്കതു
സൂക്താദികംജപിപ്പിച്ചും ഘൃതംസേവിച്ചുകൊൾകയും ൱
തിങ്ങളൊമ്പതുചെന്നാലും മദ്ധ്യേമദ്ധ്യേവിരേചനം
39 ചെയ്കയും നൊങ്ങണംപുല്ലിൽ സിദ്ധമാമെണ്ണതേയ്ക്കയും ൱൧
പീഡക്കൂടാതെപെററീടും സുഖമായിട്ടുഗർഭിണി.

ബാലപീഡയും തൽപരിഹാരങ്ങളും.

പെററുവീണാലുടൻതന്നെ ബാലപീഡകളുള്ളതു് ൱൨
പ്രയോഗസാരമെന്നുള്ള ശാസ്ത്രത്തിങ്കലതൊക്കെയും
ദേവതാനാമവുംരോഗ ചേഷ്ടയുംബലികൎമ്മവും ൱൩
മന്ത്രയന്ത്രചികിത്സാദി ക്രമത്താലെപറഞ്ഞിട്ടും
അതുകൊണ്ടുചികിത്സിച്ചു കൊള്ളേണംബാലപീഡയിൽ ൱൪
ബാലമൃത്യുവിനുണ്ടല്ലോ ഹേതുവുംപലജാതിയാം
രജോദോഷങ്ങളെക്കൊണ്ടുമച്ഛനമ്മേടെദോഷവും ൱൫
അരിഷ്ടദോഷവുംഭ്രാതൃദോഷവും ഭൂതബാധയും
പിതൃശാപങ്ങളുംസൎപ്പശാപവും ബാലപീഡകൾ ൱൬
ഇങ്ങനേപലതുണ്ടെന്നാൽ പന്തിരണ്ടുവയസ്സോളം

നിശ്ചയിച്ചീടരുതാൎക്കും ബാലന്മാരുടെജീവനെ
ബാലഗ്രഹാദ്യബലിയും പൂജാഹോമാദികൎമ്മവും
"മൃത്യുഞ്ജയഹുതം"പിന്നെ "അഷ്ടകാപൎവ്വണാദി"യും
"തില[ബാല]ഹോമ"ങ്ങളും"സൎപ്പശാന്തി"യും"ശ്രാദ്ധകൎമ്മ"വും
ശംഖാഭിഷേകവുംധാരാനൈവിളക്കെണ്ണയാട്ടക
പാൽപായസംനിവേദിക്ക ശൎക്കരപ്പായസംതഥാ
ശ്രാദ്ധംമുട്ടാതെചെയ്യേണം പിതൃപ്രീതിവരുത്തുവാൻ
ശ്രാദ്ധമോരാതെയൂട്ടിട്ടു[യിട്ടിട്ടു] കിടക്കുന്നരിനൊക്കെയും
വാറൂട്ടഥകഴിപ്പിച്ചു തിലഹോമാദികൎമ്മവും
വഴിപോലെകഴിപ്പിച്ചു "ക്ഷേത്രപിണ്ഡം"കഴിക്കയും
അശുദ്ധിവന്നുനീചത്തിൽ ചേൎന്നിട്ടുള്ളപിതൃക്കളെ
ശുദ്ധിഹോമംകഴിച്ചിട്ടു ചെയ്യണംതിലഹോമവും
വൎക്കലെത്തീൎത്ഥമാടിട്ടു വാവുതോറുംബലിക്രിയ
ചെയ്തുകൊള്ളുകയുംവേണം പിതൃപ്രീതികരത്തിനു്
ഇങ്ങനെയുള്ളകൎമ്മങ്ങൾ വഴിപോലെകഴിച്ചഥ
ചികിത്സാദികൾചെയ്യേണം ബാലമൃത്യുവൊഴിഞ്ഞുപോം
ബാലന്മാൎക്കുള്ളശൂലയ്ക്കും പക്ഷിപീഡയ്ക്കുമുള്ളൊരു
പ്രയോഗങ്ങൾപൃഥക്കിട്ടു പറയാംദൃഷ്ടമായവ
40 അതിബാലൎക്കരച്ചിട്ടു കൊടുപ്പാനുള്ളൊരൗഷധം
കച്ചോലംജാതിഫലവും വയമ്പുംകടുരോഹിണി
യഷ്ടിമാശികയുംക്കൂട്ടി മുലപ്പാലിലരച്ചതു്
കുറഞ്ഞൊന്നുകൊടുക്കേണം മുട്ടാതെദിവസംപ്രതി
41 വെള്ളവേരുചുവന്നുള്ളിയരിഞ്ഞിട്ടിട്ടുകാച്ചിയാൽ
ദീപതൈലംകൊണ്ടുനിത്യം മൂച്ചിതോരാതുറയ്ക്കണം
ഉഴിഞ്ഞിടുകയുംപിന്നെ ബാലരക്ഷകൾചെയ്കയും
42 സൎപ്പംകിഴികെട്ടിട്ടു തലയ്ക്കൽവച്ചുകൊള്ളുക
കടുകിട്ടുപുകച്ചുള്ള ശീലതന്നിൽകിടത്തുക
ക്ഷീരാവൎത്തമിതിച്ചൊന്നതെത്രയുംമതിയാസ്സുരം
ക്ഷീരാവൎത്തനമൎമ്മമെന്നാൽ ശൂലപീഡയ്ക്കുപാഥവും
ഔചിത്യമോൎത്തുചെയ്യേണം ഘൃതതൈലാദിയൊക്കെയും
43 പുറത്തിക്കായിടിച്ചിട്ടു മോരിൽനന്നായ്പിഴിഞ്ഞതു്
നാഴിനീരിന്നുമൂഴക്കു് തേങ്ങാപ്പാലുംകലൎന്നതിൽ
തേങ്ങാനെയ്യുമിതിൻവണ്ണം കാച്ചിവെച്ചിട്ടുസേവയേതു്.

---

മൃത്യുഞ്ജയഹോമവിവരം 1-ാംഭാഗം 4-ാംഅദ്ധ്യായം 26 മുതൽ 41 വരെ ശ്ലോകങ്ങൾ നോക്കുക. അഷ്ടകാപൎവ്വണാദി മാറം 117 മുതൽ 138-ാംശ്ലോകങ്ങൾവരെ. തിലഹോമം 63 മുതൽ 79 വരെ ശ്ലോകങ്ങൾ. സപ്തബലി 47 മുതൽ 56 വരെ ശ്ലോകങ്ങൾ. ശ്രാദ്ധകൎമ്മം 57 മുതൽ 62 വരെ ശ്ലോകങ്ങൾ. ക്ഷേത്രപിണ്ഡം 80 മുതൽ 102 വരെ ശ്ലോകങ്ങൾ നോക്കുക.

# പരിശിഷ്ടം

## ജ്വരചികിത്സ

[ഇതിൽ പേരുകാണിച്ചിട്ടുള്ള ഗ്രന്ഥാന്തരങ്ങളിലെ യോഗങ്ങൾ.]

നത്വാ മത്കുലദൈവമാര്യമഖിലാഭീഷ്ടാർത്ഥസന്ദായകം
തത്വാത്മാനമചിന്ത്യസത്വമഹസം ശ്രീനീലകണ്ഠം ഗുരും
'ഭണ്ഡാരാലയ' വൈദ്യനായകമഹാനാരായണാസൂത്രിതം
വ്യാഖ്യാസ്യേഽച്ഛിതവൈദ്യസംഗ്രഹമഹം കൊല്ലവിശാഖേഽല്പധീഃ

൧. ഷഡംഗം കഷായം.

ഘനചന്ദനശുണ്ഠ്യംബു പർപ്പടോശീരസാധിതം
തോയമുദ്രിക്തപിത്തഘ്നം പാചനം തൃട്ജ്വരാപഹം.

സാരം — മുത്തങ്ങാക്കിഴങ്ങ്, ചന്ദനം ചുക്ക്, ഇരുവേലി, പപ്പടകപ്പുല്ല്, രാമച്ചം ഇവ സമം കഷായംവച്ചു സേവിച്ചാൽ പിത്താധികമായ അതിസാരാദികളേയും ദാഹജ്വരത്തേയും പിത്തത്തേയും ശമിപ്പിക്കും. ദോഷപാചനവുമാകുന്നു.

"ശീതം തേഭ്യോഹിതം" എന്ന പാഠത്തിന്, ജ്വരം, സർവ്വാംഗസന്താപം, അതിസാരം, വിഷമദ്യജജ്വരം, ക്ഷതം, ക്ഷയം, രക്തപിത്തം, ഭ്രമം മുതലായവ ഉള്ളവർക്കും ഹിതമാകുന്നു എന്നർത്ഥം.

൨. ദശമൂലകഷായം.

ദശമൂലവൃഷാശുണ്ഠീ ക്വാഥോ ജീരകസംയുതഃ
വാതപിത്തശ്ലേഷ്മജാർത്തിം ക്ഷിപ്രമേവ വ്യപോഹതി.

സാരം — കുവളവേര്, കുമിഴിൻവേര്, പാതിരിവേര്, വയ്യാഴാന്തവേര് (ഇതിന് പലകപ്പയ്യാനി, കൊഞ്ഞാണി എന്ന ദേശ്യനാമങ്ങൾ ഉണ്ട്) മുഞ്ഞവേര്, ഓരിലവേര്, മൂവിലവേര്, ചെറുവഴുതിനവേര്, വെൾവഴുതിനവേര്, ഞെരിഞ്ഞിൽ, ആടലോടകവേർ ഇവ കഷായംവച്ച് ജീരകപ്പൊടി മേമ്പൊടിചേർത്തു സേവിക്ക. ത്രിദോഷജമായ ജ്വരം ശമിക്കും.

൩. ദാരുനാഗരാദികഷായം.

ദാരുനാഗരഭൂനിംബ ധാന്യവാശാകലിംഗകൈഃ
ഗജാഹ്വാദശമൂലാദ്യൈർമൃത്യുകല്പം ജ്വരം ജയേത്.

സാരം — ദേവതാരം, ചുക്ക്, പുത്തരിച്ചുണ്ടവേർ, കൊത്തമ്പാലരി, ആടലോടകവേർ, കുടകപ്പാലയരി, ആനത്തിപ്പലി, ദശമൂലം,

മുത്തങ്ങ ഇവ സമം കഷായംവെച്ചു സേവിച്ചാൽ മൃത്യുകല്പമായ ജ്വരവും ശമിക്കും.

൪. ഛിന്നോത്ഭവാദികഷായം.

ഛിന്നോത്ഭവാവൃഷകിരാതകപർപ്പടാനാം
ശുണ്ഠ്യാവലാഹകയവാഷകയോഃ ക്രമേണ
ഏകദ്വയത്രിതയഭാഗകൃതഃ കഷായഃ
സമ്മൂർച്ഛിതജ്വരമപോഹതി സന്നിപാതം.

സാരം — ചിററമൃതു്, ആടലോടകവേരു്, കിരാതകം=പുത്തരിച്ചുണ്ടവേർ (കിരിയാത്തെന്നും പടർച്ചുണ്ടവേർ എന്നും മതാന്തരങ്ങൾ) പർപ്പടകപ്പുല്ലു് ഇവ ഓരോകഴഞ്ചു്, ചുക്കു രണ്ടുകഴഞ്ചു്, മുത്തങ്ങ, കൊടിത്തൂവവേർ ഇവ മൂന്നു കഴഞ്ചുവീതം, ഈ കഷായം സന്നിപാതജ്വരത്തെ മൂർച്ഛിച്ച അവസ്ഥയിലും ശമിപ്പിക്കും.

൫. രാസ്നാശുണ്ഠ്യാദി കഷായം.

രാസ്നാശുണ്ഠീഗുളൂചീ സഹചരജലദാ ƒ ഭീരുപത്ഥ്യാശതാഹ്വൈ-
സ്തീക്താ കച്ചൂരവാശാ ƒ നിലരിപുസഹിതൈഃ പഞ്ചമൂലദ്വയേന
ഏഭിർദ്രവ്യൈഃ കഷായസ്ത്വരിതമപാഹരേത് പീതമാത്രപ്രഭാവാത്
മന്യാസ്തംഭാന്ത്രവൃദ്ധിജ്വരപിടകകടീസന്ധിസർവ്വാംഗപീഡാഃ

൬. ദശമൂലദുരാലഭാദി കഷായം.

ദശമൂലദുരാലഭാഗുഡൂചീ വൃഷവിശ്വാബ്ദകിരാതപർപ്പടാനാം
വിനിഹന്തി ശൃതം കഷായതോയം കഫവാതോത്തരസന്നിപാതജാർത്തിം.

സാരം — ദശമൂലം (൨-ാംയോഗത്തിലെ ആദ്യത്തെ ൧൦ മരുന്നുകൾ) കൊടിത്തൂവവേർ, ചിററമൃതു്, ആടലോടകവേരു്, ചുക്കു്, മുത്തങ്ങ, പുത്തരിച്ചുണ്ടവേർ (൪-ാംയോഗത്തിൽ ഛിന്നോത്ഭവാദിയിൽ മതാന്തരങ്ങൾ കാണിച്ചിട്ടുണ്ടു്) പർപ്പടകപ്പുല്ലു് ഈ കഷായം കഫവാതപ്രധാനമായ സന്നിപാതജ്വരത്തെ ശമിപ്പിക്കും. ഇതിൽ സന്നിനായകവും വെള്ളക്കൊട്ടവുംകൂടി ചേർത്തു കഷായംവെയ്ക്കണം.

൭ കൃഷ്ണാദിചൂർണ്ണം.

കൃഷ്ണാദിക്കവിയൻപിന്നെ കഴഞ്ചേഴുമതായ്‌വരും
ജാതീഫലംകഴഞ്ചൊന്നു കിരാമ്പൂ രണ്ടുനിഷ്കവും
കഴഞ്ചുമൂന്നുകണയും അജമോജാചതുഷ്കവും
ജീരകംപഞ്ച കഞ്ചാവിന്നാറുവേണംകഴഞ്ചുകൾ
ഇവയൊക്കെപ്പൊടിച്ചിട്ടു മലർപ്പൊടിയുമൊപ്പമായ്
സിതയുംചേർത്തുമധുവിൽ സേവിച്ചാൽ വാന്തിനിന്നുപോം.

കണ=തിപ്പലി. അജമോജാചതുഷ്കം=4 കഴഞ്ച് അയമോദകം. സിത=പഞ്ചസാര. മധു=ചെറുതേൻ. വാന്തി=ഛർദ്ദി മഗധജാദിചൂൎണ്ണം ഇതിന്റെ സ്ഥാനത്തു ചിലർ കല്പിക്കുന്നുണ്ട്.

മഗധജാദിചൂൎണ്ണം.

മഗധജധാത്രീശുണ്ഠി-മധുകാഞ്ജനഗൈരികൈസ്തുല്യൈഃ
തുല്യൈഃശൎക്കരലാജൈൎമ്മധുനാ വിലിഹേദ്വമിഹിക്കി

സാരം—ചെറുതിപ്പിലി. നെല്ലിക്കാത്തോട്, ചുക്ക്, അതിമധുരം, അഞ്ജനക്കല്ല്, കാവിമണ്ണ് ഇവ സമം പഞ്ചസാരയും മലർപൊടിയുംകൂടി മേൽപറഞ്ഞവയ്ക്കു സമം ചൂൎണ്ണമാക്കി യോജിപ്പിച്ചു തേനിൽ കുഴച്ചു സേവിക്ക. ഛർദ്ദിയും ഇക്കിളും ശമിക്കും.

൮ കച്ചൂരാദിചൂൎണ്ണം.

കച്ചൂരം ധാത്രിമഞ്ജിഷ്ഠാ യഷ്ടീദാരുഹിമദ്വയം
കന്നാരം കന്മദം വേധീ രോഹിണീ കൃഷ്ണജീരകം
രാസ്നാ ച തിന്ത്രിണീ സിരാ ശാരിബാ കുങ്കുമം തഥാ
സൎജ്ജരസോദ്ഭവാ ഹിംഗുളം കണ്ഠി വെണ്ണ ബലാശിഫാ
ലാജം കൗന്തി ജലോശീരമാമയം സന്നിനായകം
കറുപ്പം കാവിയും ജാതീഫലഞ്ച സമഭാഗികം
സ്തന്യേ പിഷ്ട്വാ ലിപേന്മൂൎദ്ധ്നി വാതപിത്തശിരോരുജം
ജ്വരം ബുദ്ധിഭ്രമം ഹിധ്മാം നേത്രരോഗഞ്ച പീനസം
കഫഞ്ച കൎണ്ണരോഗഞ്ച സന്നിപാതന്നിഹന്തി ച

സാ—1 കച്ചോലം 2 നെല്ലിക്കാ 3 മഞ്ചട്ടി 4 അതിമധുരം 5 ദേവതാരം 6 ചന്ദനം 7 രക്തചന്ദനം 8 കന്നാരം 9 കന്മദം 10 സഹസ്രവേധി 11 കടുകുരോഹണി 12 കരിംജീരകം 13 ചിററരത്ത 14 പുളിയിലഞരമ്പ് 15 നറുനീണ്ടിക്കിഴങ്ങ് 16 കുങ്കുമപ്പൂവ് 17 ചെഞ്ചല്യം 18 കർപ്പൂരം 19 മുത്തങ്ങ 20 കണ്ഠിവെണ്ണ 21 കുറുന്തോട്ടിവേർ 22 മലര് 23 അരേണുകം 24 ഇരുവേലി 25 കൊട്ടം 26 സന്നിനായകം 27 അവിയൻ 28 കാവിമണ്ണ് 29 ജാതിക്കാ ഇവ സമമായെടുത്തു പൊടിച്ച് മുലപ്പാലിൽ അരച്ചു തലയിൽ തളമാക്കി ഇട്ടാൽ വാതപിത്തജമായ തലവേദന പനി ബുദ്ധിഭ്രമം ഇക്കിൾ നേത്രരോഗം പീനസം കഫം കൎണ്ണരോഗം സന്നിപാതം ഇവ ശമിക്കും.

കച്ചൂരാദിചൂൎണ്ണം (൨)

മേൽപറഞ്ഞ യോഗത്തിലെ 1, 2, 3, 4, 5, 6, 7, 10, 11 14, 16, 18, 19, 20, 21, 22, 24, 25 ഈ നമ്പർ ഇട്ടിട്ടുള്ള

മരുന്നുകളും രാമച്ചവും മുലപ്പാലിൽ അരച്ച് തളമാക്കി തലയിൽ ഇടുക. കഠിനമായ പനി, നേത്രരോഗങ്ങളും, ബുദ്ധിഭ്രമം, തലവേദന മുതലായവ ശമിക്കും ഇതും വേറേ ഒരു കച്ചൂരാദിയോഗം തന്നെ.

കച്ചൂരചൂർണ്ണം (ഃ)

കച്ചോലം, നെല്ലിക്കാത്തോട്, പുളിയിലഞ്ഞരമ്പ്, കുറുന്തോട്ടിവേർ, മലർ, രാമച്ചം, മുത്തങ്ങ ഇവ തേങ്ങാപ്പാലിൽ പുഴുങ്ങി അരച്ച് മുലപ്പാലുംചേർത്ത് തളമാക്കി തലയിൽ ഇടുക. തലവേദന രക്തകോപം മുതലായവ ശമിക്കും ഇതു് വേറൊരു കച്ചൂരാദിതളം.

൯. രാസ്നാദിചൂർണ്ണം.

രാസ്നാമൃക്കിരദേവദാരുകടുകാ ചെന്യായചെഞ്ചല്യവും
കൊട്ടം നല്ലവയമ്പു ഗൈരികനിശാ യഷ്ടീബലാമുസ്തയും
വ്യോഷം പൂതി സഹസ്രവേധി സജലം സോശീരകം ഫേനകം
ശ്രീകണ്ഠാ/ഗുരുതിന്ത്രിണീദളസിരാ സഞ്ചൂർണ്യ സർവ്വംസമം
ഏരണ്ഡോത്ഭവതൈലതോ നെറുകയിൽപൂശീടിനാലാശ്രുപോം
അഭ്യാഴേ കൊടുതായ സന്നികളം ശിരസ്തോദഞ്ച നീർവീഴ്ചയും

സാരം—ചിററരത്ത, അമുക്കുരം, ദേവദാരം, കടുകുരോഹിണി, സന്നിനായകം, ചെഞ്ചല്യം, കൊട്ടം, വയമ്പ്, കാവിമണ്ണ്, മഞ്ഞൾ അതിമധുരം, കുറുന്തോട്ടിവേർ, മുത്തങ്ങ, ത്രികടുക്, പൂതവൃക്ഷം, സഹസ്രവേധി, ഇരുവേലി, രാമച്ചം, കടൽനുര, കണ്ടിവെണ്ണ, കാരകിൽ, പുളിയിലഞ്ഞരമ്പ് ഇവ സമം പൊടിച്ച് ആവണക്കെണ്ണ്ചേർത്ത് നിറുത്തു് ശിരസ്സിലിടുക. സന്നി തലവേദന നീർവീഴ്ച ഇവ ശമിക്കും.

## സന്നിപാതചികിത്സ

൧൦. ബ്രഹ്മീദ്രാക്ഷാദികഷായം.

ബ്രഹ്മീദ്രാക്ഷാജലധരവചാഭീരുശമ്യാകതിക്താ
പത്ഥ്യാ ധാത്രീകലിതരുബലാ നിംബകോശാതകീഭിഃ
ഭൂനിംബംവ്യോഷവഹ്നീസുരതരുസഹിതംപഞ്ചമൂലദ്വയേന
കഷായം പീതം സകലപവനവ്യാധിരുഗ്ദാഹഹന്ത്രീ.

സാരം—ബ്രഹ്മി, മുന്തിരിങ്ങ, മുത്തങ്ങ, വയമ്പ്, ശതാവരിക്കിഴങ്ങ്, കൊന്നത്തൊലി, ചെറുവഴുതിനവേരു്, ത്രിഫലത്തോട്, കുറുന്തോട്ടിവേരു്, വേപ്പിൻതൊലി, പട്ടൽപീരം (പടവലം എന്നു മതാന്തരം) പുത്തരിച്ചുണ്ടവേർ, ത്രികടുക്, കൊടുവേലിക്കിഴങ്ങ്, ദേവതാരം, ദശമൂലം ഇവ കഷായംവച്ച് സേവിക്ക. എല്ലാ വായുക്കളും, വേദന, ജ്വരം ഇവയും ശമിക്കും.

൮൧ ആനന്ദഭൈരവൻ ഗുളിക.

പൊൻകാരം കായവും നാഭിമുളകം തിപ്പലീ തഥാ
നാരങ്ങാനീർ പിഴിഞ്ഞിട്ടു് അരച്ചിട്ടുണക്കുക
പിന്നെ നന്നായുണക്കീട്ടു തദ്രസേ പാനമാചരേത്
ആനന്ദഭൈരവൻ നാമ്നാ സന്നിപാതജ്വരാപഹം.

നാഭി=വത്സനാഭി. തദ്രസേ=(ഇവിടെ) നാരങ്ങാനീരിൽ.

൮൨ സന്നിപാതഭൈരവം (സന്നിപാതാന്തകം) ഗുളിക.

ത്രിഫലാഗന്ധകം വ്യോഷം പാരതം കൃഷ്ണജീരകം
തുല്യം കൂട്ടിയുരുട്ടേണം നാരങ്ങാരസപേഷിതം
സന്നിപാതാന്തകം നാമ്നാ ഏതത് സൗഖ്യകരം പരം.

സാ—ത്രിഫലത്തോട്ടു്, നെല്ലിക്കാ, ഗന്ധകം, രസം, ത്രികടുകു്, കരിംജീരകം ഇവ സമം നാരങ്ങാനീരിലരച്ചു് നിഴലുണക്കി സേവിപ്പിക്ക സന്നിപാതജ്വരം ശമിക്കും.

൮൩ വാതരാക്ഷസഗുളിക.

ഹരിതാലശിലാരോചമയസ്കാന്തഞ്ച ചാലിയം
അമൃതാ പിപ്പലീതുല്യം ജംബീരരസപേഷിതം
ഛായാ ശുഷ്കാനിഗുഞ്ജാനി ദശാംഘ്രിഭ്യാം ശൃതേ പുനഃ
അശീതി വാതശമനം വാതരാക്ഷസനാമകം.

സാ—അരിതാരം, മനയോല, ഗോരോചന, അയസ്കാന്തം, ചായില്യം, വത്സനാഭി, (ചിററമൃതു് എന്ന പക്ഷാന്തരം) ചെറുതിപ്പലി ഇവ സമം നാരങ്ങാനീരിൽ അരച്ചു് കുന്നിക്കുരു വലിപ്പത്തിൽ ഗുളികയാക്കി നിഴലുണക്കി ദശമൂലക്കഷായത്തിൽ സേവിക്ക. വാതം എണ്പതും ശമിക്കും.

൮൪ ചിന്താമണി ഗുളിക.

അയസ്കാന്തം ശിലാതുത്ഥഞ്ചതുക്ഷാരാഽമൃതം സമം
രോഹിണീനാം ചതുർന്നിഷ്കമിന്ദുനിഷ്കഞ്ച വാളകം
ത്രിനിഷ്കം സൂതസംയുക്തം സൂതാംശത്രിഗുണോഷണം
ആഖോസ്തു വിഷമേകാംശം ഗംഭീരസ്വരസേന ച
നികുംഭധൂർത്തസ്വരസേ നീലിനീസ്വരസേന വാ
സപ്താഹം ഖല്വയോ പിഷ്ട്വാ ഛായായാശ്ശുഷ്കന്തു കാരയേത്
തഡസ്കപാഠസംസേവ്യമഖിലാമയനാശനം
ത്രിവിധം ജാതകം ജൂർത്തിസന്നിപാതം ത്രയോദശാൻ
അശീതി വാതജാൻ രോഗാൻ ദശമൂലശൃതേഽപി വാ

ഗുഞ്ജാഖ്യം ഭിഷജാം ദൃഷ്ടം ചിന്താമണിരിതിസ്മൃതം
പരമം ഗുപ്തകം ശ്രേഷ്ഠം കരേ ധൃത്വാ ഭിഷഗ്വരഃ

സാ—സൂചികാന്തം, മനയോല, തുത്ഥ്, ചീനക്കാരം, വെങ്കാരം, പൊരികാരം, ചവക്കാരം (ഇവ നാലും ചതുക്ഷാരങ്ങൾ) ഇവ സമം. കടുകുരോഹണി ൪ കർപ്പൂരം ൧ നീർവാളം (തോട്ടം നാളവും കളഞ്ഞു്) ൧ രസം (ശുദ്ധിചെയ്തു്) ൩ ത്രികടുക് ൯ എലിപ്പാഷാണം ൧ ഇങ്ങനെ കഴഞ്ചുകൾ. കുമിഴിൻനീർകഷായത്തിലും, ശിവതക്കഷായത്തിലും, ഉമ്മത്തിലനീരിലും, (അല്ലെങ്കിൽ അമരിയിലനീരിലോ അരച്ചു്) ഏഴുദിവസം അരച്ചു ഗുളികയാക്കി കുന്നിക്കുരുപ്രമാണം നിഴലുണക്കി താർതാവൽ കഷായത്തിൽ എല്ലാരോഗങ്ങൾക്കും, ദശമൂലകഷായത്തിൽ വാതരോഗങ്ങൾക്കും സേവിക്ക. അനുപാനവിശേഷത്താൽ സന്നിപാതം മുതലായ എല്ലാ രോഗങ്ങൾക്കും നന്നു്.

൧൫ ലോഹിതാണ്ഡാദി തൈലം.

ലോഹിതാണ്ഡം ഹരിദ്രേ ദ്വേ ശംഖപുഷ്പീ കൃഷ്ണജീരകം
ശാരിബാ ചന്ദനം കുഷ്ഠം സൈന്ധവം ത്ര്യൂഷണം വചാ
ഏതൈസ്സ്വരസേ സിദ്ധം സസ്തന്യം തൈലമുത്തമം
പാനാഭ്യഞ്ജനനസ്യേഷു സന്നിപാതജ്വരാപഹം.

സാ—നീംഗ്രിൻമുട്ട (വിശിറിൻമുട്ട) മഞ്ഞൾ, മരമഞ്ഞൾതൊലി, ശംഖുപുഷ്പവേരു്, കരിംജീരകം, നറുനീണ്ടിക്കിഴങ്ങു്, ചന്ദനം, വെള്ളക്കൊട്ടം, ഇന്തുപ്പു്, ചുക്കു്, മുളകു്, ചെറുതിപ്പലി, വയമ്പു് ഇവ സമം ആടലോടകത്തിലനീരിൽ അരച്ചുകലക്കി, എണ്ണയും സമം മുലപ്പാലുംചേർത്തു കാച്ചിയരിച്ചു തേയ്ക്കുക, സേവിക്ക, നസ്യം ചെയ്ക; സന്നിപാതം ശമിക്കും.

൧൬ വെങ്കാരാദിഗുളിക.

വെങ്കാരം വെള്ളിയും പൊന്നും മൗക്തികം രുദ്രലോചനാ
വിദ്രുമം രുദ്രബീജഞ്ച കുലശ്യാംഗോപകല്യകം
കാളാനുസാരീ മധുകം ഗന്ധസാരം സമാംശകം
ആർദ്രകസ്വരസേ പിഷ്ട്വാ നീറുംക്കൂട്ടപിഴിഞ്ഞതും
ഭൃംഗകപാഠവും കൂട്ടിയരച്ചിട്ടു കുറേക്കുറേ
സേവിച്ചാൽ ജ്വരവും സന്നിപാതവും വിഷമജ്വരം
സർവരോഗങ്ങളും തീരുമിതിനാലെന്നു നിർണ്ണയം.

സാ—വെങ്കാരം, വെള്ളി, പൊന്നു്, മുത്തു്, രുദ്രാക്ഷം (ഗോരോചന എന്നു് രുദ്രലോചനപദത്തിനർത്ഥം പറഞ്ഞുകാണുന്നതു

ശരിയല്ല) പവിഴം, രസം, കലക്കൊമ്പു്, ചെറുതിപ്പലി, ഉലുവാ, എരട്ടിമധുരം, ചന്ദനം ഇവ സമം, ഇഞ്ചിച്ചാററിലും നീററിൽമുട്ട പിഴിഞ്ഞ നീരിലും, കഴിയിരക്കഷായത്തിലും, അരച്ചുവച്ചിരുന്നു് അല്പാല്പമായിക്കൊടുക്കുക. (ഇതു് ഗുളികയാക്കി സൂക്ഷിക്ക.) ജ്വരം, സന്നിപാതം, വിഷമജ്വരം, മററു ഉപദ്രവരോഗങ്ങൾ ഇവ ശമിക്കും.

൧൭. സ്വയമഗ്നിഗുളിക.

നീർവാളക്കുരു, മനയോല, വെങ്കാരം, പൊന്നരിതാരം ഇവ ഓരോന്നും ശുദ്ധിചെയ്തെടുത്തു് രസഭസ്മം, കന്മദം, ഇന്തുപ്പു്, ത്രികടുകു്, കായം, ചെറുതിപ്പലി, കരിംജീരകം ഇവ സമം ചെറുനാരങ്ങാനീരിൽ ൧൭ നാഴികനേരം അരച്ചു കുരുമുളകുപ്രമാണം ഗുളികയാക്കി നിഴലുണക്കി ചുക്കുകഷായത്തിൽ സേവിപ്പിക്ക. കഠിനമായ ജ്വരരോഗം ശമിക്കും.

൧൮. ഏലാദിചൂർണ്ണം (ഛർദ്ദി മുതലായവയ്ക്കു്)

ഏലാത്വങ്നാഗകുസുമതീക്ഷ്ണകൃഷ്ണാമഹൌഷധൈഃ
ഭാഗവൃദ്ധംക്രമാച്ചൂർണ്ണം നിഹന്തി സമശർക്കരം
പ്രസേകാരുചിഹൃത്പാർശ്വ ഛർദ്ദി കണ്ഠാമയാപഹം.

സാ—ഏലം ൧. ഏലവർങ്ങം ൨. നാഗപ്പൂ ൩. കുരുമുളകു ൪. തിപ്പലി ൫. ചുക്കു് ൬. ഇങ്ങനെ കഴഞ്ചുകൾ പൊടിച്ചു് ൨൧ കഴഞ്ചു പൊടിപ്പഞ്ചസാരയും ചേർത്തു നേർമ്മിച്ചു സേവിക്ക കഫപ്രസേകം, അരുചി, ഹൃദ്രോഗങ്ങൾ, പാർശ്വവേദന, ഛർദ്ദി, കണ്ഠരോഗങ്ങൾ ഇവ ശമിക്കും.

മേൽപറഞ്ഞവ യഥാക്രമം ൧-൨-൪-൮ ഇങ്ങനെ ഇരട്ടിച്ചും പ്രയോഗിക്കാറുണ്ടു്.

൧൯. അശ്വഗന്ധാദിചൂർണ്ണം.

ഭൃഗം നാഗം തഥൈലം മരിചമഗധജം നാഗരം വാജിഗന്ധം
ഭൃഗഞ്ചാപ്യേകഭാഗം ദ്വയമപികുസുമം ദ്രാമഡീവേദഭാഗം
മാരിചഞ്ചാഷ്ടഭാഗം മഗധജമധുനാ ഷോഡശഞ്ചൈവഭാഗം
ദ്വാത്രിംശത് ശൃംഗിവേരം ചതുരധികയുതം വാജിഗന്ധഞ്ചഷഷ്ടിഃ
ഏതത്തൽ സൂക്ഷ്മചൂർണ്ണം സമസിതമധികം ശ്ലേഷ്മഹാരീകൃമിഘ്നം
വാതഘ്നം പാണ്ഡുഗുന്മക്ഷയമപിഗുദജാരോചകാജീർണ്ണശൂലാൻ
ഹന്തി ശ്വാസഞ്ചഹിക്കാം ജ്വരഹരമുദിതം ഭാഷിതം പൂജ്യപാദൈഃ

സാ—ഗ്രാമ്പൂ ൨. നാഗപ്പൂ ൧. ഏലത്തരി ൪. കുരുമുളകു ൮. തിപ്പലി ൧൬. ചുക്കു ൩൨. അമുക്കുരം ൬൪. ഇങ്ങനെ കഴഞ്ചുകൾകൊണ്ടു നല്ലപോലെ പൊടിച്ചു ശീലാവടികൊണ്ടു ൧൨൮ കഴഞ്ചു പഞ്ചസാരചേർത്തു സേവിച്ചാൽ ശ്ലേഷ്മാവു്, കൃമി,

വാതം, പാണ്ഡു, ഗുന്മം, ക്ഷയം, അൎശ്ശസ്സ്, അരോചകം, അജീൎണ്ണം, ശൂല, ശ്വാസം, ഇക്കിൾ, ജ്വരം ഇവ ശമിക്കും.

൨൦. കൎപ്പൂരാദിചൂൎണ്ണം (൧)

കൎപ്പൂരചോചതക്കോല ജാതീഫലദലാഃ സമാഃ
ലവംഗനാഗമരിച കൃഷ്ണാശ്ശുണ്ഠീവിവൎദ്ധിതാഃ
ചൂൎണ്ണം സിതം സമം ഹൃദ്യം രോചനം ക്ഷയകാസജിത്.

സാ—കൎപ്പൂരം, ഏലത്തരി, തക്കോലം, ജാതിക്കാ, പച്ചില ഇവ സമം ഇലവൎങ്ങം, നാഗപ്പൂ, ചുക്ക്, മുളക്, തിപ്പലി ഇവ (ആദ്യംപറഞ്ഞവ എല്ലാംകൂടി ഒരു കഴഞ്ചായാൽ) ഇലവൎങ്ങം ൨. നാഗപ്പൂ ൩. ചുക്ക ൪. മുളക ൫. തിപ്പലി ൬. ഇങ്ങനെ കഴഞ്ചു കൾ) പൊടിയാക്കി സമം പഞ്ചസാരയുംചേൎത്തു സേവിക്ക. രുചി ഉണ്ടാക്കും. ക്ഷയകാസങ്ങളെ ശമിപ്പിക്കും.

൨൧. കൎപ്പൂരാദിചൂൎണ്ണം (൨)

കുരുമുളക്, ചീനമുളക് ഇവ ൨ എണ്ണംവീതം പാച്ചോററി വേർതൊലി കഴഞ്ചു ൨ ഏലത്തരി, ജാതിക്കാ, കച്ചോലം, ഇലവൎങ്ങം, ത്രികടുക് ഇവ ൨ കഴഞ്ചുവീതം നേക്കെപ്പൊടിച്ചു ൨ പണമിട പച്ചക്കൎപ്പൂരംകൂടിച്ചേൎത്തു നേൎപ്പിച്ചു സേവിക്ക. സമം പഞ്ചസാര കൂട്ടിക്കൊൾക. നെല്ലിക്കാപ്രമാണം സേവിക്കണം. ക്ഷയം, പുരാണജ്വരം, ചുമ, തലവേദന, നേത്രരോഗങ്ങൾ ദഹനമില്ലായ്മ മുതലായവ ശമിക്കും.

൨൨. നാഗരാദികഷായം.

നാഗരാമൃതഹരീതകീക്രമാത് നാഗഹസ്തനയനാംശ്ശ്രിഭാഗശഃ
സാധുസിദ്ധമുദകംസശൎക്കരം നാശയത്യഖിലദോഷജം ജ്വരം.

സാ—ചുക്ക കഴഞ്ചു ൨. ചിററമൃതു കഴഞ്ചു ൬. കടുക്കാത്തോടു കഴഞ്ചു ൪. ഇവ കഷായംവച്ചു പഞ്ചസാരചേൎത്തു സേവിക്ക. ത്രിദോഷജമായ ജ്വരത്തിനും നന്നു. മലബന്ധവും ശമിക്കും.

൨൩. അവിപത്തിചൂൎണ്ണം.

വ്യോഷത്രിജാതകാംഭോദ കൃമിഘ്നാമലകൈസ്ത്രിവൃത്
സൎവൈസ്സമാസമസിതാക്ഷൗദ്രേണഗുളികീകൃതാ
"അവിപത്തി"രിയംനാമ്നാ പ്രശസ്തം പിത്തരോഗിണാം.

സാ—ത്രികടുക്, ഏലത്തരി, ഇലവൎങ്ങം, പച്ചില, മുത്തങ്ങാ, വിഴാലരിക്കാമ്പു്, നെല്ലിക്കാത്തോടു് ഇവ സമം. ത്രികോല്പക്കൊന്ന എല്ലാററിനും സമം. ഇവയോടു സമം പഞ്ചസാര. ഈ

ചൂൎണ്ണം തേനിൽ സേവിക്ക, പാണ്ഡുരോഗത്തിനും വിരേചനത്തിനും നന്നു്.

൨൪ ഭൂരാലഭാദികപാഠം.

ഭൂരാലഭാനാഗരവില്വപാഠാ വലാഹകൈഃ കല്പിതമംബുപീതം
ജ്വരാതിസാരോദരരുൿപ്രവാഹികാം നിഹന്തിസൎവ്വഗ്രഹണീഗദഞ്ച

സാ—കൊടിത്തൂവവേർ, ചുക്കു്, കൂവളവേർ, പാടക്കിഴങ്ങു്, മുത്തങ്ങ ഇവ കഷായം, ജ്വരാതിസാരം, ഉദരരോഗം, ഗ്രഹണിരോഗം ഇവയ്ക്കു് നന്നു്.

൨൫ ജാതീലവംഗാദിചൂൎണ്ണം.

ജാതീലവംഗതുടി മുക്കടുകെന്നിതെല്ലാം
ചൂൎണ്ണീകരിച്ചു ശലലീഭസിതേനതുല്യം
തേനിൽകുഴച്ചു ലിഹതാമചിരേണഹിക്കാം
ശ്വാസഞ്ചകാസമപഹന്ത്യുദരാമയഞ്ച.

സാ—ജാതിക്ക, ഇലവർങ്ങം, ഏലത്തരി, ചുക്കു്, മുളകു്, തിപ്പലി ഇവസമം ചൂൎണ്ണിച്ചു് ഇതിനോടു് സമം മുള്ളൻകോൽഭസ്മവും കൂട്ടി, തേനിൽ കുഴച്ചു സേവിക്ക. ഇക്കിളു, ശ്വാസകാസങ്ങളും ഉദരരോഗങ്ങളും ഇവ ശമിക്കും.

൨൬ പഞ്ചസ്നേഹം (൧)

ത്രിഫലത്തോടു്, അതിമധുരം, ദേവതാരം, പൂതവൃക്ഷം, കൊട്ടം, ജടാമാഞ്ചി, തക്കോലം, മരമഞ്ഞൾത്തൊലി, മഞ്ചട്ടി, അഞ്ജനക്കല്ലു്, ചേക്കുരു, വാൽമുളകു്, വയമ്പു്, കരിംജീരകം, ചീനപ്പാവു്, ഉലുവാ, കർപ്പൂരം, കുമിഞ്ചാൻ, കുന്തിരിക്കം, ഗുൽഗുലു, ത്രികടുകു്, അരിയാറു് (കുടകപ്പാലയരി, കാർകോലരി, ചെറുപുന്നയരി, വിഴാലരി, ഏലത്തരി, കൊത്തമല്ലി, ഇവ) ചവക്കാരം, തുവച്ചിലക്കാരം, സന്നിനായകം, മഞ്ഞൾ, കണ്ടിവെണ്ണ, പഞ്ചമംപഴക്ക, നാഗപ്പൂ, പെരുങ്കായം, കടുകരോഹണി, കഞ്ചാവു്, ചന്ദനംരണ്ടും, ആശാളി, അമുക്കുരം, ചിററരത്ത, പവിഴപ്പുററു് ഇവ പൊടിച്ചരയ്ക്കണം. വേപ്പെണ്ണ, ആവണക്കെണ്ണ, വെളിച്ചെണ്ണ, മരോട്ടിയെണ്ണ ഇവ രണ്ടുതുടംവീതം. മേല്പറഞ്ഞ കല്ക്കവും, ഉരിയ മിശിറിൻ (നീററും)മുട്ടയും ൧൨ കോഴിമുട്ടയുടെ ചുവന്നകരുവും, കുഴിയിരയും മയിൽപീലിക്കൊമ്പും, കലങ്കൊമ്പും, ആട്ടിൻകൊമ്പും കാണ്ടാമൃഗക്കൊമ്പും, മാട്ടിൻകൊമ്പുംകൂട്ടി അരച്ചുചേൎത്തു് കരിമ്പടം വെള്ളുള്ളി ഇവയും ചേൎത്തു പാകമാക്കി അരിക്ക. പാത്രപാകത്തിനു് ൨-പണമിട അവിയൻ ചേൎക്കുക. ഇതു് തേച്ചാൽ വിഷ

മജ്വരം, സന്നിപാതം, വാതം, മർമ്മക്ഷതം, നാഡീവൈഷമ്യം, കോഷ്ഠാശ്രയവായു മുതലായവ ശമിക്കും.

പഞ്ചസ്നേഹം (൨.)

ദശമൂലം, കുറുന്തോട്ടിവേർ, പുളിയിലനീർ, ഏലാദികല്ക്കം (ധാന്വന്തരംകല്ക്കവുമാം) നല്ലെണ്ണയും അതിന്നുസമം വേപ്പെണ്ണ ആവണക്കെണ്ണ കരിഞ്ഞൊട്ടഎണ്ണ പുങ്കെണ്ണ ഇവയും ചേർത്തും മററും ഔഷധങ്ങൾക്കു മാററംകാണുന്ന പഞ്ചസ്നേഹങ്ങൾ പലതരത്തിലും പ്രയോഗത്തിലുണ്ടു്.

൨൧ കുമാരകണ്ഠതൈലം,

കോഴിമുട്ട അവിച്ചു് ചുവന്ന കരു ൨൫ എണ്ണം. മുരിങ്ങക്കിഴങ്ങിൻനീർനാഴി ൨. വേപ്പെണ്ണ തുടം ൨. വെളിച്ചെണ്ണതുടം ൨. ആവണക്കെണ്ണ തുടം ൧. കൽക്കത്തിന്നു് ഇന്തുപ്പു്, ചിററരത്ത, ശതകുപ്പ, ദേവതാരം ഇവ കഴഞ്ചു് ൧൪-വീതം. കുഴിയിരനീർ മിശിറിൻമുട്ട ഇവ ൧ തുടംവീതം. മുട്ടക്കരുവിൽനിന്നും തൈലമെടുക്കണം. മേല്പറഞ്ഞ തൈലം വിധിപ്രകാരം പാകപ്പെടുത്തി അരിക്കണം. അവിയൻ പാത്രപാകം.

"തുഴറിയും കിലുകിലുപ്പെ" എന്നുതുടങ്ങി ഒരു തമിഴ്‌യോഗം ഈ പേരിൽ ഉള്ളതും സന്നിക്കു് ഉപയോഗപ്പെടുത്തുന്നു. മേൽ പറഞ്ഞയോഗം ഗ്രന്ഥകത്താവുദ്ദേശിച്ചിട്ടുള്ളതാകയാൽ ഇവിടെ യോജിപ്പിച്ചതാണു്

൨൨ കോടാശാരിഗുളിക.

സമാംശ മാഗധീന്നാഭിർദ്വയോസ്തുല്യഞ്ച ഹിംഗുളം
കോടാശാരിരിയം നാമ്നാ ജംബീരരസപേഷിതാ
താപജ്വരഞ്ച തരുണം സന്നിപാതം വിനാശയേത്.

സാ—തിപ്പലി, വത്സനാഭി ഇവ സമം ഇവയ്ക്കുസമം ചായില്യം ചെറുനാരങ്ങാനീരിൽ ഒരുയാമമരച്ചു് ചെറുപയറുപ്രമാണം ഗുളികയാക്കി നിഴലുണക്കി ചെറുതേനിലോ ഇഞ്ചിനീരിലോ സേവിക്ക. അതികഠിനമായ തരുണജ്വരവും സന്നിപാതവും ശമിക്കും.

൨൩ ജ്വരഭൂപതിഗുളിക.

സ്വർണ്ണം, വെള്ളി, മുത്തു്, പവിഴം, കസ്തൂരി, കുങ്കമപ്പൂവു്, രുദ്രാക്ഷം, ഗോരോചന, വെരുകിൻചട്ടം, ആനപ്പല്ലു്, കലംകൊമ്പു്, അതിമധുരം, വയമ്പു്, കടലാടിവേർ, ജീരകം, ശംഖു്, ത്രികടുകു്, ഈന്തപ്പഴം, നെന്മേനിവാകപ്പൂവു്, മാൻകൊമ്പു്, തേററാമ്പരൽ, വെളുത്തുള്ളി ഇവ സമംപൊടിച്ചു് അയമോദകക്കഷായത്തിലും ജീരകക്കഷായത്തിലും ചുക്കു്, ജാതിക്ക, പത്തിരി, ഗ്രാമ്പൂ, ഇവ

ഓരോന്നിൻേറയും കഷായത്തിൽ വെവ്വേറെ അരച്ചു ഗുളികയാക്കി നിഴലുണക്കി ഇഞ്ചിനീർ, തേൻ ഈ അനുപാനങ്ങളിൽ സേവിക്ക. ശ്വാസം, ക്ഷയം, ഗുന്മം, ശൂല ഇവയ്ക്കു വിശേഷം.

൩൦ രസസിന്ദൂരം

ഗന്ധകംശുദ്ധിചെയ്തിട്ടു കഴഞ്ചൊന്നരനല്ലപോൽ
പൊടിച്ചുചെറുതായുള്ള മൂശയ്ക്കുള്ളിൽ നിരത്തണം
രസംശുദ്ധിവരുത്തിട്ടു കഴഞ്ചൊമ്പതു വെച്ചുടൻ
മേലേ ഗന്ധകവുംപിന്നെ കഴഞ്ചൊന്നരയിട്ടിടാം
ഓട്ടചേർത്തടച്ചിട്ടു ശീലമൺചെയ്തുനല്ലപോൽ
വർളിയഞ്ചിൽസ്ഫുടംവച്ചിട്ടാറിയാലതെടുക്കക
പാത്രത്തിലാക്കിസൂക്ഷിച്ചിട്ടരിത്തുക്കമെടുത്തുടൻ
തേനിൽചേർത്തുകൊടുത്തീടിൽ വായുക്ഷോഭമകന്നുപോം
ജ്വരങ്ങൾക്കുകൊടുത്തീടാം പത്ഥ്യമായിട്ടിരുത്തണം
ഛായില്യത്തിന്നൊടുക്കുന്ന രസമാണിതിനുത്തമം.

൩൧ വാശാപത്രാദിതൈലം (൧)

ആടലോടകത്തില, ഉമ്മത്തില, വേപ്പില, എരുക്കില, കഴററിയില, ഏഴിലാംപാലയില, കൂവളത്തില, ശതാവരിക്കിഴങ്ങ്, കയ്യോന്നി, നൊച്ചിരണ്ടിൻേറയും ഇല, തുളസിഇല, വഴുതിനഇല, പൂല്ലാന്നി ഇല, തൈവേള ഇവ ഇടിച്ചുപിഴിഞ്ഞനീരിൽ മിശിറിൻമുട്ടയും, പാലും എണ്ണയും വേപ്പെണ്ണയുംചേർത്തു, മയിൽപീലിക്കാമ്പ്, കൊട്ടം, ചെറുപ്പുന്നയരി, ത്രികട്ടു, കടുകുരോഹണി, സന്നിനായകം, കിരിയാത്തു്, പൂതവൃക്ഷം, അമുക്കരം, അരിവകയാറു് (൨൫-ാംയോഗത്തിൽ പറഞ്ഞു) ഇന്തുപ്പു് മഞ്ഞൾ മരമഞ്ഞൾതൊലി ജീരകംരണ്ടും ആടലോടകവേർ ഇവ കല്ക്കംചേർത്തുകാച്ചിയരിച്ചു, ചെവിയിലും മൂക്കിലും ഒഴിക്ക, തേയ്ക്ക, സേവിയ്ക്ക; ജ്വരം, സന്നിപാതം, വാതം, ഇവയ്ക്കു ശമനംവരും.

വാശാപത്രാദിതൈലം (൨)

തലയിൽതേച്ചുകുളിക്കാൻ വിധിച്ചിട്ടുള്ളതു്,

ആടലോടകത്തിലനീർ എണ്ണയ്ക്കു എട്ടിരട്ടി. കയ്യോന്നിനീർ ഇടം ൨. എണ്ണ നാഴി ൧. (സമംഉരുക്കവെളിച്ചെണ്ണയും ചേക്കാം) ഏലാദികല്ക്കം—പാത്രപാകം അവിയൻ കർപ്പൂരം—ഈ തൈലമാകുന്നു.

## ശീതജ്വരചികിത്സ

൩൨ ഭാർങ്ങ്യാദികഷായം.

ഭാർങ്ങ്ഗീപപ്പടവിശ്വവാശകകണാ ഭൂനിംബനിംബാമൃതാ

മുസ്താധന്വജ ഭേഷജൈസ്സു ദശഭിർഹന്തിഹ സർവ്വജ്വരാൻ
ജീർണ്ണാൻ ധാതുഗതാൻ തഥാ ച വിഷമാൻ
സോപദ്രവാൻ ദാരുണാൻ
കാഥോയം യദി യോഗവാസരമിതം ദത്തോയമാദ്രക്ഷതി

സാ—ചെറുതേക്ക്, പർപ്പടകപ്പുല്ല്, ചുക്ക്, ആടലോടകവേർ, തിപ്പലി, പുത്തരിച്ചുണ്ടവേർ, വേപ്പിൻതൊലി, ചിററമൃത്, മുത്തങ്ങ, കൊടിത്തൂവവേർ ഇവ സമം കഷായം. ജീർണ്ണജ്വരം വിഷമജ്വരം മുതലായവ ശമിക്കും.

൩൨ പത്രാവേണുഭവാദികഷായം:—

പത്രം വേണുഭവം ദളഞ്ച തുളസീജാതം ഹരിക്രാന്തിജം
പത്രം വാസ്യനിഷണ്ണജം ബദരജം പത്രം ച വാടം ദളം
പത്രഞ്ചോത്തമകന്യകാഖ്യസുഷവീനാരംഗപത്രം പൃഥക്
സർവ്വം നാഗരപാദികം പ്രഹരതി പ്രാഗ്രൂപശീതജ്വരം

സാ—മുളയില, തുളസിയില, വിഷ്ണുക്രാന്തി, നീരാരൽഇല, ദന്തയില, പേരാലില, പൂവൻകുരുന്തൽ, പുല്ലാന്നിയില, നാരകത്തില ഇവ ഓരോകഴഞ്ച്, ചുക്ക മൂന്നകഴഞ്ച്, കഷായംവച്ചു സേവിക്ക. പൂർവ്വരൂപമായുള്ള ശീതജ്വരം ശമിക്കും.

൩൭ ആരണ്യതുളസീമൂലാദികഷായം.

ആരണ്യതുളസീമൂലം വിഷ്ണുക്രാന്തീമഹൗഷധം
ഭൂനിംബം വ്യോഷവും നല്ല രോഹിണീകൃഷ്ണജീരകം
ഇവകൊണ്ടുകുറുക്കീട്ട കഷായം സന്നിപാതജിത്

സാരം—കാട്ടുതുളസിവേർ, വിഷ്ണുക്രാന്തി, ചുക്ക്, പുത്തരിച്ചുണ്ടവേർ, ത്രികടുക്, കടുകരോഹണി, കരിംജീരകം ഇവ സമം കഷായം വച്ചു സേവിക്ക. സന്നിപാതം വിഷമജ്വരം ഇവ ശമിക്കും.

൩൮ അസ്ഥികണ്ണാദിതൈലം.

അസ്ഥികണ്ണം സമൂലന്തു വിഷ്ണുക്രാന്തി ബലാദ്വയം
ഗുഡൂചീവില്വവർഷാഭൂസ്സാശ്വഗന്ധഃ പൃഥക്പൃഥക്
ജലേത്രിഗുണപ്രസ്ഥേ ചതുർഭാഗാവശേഷിതേ
അജാക്ഷീരം ശുഭംമസ്തു പൃഥക്പ്രസ്ഥദ്വയം ക്ഷിപേത്
ദാർവീമധുകമഞ്ജിഷ്ഠാചന്ദനം ശാരിബാമൃതാ
രാസ്നാദാരുവചാകുഷ്ഠത്രിജാതോശീരചോരകം
ജലദ്വയേ മേലനാഗം ശൈലേയം സർജ്ജഗുൽഗുലുഃ
അശ്വഗന്ധാ ബലാവില്വം വരാവ്യോഷഞ്ച കല്കിതം
തത്സമം സാധു പിഷ്ട്വാ തു തൈലം പക്വം ച പീഡയേൽ

പാനാഭ്യഞ്ജനനസ്യാദ്യൈരേതൈര്യോഗം യഥാക്രമം
ഏകദ്വിത്രി ജ്വരഹരം ചാതുൎത്ഥികവിനാശനം.

സാ—ആനമോദകം, വിഷ്ണുക്രാന്തി ഇവ സമൂലം. കുറുന്തോട്ടിവേർ, ആനക്കുറുന്തോട്ടിവേർ, ചിററമൃതു്, ക്രുവളവേർ, തമിഴാമവേരു്, അമുക്കുരം ഇവ രണ്ടുപലംവീതം. കഷായത്തിന വെള്ളം ൧൬-ഇടങ്ങഴി ൪ ഇടങ്ങഴി കുറികോൽ. എണ്ണ ഇടങ്ങഴി ൧ ആട്ടിൻ പാൽ ഇടങ്ങഴി ൨. തൈർവെള്ളം ഇടങ്ങഴി ൨. കല്ക്കം മരമഞ്ഞൾ തൊലി ഇലിപ്പക്കാതൽ മഞ്ചട്ടി ചന്ദനം നറുനീണ്ടിക്കിഴങ്ങു് ചിററമൃതു് ചിററരത്ത ദേവതാരം വയമ്പു് കൊട്ടം ഏലത്തരി ഇലവൎങ്ഗം പച്ചില രാമച്ചം കച്ചോലം ഇരുവേലി ശതാവരിക്കിഴങ്ങു് മുത്തങ്ങാ (ചെറുചീരവേർ എന്നും) കന്മദം ചെഞ്ചല്യം ഗുൽഗുലു അമുക്കുരം കുറുന്തോട്ടിവേർ ക്രുവളവേർ ത്രിഫലത്തോടു് ത്രികടുകു് ഇവ ആകെ ൧൬ കഴഞ്ചു് കൽക്കം ചേൎക്കാം. ഈ തൈലം ശീതജ്വരം ഏകാഹിക്കാദി ഇവയ്ക്കു പാനം അഭ്യംഗം നസ്യം ഇവയ്ക്കു നന്നു്.

൩൩ ചാതുൎത്ഥികകുഠാരഗുളിക.

(ഇതിനു് ജ്വരാങ്കുശം ഗുളിക എന്നും വീരഭദ്രഗുളിക എന്നുംകൂടി പേരുണ്ടു്) ഏലത്തരി ഇലവൎങ്ഗം സമുദ്രപ്പച്ച നാഗപ്പൂവു് മനയോല രസം (ഇവ രണ്ടും ശുദ്ധിചെയ്യണം) ത്രികടുകു് ഇവ സമം കററാർവാഴനീരിൽ അരച്ചു് ഉഴുന്നുപ്രമാണം ഗുളികയാക്കി നിഴലുണക്കി വച്ചുകൊൾക. യുക്തമായ അനുപാനത്തിൽ സേവിച്ചാൽ ചാതുൎത്ഥികാദിജ്വരങ്ങൾ ശമിക്കും.

---

## അദ്ധ്യായം ൨.

---

### രക്തപിത്തചികിത്സ.

൩൧ ദ്രാക്ഷാദികഷായം

ദ്രാക്ഷാമധൂകമധുകലോധ്രകാശ്മൎയ്യശാരിബാഃ
മുസ്താമലകഹ്രീബേര പത്മകേസരപത്മകം
മൃണാളചന്ദനോശീര നീലോല്പലപരൂഷകം
ഫാണ്ടോഹിമോവാദ്രാക്ഷാദിൎജ്ജാതീകുസുമവാസിതഃ
യുക്തോ മധുസിതാലാജൈൎജ്ജയത്യനിലപിത്തജം

ജ്വരം മദാത്യയം ഛർദ്ദിം മൂർച്ഛാം ദാഹം ശ്രമം ഭ്രമം
ഊർദ്ധ്വാധോഗം രക്തപിത്തം പിപാസാം കാമിലാമപി

സാ—മുന്തിരങ്ങ ഇലിപ്പക്കാതൽ എരട്ടിമധുരം പാച്ചോററി ത്തൊലി കുമിഴിൻവേരു് നറുനീണ്ടിക്കിഴങ്ങു് മുത്തങ്ങ നെല്ലിക്കാ ത്തോടു് ഇരുവേലി താമരയല്ലി പതിമുകം താമരവളയം ചന്ദനം രാമച്ചം കരിംകൂവളക്കിഴങ്ങു് ചിററീന്തൽവേർ ഈ മരുന്നുകൾ അര ച്ചുകലക്കി കുറുക്കി മഞ്ഞത്തുവച്ചു് പിച്ചിപ്പൂവിൻവാസനപിടിപ്പി ച്ചു് തേനും പഞ്ചസാരയും മലർപ്പൊടിയുംചേർത്തു സേവിക്ക. വാ തപിത്തജ്വരങ്ങൾ മദാത്യയം ഛർദ്ദി മൂർച്ഛ ദാഹം ശ്രമം ഭ്രമം പ്ര ദരം ഊർദ്ധ്വഗരക്തപിത്തം കാമില മുതലായവ ശമിക്കും. *

൨൨൭ ശതാവരീഗുളം.

ശതാവര്യാസ്തു മൂലാനാമാഢകം സ്വരസം ഭവേത്
താവദിക്ഷുരസഞ്ചൈവ ഘൃതപ്രസ്ഥം പ്രയോജയേത്
ഭേഷജാന്യാവപേത്തത്ര മധുകോശീരചന്ദനം
മധൂകപുഷ്പം ശ്യോനാകം ത്രിജാതം ജീരകം തഥാ
കുസ്തുംബുരുത്രുണികൃഷ്ണാ ച ധാത്രീകപ്യഞ്ചപത്മകം
ഏതാന്യർദ്ധപലീകാനി ദത്വാമൃദ്വഗ്നിനാ പചേത്
യാവദ്ദർവീവിലേപസ്സ്യാത് തദൈനമവതാരയേത്
പ്രാതരുത്ഥായ ലേഹോയം പശ്ചാത് ക്ഷീരേണ ഭോജയേത്
സർവ്വകൃച്ഛ്രേഷു മേഹേഷു രക്തപിത്തേ ഹലീമകേ.

സാ—ശതാവരിക്കിഴങ്ങിൻനീർ ഇടങ്ങഴി ൪ കരിമ്പിൻനീർ ഇടങ്ങഴി ൪. നെയ്യു് ഇടങ്ങഴി ൧. പൊടിച്ചുചേക്കാൻ അതിമ ധുരം രാമച്ചം ചന്ദനം ഇലിപ്പപ്പൂവു് ചോനകപ്പുല്ലു് ഏലം ഇല വർങ്ങം പച്ചില ജീരകം ത്രുന്മൂണലരി തിപ്പലി നെല്ലിക്കാത്തോടു് വെള്ളക്കൊട്ടം പത്മകം ഈവ അരപ്പലംവീതം ചേർത്തു പാകമാ ക്കുക. ഈ ലേഹം കാലത്തേ സേവിച്ചു പാൽക്കുട്ടി ഉണ്ണുക എല്ലാ മൂത്രകൃച്ഛ്രങ്ങളും പ്രമേഹങ്ങളും രക്തപിത്തവും ഹലീമകരോഗവും ശമിക്കും.

൨൨൮ ശതാവര്യാദി കഷായം.

ശതാവരീ ഗോപകന്യാ ചന്ദനോശീര വാളകൈഃ
സ തണ്ഡുലീയകദ്രാക്ഷാ സമം ഗോപ്പലയഷ്ടിഭിഃ
സാധിതഃ സാധയത്യാശു നിരൂഹഃ സസിതാ മധുഃ

* മേൽപറഞ്ഞ മരുന്നു കഷായമാക്കി, പാൽക്കുട്ടിയും ഔചിത്യമായ മററു മേ മ്പൊടിചേർത്തും ഉപയോഗിച്ചുവരുന്നു.

ഊർദ്ധ്വാധോഗം രക്തപിത്തം ഉഭയായനമേവ ച
തഥാ പ്രദരമുന്മാദം സദാഹം വിഷമജ്വരം.

സാ—ശതാവരിക്കിഴങ്ങ് നറുനീണ്ടിക്കിഴങ്ങ ചന്ദനം രാമച്ചം ഇരുവേലി ചെറുചീരവേർ മുന്തിരിങ്ങാ പടർച്ചുണ്ടവേര് ചെങ്ങഴിനീർക്കിഴങ്ങ എരട്ടിമധുരം ഇവ സമം കഷായംവച്ചു പഞ്ചസാരയും തേനും മേമ്പൊടിചേർത്തു സേവിക്ക. മേല്പോട്ടും കീഴ്പോട്ടുമുള്ള രക്തപിത്തം, അസൃഗ്ദരം, ഭ്രാന്തു, വിഷമജ്വരം മുതലായവ ശമിക്കും.

൪൦ വടശൃംഗാദികഷായം.

വടശൃംഗാടരൂഷാഭ്യാം പാക്യഞ്ച പയസസ്തഥാ

സാ—പേരാൽമൊട്ട ആടലോടകവേർ ഇവ പാൽക്കഷായം വച്ചുസേവിക്ക. വിഷമജ്വരം പിത്തം ഇവ ശമിക്കും.

൪൧ ചന്ദനാദികഷായം.

ചന്ദനോശീരജലദൈഃ ലാജമുദ്ഗകണായവൈഃ
ബലാജലൈഃ പര്യുഷിതൈഃ കഷായോ രക്തപിത്തഹാ.

സാ—ചന്ദനം, രാമച്ചം, മുത്തങ്ങ, മലര്, ചെറുപയറ്, തിപ്പലി, ഗോതമ്പ്, കുറുന്തോട്ടിവേർ ഇവ ചതച്ചു കുറുന്തോട്ടിക്കഷായത്തിലിട്ട മഞ്ഞത്തുവച്ചിരുന്നു പിറേറന്നാൾ രാവിലെ സേവിക്ക രക്തപിത്തം ശമിക്കും. ഇതു ശീതകഷായമാണു്. എന്നാൽ (ക്വാഥമാക്കിയും സേവിക്കാം.)

൪൨ വൃഷപഞ്ചാംഗചൂർണ്ണം.

വൃഷപഞ്ചാംഗകംചൂർണ്ണം മധുനാ സുപരിപ്ലുതം
രക്തപിത്തം ജ്വരം ശ്വാസം കാസഞ്ചാശു വ്യപോഹതി.

സാ—ആടലോടകത്തിന്റെ ഇല, തൊലി, വേര്, പൂവ്, കായ്, ഇവ സമം (സമൂലമെന്നും ചിലക്ക് പക്ഷമുണ്ടു്) ഉണക്കി പൊടിച്ചു തേനിൽ കുഴച്ചു സേവിക്ക. രക്തപിത്തം, ജ്വരം, ശ്വാസം, ചുമ മുതലായവ ശമിക്കും.

൪൩ വൃഷഘൃതം.

സമൂലപത്രാംകുരപല്ലവസ്യ
വൃഷസ്യസിദ്ധം സ്വരസേ രസേ വാ
തൽപുഷ്പകല്ക്കം ഘൃതമാശു ഹന്യാത്
സമാക്ഷികം ശ്വാസമശേഷകാസം.

സാ—ആടലോടകം പഞ്ചാംഗം (൪൨-ാംയോഗത്തിൽ പറഞ്ഞിട്ടുണ്ടു്) കഷായമോ ഇടിച്ചുപിഴിഞ്ഞ നീരോ നെയ്യ്ക്കു് നാലി

രട്ടി. അതിൻെറ പൂവു കൽക്കം. കാച്ചി അരിച്ചു തേൻ മേമ്പൊടിചേർത്തു സേവിക്ക. ശ്വാസകാസങ്ങൾ രക്തപിത്തം ജ്വരം മുതലായവ ശമിക്കും.

൪൮ ലാക്ഷാദിതൈലം.

ലാക്ഷാരസസമം തൈലം തൈലാൽമസ്തു ചതുർഗ്ഗുണം
അശ്വഗന്ധനിശാദാരു കൗന്തികുഷ്ഠാബ്ദചന്ദനൈഃ
സമൂർവാരോഹിണീ രാസ്നാ ശതാഹ്വാ മധുകൈസ്സമം
സിദ്ധം ലാക്ഷാദികം നാമ തൈലമഭ്യഞ്ജനാദിനാ
സർവ്വജ്വരക്ഷയോന്മാദശ്വാസാപസ്മാരപാപ്മജിത്
യക്ഷരാക്ഷസഭൂതഘ്നം ഗർഭിണീനാഞ്ച ശസ്യതേ.

സാ—കോലരക്കിൻകഷായം എണ്ണ ഇവ സമം. എണ്ണയുടെ നാലിരട്ടി മസ്തു (തൈർവെള്ളം) കല്ക്കത്തിനു—അമുക്കരം, വറട്ടുമഞ്ഞൾ, ദേവതാരം, അരേണുകം, വെള്ളക്കൊട്ടം, മുത്തങ്ങാ, ചന്ദനം, പെരുംകുരുമ്പവേർ, കടുകരോഹിണി, ചിററരത്ത, ശതകുപ്പ, എരട്ടിമധുരം ഇവ അരച്ചുചേർത്തു കാച്ചിത്തേയ്ക്ക. ജ്വരം, ക്ഷയം, ഭ്രാന്തു്, അപസ്മാരം മുതലായവ ശമിക്കും. ഗർഭിണികൾക്കും അഭ്യഞ്ജനത്തിനു് നന്നു്.

൪൯ ചന്ദനാദിതൈലം.

ചന്ദനം മധുകം കുഷ്ഠമശ്വഗന്ധം സുരദ്രുമം
ഉശീരമുല്പലം മാംസീ പത്രാഗുരുനിശാംബലാഃ
ഹ്രീബേരം നാഗകുസുമം സ്പൃക്കാമഞ്ജിഷ്ഠശാരിബാഃ
തകരം മൃഗനാഭിശ്ച ശതപുഷ്പാ ഹരേണുകം
സൂക്ഷ്മൈലാബ്ദത്വചംചോരം ബർബ്ബരംതൈഃ സുകല്ക്കിതൈഃ
കേതകീമൂലജക്വാഥേ സക്ഷീരം തിലജം പചേത്
തദഭ്യംഗാദിഭിസ്തൈലം വാതശോണിതനാശനം.

സാ—ചന്ദനം, എരട്ടിമധുരം, വെള്ളക്കൊട്ടം, അമുക്കരം ദേവതാരം, രാമച്ചം ചെങ്ങഴിനീർക്കിഴങ്ങു്, മാഞ്ചി, പച്ചില, അകിൽ, മഞ്ഞൾ, കുറുന്തോട്ടിവേർ, ഇരുവേലി, നാഗപ്പൂവു്, നാൻമുകപ്പുല്ലു്, മഞ്ചട്ടി, നീറുനീണ്ടിക്കിഴങ്ങു്, തകരം, വെരുകിൻചട്ടം, ശതകുപ്പ, അരേണുകം, ഏലത്തരി, മുത്തങ്ങ, ഇലവർങ്ഗം, കച്ചോലം, ചെറുതേക്ക ഇവ കല്ക്കം. പൂക്കൈതമുല കഷായംവച്ചു നാലിലൊന്നാക്കി എണ്ണയ്ക്കു നാലിരട്ടി ചേർക്കുക. പാൽ എണ്ണയ്ക്കു സമം കാച്ചി അരിച്ചു തേച്ചാൽ വാതശോണിതം ശമിക്കും. രക്തപിത്തം നേത്രരോഗങ്ങൾ കാമില മുതലായവയ്ക്കും നന്നു്.

൪൩ മുസ്താമൃതാദികഷായം.

മുസ്താമൃതാമധുകചന്ദനസേവ്യവിശ്വാ-
മാഷാഗ്നിമന്ഥകണമുദ്ഗകുലത്ഥചിത്രൈഃ
സിദ്ധാംബുമാക്ഷികയുതം പിബതാം വധൂനാം
നശ്യന്ത്യസൃഗ്ദരഗദം സഹസൈവ ലോകേ.

സാ—മുത്തങ്ങ, ചിററമൃതു്, എരട്ടിമധുരം, ചന്ദനം, രാമച്ചം ചുക്കു്, ഉഴുന്നു, മുഞ്ഞവേരു, തിപ്പലി, ചെറുപയറു്, പഴമുതിര ആവണക്കിൻവേർ ഇവസമം കഷായം. തേൻ മേമ്പൊടിചേൎത്തുസേവിക്ക. അസ്ഥിസ്രാവവും അസൃഗ്ദരവും ശമിക്കും.

## കാസചികിത്സ

൪൧ ദശമൂലകടുത്രയാദികഷായം

ദശമൂലകടുത്രയൈഃകഷായഃ സവൃഷൈരേഷ സമാക്ഷികഃ പ്രപീതഃ
ശ്വസനാനിലകാസപാൎശ്വപൃഷ്ഠത്രികമൂൎദ്ധാംസരുജാസു സമ്പ്രദിഷ്ടഃ

സാ—ദശമൂലം, ത്രികടുകു് ആടലോടകവേർ, ഓരോന്നും സമം കഷായംവച്ചു തേൻചേൎത്തുസേവിക്ക. ശ്വാസകാസാദികൾ ശമിക്കും.

൪൨ വിലാമൃതാദികഷായം.

വിലാമൃതാംബുദവൃഷോഷണജീരകൈശ്ച
കാഥോ നിഹന്തി കഫമാരുതപിത്തശോഷം

സാ—കൂവളവേർ, ചിററമൃതു്, മുത്തങ്ങ, ആടലോടകവേർ, ത്രികടുകു് ജീരകം ഇവ സമം കഷായം, ത്രിദോഷോത്ഥമായ ക്ഷയരോഗവും ശമിക്കും. കാസത്തിനും നന്നു്

൪൩ വിലാദിലേഹം.

വിലാൎദ്ധാഢകമംഭസോഽൎദ്ധകലശേ പക്ത്വാ പാദസ്ഥേ രസേ
സിദ്ധം ജീൎണ്ണഗുളസ്യ ഷോഡശപലം ചൂൎണ്ണീകൃതൈസ്സ്വൎതഃ
കൎഷാംശൈൎഘനധാന്യജീരകത്രുടീ ത്വക്കേസരത്ര്യൂഷണൈൎ-
ല്ലീഢംഛൎദ്ദിമരോചകാഗ്നിസദനശ്വാസപ്രസേകാപഹം.

സാ—കൂവളവേർ, ചെറുതാക്കിച്ചതച്ചതുപലം നറ വെള്ളം ഇടങ്ങഴി ൧൬ കഷായംവച്ചു് നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു ൧൬-പലം പഴയ ശക്കരകലക്കി, ലേഹപാകത്തിൽ മുത്തങ്ങ, കൊത്തമ്പാലരി, ജീരകം, ഏലം, ഇലവൎങ്ങം, നാഗപ്പൂ, ത്രികടുകു് ഇവ ൩-കഴഞ്ചുവീതം പൊടിച്ചു നേൎമ്മിച്ചുവച്ചു അതിട്ടിളക്കി കുറേ

ശ്ശേ സേവിക്ക. ഛർദ്ദി, അരുചി, അഗ്നിമാന്ദ്യം, ശ്വാസം കാസം കഫപ്രസേകം ഇവ ശമിക്കും.

൭൦ കൂശ്മാണ്ഡകരസായനം.

കൂശ്മാണ്ഡകസ്യ ജീർണ്ണസ്യ രസമാഢകമാഹരേത്
ഗുളാഢകഞ്ച സംസൃജ്യ തതഃ പാകായ സംശ്രയേത്
കൂശ്മാണ്ഡകം പുനഃ ഛിന്നം സ്വിന്നം ശുഷ്കാജ്യഭർജ്ജിതം
ചൂർണ്ണയിത്വാ ച തൽ പ്രസ്ഥം സമാവാപ്യ വിപാചയേത്
ലേഹീഭൂതേ തതസ്തസ്മിൻ ചൂർണ്ണാനീമാനി ദാപയേത്
ഏലാലവംഗമരിചമജാജീ വിശ്വഭേഷജം
തമാലപത്രം പിപ്പല്യഃ പ്രത്യേകം പലസമ്മിതാൻ
ഘൃതസ്യ കുഡുബം ചാത്ര ശർക്കരായാഃ പലാഷ്ടകം
ഘൃതഭാണ്ഡസ്ഥിതം ഖാദേദ്യഥാഗ്നിബലമാതുരഃ
ഏകാദശവിധം രൂപം ക്ഷയമാശു വ്യപോഹതി
അസൃഗ്ദരം രക്തപിത്തം കാസം ശ്വാസമരോചകം
ഗുദജഞ്ച നിഹന്ത്യാശു രസായനമനുത്തമം.

സാ—പഴയ നെയ്ക്കുമ്പളങ്ങാരസം ഇടങ്ങഴി ൪, പഴയ ശക്കരപലം ൱൪. കുമ്പളങ്ങാതിരുമ്മി പിഴിയുമ്പോളുള്ള കൊത്തു(കിട്ടഭാഗം) എടുത്തു നെയ്യിൽവറുത്തു അരച്ചുചേക്കണം; ആ നെയ്യുംചേക്കണം. ഇവ അടുപ്പിലാക്കി ലേഹപാകമാകുമ്പോൾ പൊടിച്ചുതൂററാൻ—ഏലത്തരി, ഇലവർങ്ഗം, മുളക്, ആശാളി, ചുക്ക്, പച്ചില, തിപ്പലി ഇവ ഓരോ പലംവീതം പഞ്ചസാരപലം ൮. നെയ്യ് നാഴി ൧. പാകമാക്കി, നെയ്പാത്രത്തിൽ സൂക്ഷിക്കണം. രോഗികൾക്കു അഗ്നിബലാനുസാരം സേവിക്കാം. രാജയക്ഷ്മാവ്, രക്തസ്രാവം, രക്തപിത്തം ശ്വാസകാസങ്ങൾ അരോചകം അർശസ്സ് ഇവ ശമിക്കും.

൭൧ അമൃതപ്രാശഘൃതം.

ജീവനീയോഗണഃശുണ്ഠീ വരീവീരാ പുനൎന്നവാ
ബലാ ഭാർങ്ഗീ സ്വഗുപ്താർദ്ധിഷഡ്ഗീതാമലകീകണാഃ
ശൃംഗാടകാ പയസ്യാ ച പഞ്ചമൂലഞ്ച യല്ലഘു
ദ്രാക്ഷാക്ഷോടാദിജഫലം മധുരസ്നിഗ്ദ്ധബൃംഹണം
തൈഃ പചേത് സർപ്പിഷഃ പ്രസ്ഥം കർഷാംശൈഃ ശ്ലക്ഷ്ണക-
ക്ഷീരധാത്രീ വിദാരീക്ഷു ഛാഗമാംസരസാന്വിതം (ല്കിതൈഃ
പ്രസ്ഥാർദ്ധം മധുനഃ ശീതേ ശർക്കരാർദ്ധതുലാ രജഃ
പലാർദ്ധകഞ്ച മരിച ത്വഗേലാപത്രകേസരം
പ്രക്ഷിപ്യ ചൂർണ്ണിതം തസ്മാത് ലിഹ്യാന്മാത്രാം യഥാബലം
അമൃതപ്രാശമിത്യേതന്നരാണാം അമൃതം ഘൃതം

സുധാ തുല്യരസം പ്രാശ്യം ക്ഷീരമാംസരസാശിനാ
നഷ്ടശുക്ലക്ഷതക്ഷീണദുർബ്ബലവ്യാധികർശിതാൻ
സ്ത്രീപ്രസക്തകൃശാൻ വർണ്ണസ്വരഹീനാംശ്ച ബൃംഹയേത്
കാസഹിധ്മാജ്വരശ്വാസദാഹതൃഷ്ണാസ്രപിത്തനുത്
പുത്രദം ഛർദ്ദിമൂർഛാഹൃദ്യോനിമൂത്രാമയാപഹം.

സാ—ജീവനീയഗണം (അടപൊതിയൻകിഴങ്ങ്, കാർകോളി, ക്ഷീരകാർകോളി, മേദ, മഹാമേദ, കാട്ടുഴുന്നിൻവേർ, കാട്ടുപയറിൻവേർ, ജീവകം, ഇടവകം, എരട്ടിമധുരം, ഇവകൾ) ചുക്ക്, ശതാവരിക്കിഴങ്ങ്, കോവൽക്കിഴങ്ങ്, തമിഴാമവേർ, കുറുന്തോട്ടിവേർ, ചെറുതേക്കിൻവേർ, നായ്ക്കുരുണവേർ, ചെറിയ കാട്ടുമുതിരവേർ, കച്ചോലക്കിഴങ്ങ്, കീഴാനെല്ലിവേർ, തിപ്പലി, വൽവട്ടക്കിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ, ലഘുപഞ്ചമൂലം (ഓരില, മൂവില, ചെറുവഴുതിന, വെൺവഴുതിന ഇവററിൻവേർ ഞെരിഞ്ഞിൽ ഇവ) മുന്തിരിങ്ങാപ്പഴം, തേങ്ങ, ഈന്തപ്പഴം മുതലായ മധുരപകങ്ങൾ ഇവ മൂന്നുകഴഞ്ചുവീതം അരച്ചുകലക്കി ഇടങ്ങഴി നെയ്യുംചേൎത്തു പാൽ, നെല്ലിക്കാനീർ കരിമ്പിൻവേർ, പാൽമുതക്കിൻനീർ, ആട്ടിൻമാംസരസം ഇവ ഓരോന്നും ഇടങ്ങഴി ചേൎത്തു കാച്ചി അരിച്ചു, തണുത്തശേഷം ഇരുനാഴി തേനും, അമ്പതുപലം പഞ്ചസാരയും മുളക്, ഇലവൎങ്ഗം, ഏലം, പച്ചില, നാഗപ്പൂവ് ഇവ ആറുകഴഞ്ചുവീതം പൊടിച്ചതും ചേൎത്തു ക്രമമായ മാത്രയിൽ സേവിക്ക. ഇതു സേവിക്കുമ്പോൾ പാലും, മാംസരസവുംകൂട്ടി ഭക്ഷണംകഴിക്കണം. ശുക്ലക്ഷയം, ഉരഃക്ഷതം, കാസം, ഇക്കിൾ, ജ്വരം, രക്തപിത്തം, സൎവ്വാംഗസന്താപം, ഹൃദ്രോഗം, യോനിരോഗം, മൂത്രകൃഛ്റം മുതലായ അനേകരോഗങ്ങളെ ശമിപ്പിക്കും. കൃശന്മാരെയും വ്യാധ്യാദിക്ഷീണന്മാരെയും പോഷിപ്പിക്കും. വന്ധ്യതയെ ശമിപ്പിക്കും. വളരെ ഗുണങ്ങളുള്ളതാകുന്നു.

## ഹിധ്മാചികിത്സ

൪൨ അഗ്നിമന്ഥാദികഷായം.

അഗ്നിമന്ഥബലൈരണ്ഡഭാർങ്ഗീകുഷ്ഠമഹൌഷധൈഃ
പിബേത് പ്രക്വഥിതം തോയം ഹിധ്മാരുക്ശ്വാസകാസ-
[വാൻ.

സാ—മുഞ്ഞവേർ, കുറുന്തോട്ടിവേർ, ആവണക്കിൻവേർ ചെറുതേക്ക്, കൊട്ടം, ചുക്ക് ഇവകൊണ്ടുള്ള കഷായം ഇക്കിൾ, ശ്വാസം, കാസം ഇവയെ ശമിപ്പിക്കും.

൫൮ ആവീരാദികഷായം.

ആവീരവചാഭാർങ്ഗീ യഷ്ടീഫലനപാചിതേന തോയേന
പാൽക്കഞ്ഞിയകഷ്ടവിഹിതാ ഹിക്കാമചിരേണ ഹന്തി തീവ്രതരാം

സാ—പൊന്നാവീരം (പൊന്നാന്തകരവേർ) വയമ്പ്, ചെറുതേക്ക്, ഏരട്ടിമധുരം, മുത്തങ്ങാ ഇവ സമം കഷായം പാൽചേർത്തു കഞ്ഞിവച്ചും, കഷായമാക്കിയും സേവിക്ക കഠിനമായ ഇക്കിളും ശമിക്കും.

## കാസശ്വാസചികിത്സ.

൫൯ വിദാര്യാദിഗണം.

വിദാരിപഞ്ചാംഗുലവൃശ്ചികാളീ വൃശ്ചീവദേവാഹ്വയസൂര്യപർണ്ണീഃ
കണ്ഡൂകരീ ജീവനഹ്രസ്വസംജ്ഞേ ദ്വേ പഞ്ചകേ ഗോപസുതാ-
(ത്രിപാദീ.

വിദാര്യാദിരയംഹൃദ്യോ ബൃംഹണോ വാതപിത്തഹാ
ശോഷഗുന്മാംഗമർദ്ദോർദ്ധ്വ ശ്വാസകാസഹരോഗണഃ

സാ—പാൽമുതക്കിൻകിഴങ്ങ്, ആവണക്കിൻവേർ, തേക്കിടവേർ, തഴുതാമവേർ, ദേവതാരം, കാട്ടുഴുന്നിൻവേർ, കാട്ടുപയററിൻവേർ, നായ്ക്കുരുണവേർ, ജീവനപഞ്ചമൂലം (ശതാവരി, കോവൽ, ആടപൊതിയൻ ഇവയുടെ കിഴങ്ങ് ജീവകം ഇടവകം) ഹ്രസ്വപഞ്ചമൂലം (ഓരില, മൂവില, ചെറുവഴുതിന, വെൾവഴുതിന ഇവററിൻവേർ, ഞെരിഞ്ഞിൽ ഇവ) നറുനീണ്ടിക്കിഴങ്ങ്, ചെറുപ്പുള്ളടി ഇവയാകുന്നു.

വിധാനങ്ങൾ—ഇവ സമാംശമായെടുത്തു കഷായംവച്ചാൽ വിദാര്യാദികഷായവും, സാമാന്യവിധിപ്രകാരം അതുതന്നെ കല്ക്കത്തിനും കഷായത്തിനും ചേർത്തു നെയ്ചേർത്തു കാച്ചിയരിച്ചാൽ വിദാര്യാദിഘൃതവുമായി. ഇതുപോലെ ലേഹമാക്കാൻപറയുന്നിടത്തു ഇവ കഷായമാക്കിയും മററും ഔചിത്യംപോലെ ചേർത്തുകൊൾക.

മേൽപറഞ്ഞ മരുന്നുകൾ, ബൃംഹണ (തടിപ്പിക്കുന്നതു)വും, വാതം, പിത്തം, ക്ഷയം, ഗുന്മം, അംഗമർദ്ദം, ഊർദ്ധ്വശ്വാസം കാസം ഇവയെ ശമിപ്പിക്കുന്നതുമാണ്.

ഇതിൽ ദേവാഹ്വയത്തിൻെറ സ്ഥാനത്തു ദേവാദ്വയമാക്കണമെന്നുള്ള മി. ഗോവിന്ദൻവൈദ്യൻെറ അഭിപ്രായം ആചാര്യസമ്മതമല്ല—ഒരു അഭിപ്രായഭേദംമാത്രമാണ്—ദേവതാരംതന്നെയാണു ചേർത്തുവരുന്നതും വേണ്ടതും.

൭൭ ബലാജീരകാദികഷായം.

ബലാജീരകബിൽവാബ്ദവൃഷവിശ്വസുരദ്രുമൈഃ
ഗുഡേക്ഷുലാജസഹിതൈർ നിക്വാഥഃ ശ്വാസകാസഹാ

സാ—കുറുന്തോട്ടിവേർ, ജീരകം, കൂവളവേർ, മുത്തങ്ങാ, ആടലോടകവേർ, ചുക്കു്, ദേവതാരം, മൂവിലവേർ, കരിമ്പു്, മലർ ഇവ സമം കഷായംവെച്ചു സേവിച്ചാൽ കാസശ്വാസങ്ങൾക്കു ശമനം വരും.

൭൮ ഭൃംഗാദിതൈലം (തേകരാജാദി)

തേകരാജരസവിംശതിഭാഗേ സിദ്ധതൈലമഭയാപ്രതിവാപം
ശ്വാസകാസമപഹന്തി നരാണാം മേഘവൃന്ദമിവ മാരുതവേഗഃ

സാ—എണ്ണ നാഴി ൧ കയ്യോന്നിനീർ ഇടങ്ങഴി ൫. കല്ക്കം—കടുക്കാത്തോടു കഴഞ്ചു ൩. കാച്ചി അരിച്ചു തേച്ചു ശീലിക്ക; കാസശ്വാസങ്ങൾ ശമിക്കും.



൭൯ ത്രിഫലാദി തൈലം.

ത്രിഫലാമൃതവല്ല്യൗ ച കേതക്യസനകൗ ബലാം
ഏരണ്ഡമിന്ദ്രവല്ലിഞ്ച ജലദ്രോണേ വിപാചയേത്
രസേന തേകരാജസ്യ ഹംസ്യ സ്വരസേന ച
തൈലപ്രസ്ഥം പചേദ്ധീമാൻ ദ്വിഗുണക്ഷീരസംയുതം
കല്ക്കഞ്ച കുഷ്ഠയഷ്ട്യാഹ്വ പത്മകോശീരചന്ദനൈഃ
മുസ്തൈലാപത്രമാംസീ ച ഹയഗന്ധാമൃതാ ബലാ
ശാരിബാമരകാഷ്ഠഞ്ച ലവംഗനതചോരകാഃ
ഉല്പലാഭ്യഞ്ജനേനീലീശ്ലക്ഷ്ണപിഷ്ടാൻ സമാപയേത്
ശിരോരോഗപ്രതിശ്യായൗ വിശേഷേണ വിനാശയേത്
ഖാലിത്യഞ്ചൈവ പാലിത്യം കേശാനാം ഭഞ്ജനം തഥാ
ത്രിഫലാദ്യമിദംതൈലമൂർദ്ധജത്രുഗദാപഹം.

സാ—ത്രിഫലത്തോടു, ചിററമൃതു, പൂക്കൈതമുല, വേങ്ങക്കാതൽ, ആവണക്കിവേർ, കുറുന്തോട്ടിവേർ, ഉഴിഞ്ഞവേർ, ഇവ സമാംശം ൩ പലം എടുത്തു ൧൩ ഇടങ്ങഴി വെള്ളത്തിൽകഷായം വച്ചു നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു കയ്യോന്നിനീരും നെല്ലിക്കാനീരുംകൂടി ചേർത്തു ഇടങ്ങഴി എണ്ണയും രണ്ടിടങ്ങഴിപ്പാലും ചേർത്തു വെള്ളക്കൊട്ടം, എരട്ടിമധുരം, പതിമുകം, രാമച്ചം, ചന്ദനം, മുത്തങ്ങാ, ഏലത്തരി, പച്ചില, മാഞ്ചി, അമുക്കുരം, അമൃതു്, കുറുന്തോട്ടിവേരു്, നറുനീണ്ടിക്കിഴങ്ങു്, ദേവതാരം, ഇലവർങ്ങം, തകരം, കച്ചോലം, ചെങ്ങഴിനീർ, ആമ്പൽ, നൈതൽ, കരിങ്കൂവളം, താമര ഇവററിൻകിഴങ്ങു്, അഞ്ജനക്കല്ലു്, അമരിവേർ ഇവ സ

മാംസം അരച്ചു കല്ക്കംചേൎത്തു കാച്ചിയരിച്ചു തേയ്ക്ക. ശിരോരോഗങ്ങൾ, പീനസം, മുടികൊഴിയുക, മററു ഊൎദ്ധ്വാംഗരോഗങ്ങൾ മുതലായവ ശമിക്കും.

## രാജയക്ഷ്മാചികിത്സ.

൭൮ അമൃതാദികഷായം.

അമൃതാദശമൂലദാരുഭാൎങ്ഗീ-
വൃഷവൃശ്ചീവപയോദധന്വയാസൈഃ
സബലൈഃ ചിരവില്വപഞ്ചകോലൈർ
മധുനാ ഹന്തി നൃപാമയം കഷായഃ.

സാ— ചിററമൃതു്, ദശമൂലം, ദേവതാരം, ചെറുതേക്ക, ആടലോടകവേർ, തമിഴാമവേർ, മുത്തങ്ങ, കൊടിത്തൂവവേർ, കുറുന്തോട്ടിവേർ, ആവിലിൻതൊലി, തിപ്പലി, കാട്ടുതിപ്പലിവേർ, കാട്ടുമുളകിൻവേർ, കൊടുവേലിക്കിഴങ്ങു്, ചുക്കു് ഈ കഷായം തേൻ അനുപാനംചേൎത്തു സേവിക്ക-രാജയക്ഷ്മാവു ശമിക്കും.

൭൯ ഏലാകണാദികഷായം.

ഏലാകണാമധുകനാഗരകാബ്ദവാശാ
നിംബാമൃതാംബുദശമൂലശൃതഃ കഷായഃ
ലാക്ഷാസിതാമധുകജീരകസമ്പ്രയുക്തോ
യക്ഷ്മാണമാശു വിനിഹന്തി മധുപ്രഗാഢഃ.

സാ— ഏലത്തരി, തിപ്പലി, എരട്ടിമധുരം, ചുക്കു, മുത്തങ്ങ, ആടലോടകവേർ, വേപ്പിൻതൊലി, ചിററമൃതു്, ഇരുവേലി, ദശമൂലം ഇവ കഷായം. കോലരക്കും പഞ്ചസാരയും തേനും അതിമധുരവും ജീരകപ്പൊടിയും മേമ്പൊടിയാക്കി ചേൎത്തു സേവിച്ചാൽ രാജയക്ഷ്മാവിനെ ശമിപ്പിക്കും ഉപദ്രവരോഗങ്ങൾക്കും നന്നു്.

൮൦ കണ്ടകാരീഘൃതം

സമൂലഫലപത്രായാഃ കണ്ടകാൎയ്യാരസാഢകേ
ഘൃതപ്രസ്ഥം ബലാവ്യോഷവിളംഗഷഡ ഡാഡിമൈഃ
സൌവൎച്ചലായവക്ഷാരമൂലാമലകപൌഷ്കരൈഃ
വൃശ്ചീവബൃഹതീ പത്ഥ്യാ യവാനശ്ചിത്രകൎദ്ധിഭിഃ
മൃദ്വീകാചവ്യവഷാഭ്രു ദുരാലാഭാമ്ലവേതസൈഃ
ശൃംഗീതാമലകീഭാൎങ്ഗീ രാസ്നാഗോക്ഷുരകൈഃ പചേത്
കല്ക്കൈസ്തത്സൎവ്വകാസേഷു ശ്വാസഹിധ്മാസു ചേഷ്യതേ
കണ്ടകാരീഘൃതംഹ്യേതത് കഫവ്യാധിവിനാശനം.

സാ— കണ്ടകാരി സമൂലം ഇടിച്ചുപിഴിഞ്ഞനീരു ൪ ഇടങ്ങഴി.

കുറുന്തോട്ടിവേർ, ത്രികടുക്ക്, വിഴാലരിക്കാമ്പ്, കച്ചോലം മാതളങ്ങാത്തോട്, (ഉറുമാമ്പഴത്തോട്)ഇരുവച്ചിലക്കാരം, ചവക്കാരം, മുല്ലരിക്കിഴങ്ങ്, നെല്ലിക്കാത്തോട്, പുഷ്കരമൂലം, തമിഴാമവേരു് കൊടിത്തൂവവേർ, ഞെരിഞ്ഞാംപുളിക്കിഴങ്ങ്, കക്കടകശൃംഗി, കീഴാനെല്ലിവേരു്, ചെറുതേക്കിൻവേരു്, ചിററരത്ത, ഞെരിഞ്ഞിൽ ഇവ കല്ക്കംചേർത്തു കാച്ചിയരിച്ചു സേവിക്ക എല്ലാ കാസങ്ങളും ശ്വാസങ്ങളും ഇക്കിളും ശമിക്കും. കഫവ്യാധികൾക്ക വിശേഷിച്ചും നന്നു്.

൩൧. ശശവാശാദിഘൃതം.

ശശവാശാരസക്ഷീരേ പൃഥഗ്ഗാഢകസംയുതേ
ദാരുവേല്ലാശ്വഗന്ധാബ്ദഹരിദ്രാജീവകഷ്ഭൗ
മധൂലികാ കണാ രാസ്നാ ശൃംഗീ ഭാർങ്ഗീ സഗോസ്തനി
കാകോളി ക്ഷീരകാകോളീ നാഗരം മധുകം സിതാ
പൃശ്നിപർണ്ണീ മാഷപർണ്ണീ പിഷ്ടൈഃ പ്രസ്ഥം ഘൃതം പചേത്
ഘൃതന്തൽ ശശവാശാഖ്യം ക്ഷയകാസജ്വരാപഹം.

സാ—മുയൽമാംസം കഷായംവെച്ചു എടുത്തരസം, ആടലോടകവേർകഷായം, പാൽ ഇവ 4 ഇടങ്ങഴി വീതം. നെയ്യു ഇടങ്ങഴി ൧. ദേവതാരം, വിഴാലരിക്കാമ്പ്, അമുക്കരം, മുത്തങ്ങാ, മരമഞ്ഞൾത്തൊലി, ജീവകം, ഇടവകം, കുറിച്ചൂലി (ഇലിപ്പക്കാതൽ എന്നും പക്ഷാന്തരം) തിപ്പലി, ചിററരത്ത, കക്കടകശൃംഗി, ചെറുതേക്ക്, മുന്തിരിങ്ങ, കാകോളി, ക്ഷീരകാകോളി, ചുക്ക്, അതിമധുരം, പഞ്ചസാര, മൂവിലവേർ, കാട്ടുഴുന്നു് ഇവ സമം സാമാന്യവിധിപ്രകാരം കല്ക്കം. ഈ നെയ്യു് ക്ഷയകാസജ്വരങ്ങളെ ശമിപ്പിക്കും.

൩൨. അശ്വഗന്ധാദിഘൃതം.

അശ്വഗന്ധം പലശതം ബലാ ഗോക്ഷുരകസ്യ ച
പുനർന്നവസ്യ ച പൃഥക് പലാനി ദശകല്പയേത്
ശതാവരി നാഗബലാ ഗുളൂചി യവമാഷയോഃ
യഷ്ട്യാഃ പഞ്ചപലാന്യേവ പൃഥഗേഷാം സമാഹരേത്
ഷട്ത്രിംശത് മാനിതേ തോയേ ഷഡംഗപരിശേഷിതേ
പചേദ്വിമാനികം സർപ്പിഃ പയസാ ദ്വിഗുണേന ച
പിഷ്ടാതി താഷികാണ്യേവ ദദ്യാത് സംഘട്ടയേത്പുനഃ
ത്രിജാതകം ത്രികടുകം രാസ്നായാ മധുകസ്യ ച
സമം ഗോശീരകക്ഷീരശുക്ലാഹ്വമജ്ജമോജയോഃ
ജീരകസ്യ ച മൃദ്വീകമജ്ജിഷ്ഠോശീരസൈന്ധവൈഃ
ഏവം ചൈവ സമാവാപ്യ ശനൈർമ്മൃദ്വഗ്നിനാ പചേത്

ശ്രുതേ ഗുളേന വൈമർദ്ദ്യ ഘൃതം ധാന്യേ നിധാപയേത്
ഏതൽ ഘൃതം മഹാവീൎയ്യം നരാണാമമൃതോപമം
ഏകാദശാനാം രൂപാണാം ക്ഷയമേവ വ്യപോഹതി
വാതശോണിതമാനാഹം സുപ്തവാതഞ്ച ശ്ലീപദം
ശിരോഹൎഷം വാതശൂലം ദന്താമാനാം വിനാശനം
ഊരുസ്തംഭേ ശിരോരോഗേ രക്തപിത്തേ ഹലീമകേ
പുരാണജ്വരദാഹേ ച സൎപ്പിരേതദനുത്തമം
ഖലിതം പലിതഞ്ചൈവ തഥാ വന്ധ്യാവഭേദകം
അശ്വഗന്ധാദികം സൎപ്പിഃ കൃശബൃംഹണമുത്തമം.

സാ—അമുക്കുരം തുലാം ൧. കുറുന്തോട്ടിവേരു് ഞെരിഞ്ഞിൽ തമിഴാമവേരു് ഇവ പത്തുപലംവീതം. ശതാരിക്കിഴങ്ങു് ആന കുറുന്തോട്ടിവേരു് ചിററമൃതു് ഗോതമ്പു് ഉഴുന്നു് ഇരട്ടിമധുരം ഇവ അഞ്ചുപലംവീതം. മുപ്പത്തിയാറിടങ്ങഴി വെള്ളത്തിൽ കഷായം വച്ചു് ആറൊന്നാക്കി (ആറിടങ്ങഴിയാക്കി) രണ്ടിടങ്ങഴി നെയ്യും നാലിടങ്ങഴി പാലുംചേൎത്തു് ത്രിജാതകം ത്രികടുകു് ചിററരത്ത ഇരട്ടിമധുരം പടർച്ചുണ്ടവേരു് രാമച്ചം പാൽമുതക്കിൻകിഴങ്ങു് അയമോദകം ജീരകം മുന്തിരിങ്ങ മഞ്ചട്ടി ഇരുവേലി ഇന്തുപ്പു് ഗോതമ്പു് ഇവ കല്ക്കം മൂന്നുകഴഞ്ചുവീതം ചേൎത്തു കാച്ചിയരിച്ചു് അല്പം ശക്കര ചേൎത്തു കടഞ്ഞു നെല്ലിൽമൂടിവച്ചു മാസംകഴിഞ്ഞു് എടുത്തുചേൎത്തു സേവിക്കുക. ഉപദ്രവങ്ങളോടുകൂടിയ ക്ഷയരോഗം വാതരക്തം ആനാഹം സുപ്തവാതം മുതലായ വാതരോഗങ്ങൾ ശിരോരോഗങ്ങൾ രക്തപിത്തം കാമില പുരാണജ്വരം മുതലായവ ശമിക്കും വന്ധ്യയ്ക്കു സുതനുണ്ടാകും. കൃശനെ പോഷിപ്പിക്കും.

൩൩൨ ബലാശ്വഗന്ധാദിതൈലം.

ബലാശ്വഗന്ധലാക്ഷാണാം ക്വാഥേ പാദാവശേഷിതേ
തൈലപ്രസ്ഥം പചേദ്ധീമാൻ ദധിമസ്തു ചതുൎഗ്ഗുണേ
രാസ്നാചന്ദനമഞ്ജിഷ്ഠാമൂൎവ്വാമധുകചോരകൈഃ
ശാരിബോശീരജലദകുഷ്ഠാഗരുസുരദ്രുമൈഃ
ഹരിദ്രാ കമുദാ കൌന്തീ ശതാഹ്വാ പത്മകേസരൈഃ
കല്ക്കൈരേഭിഃ സുസംയുക്തഃ കാഷികൈശ്വസുപേക്ഷിതൈഃ
ശനൈർ മൃദ്വഗ്നിനാ പക്ത്വാ ഗാളയേത് ഭാജനേ ശുഭേ
പ്രശസ്തേ തിഥി നക്ഷത്രേ തത്തൈലം ശീലയേന്നരഃ
തേന സൎവ്വജ്വരോന്മാദക്ഷയകാസാദയോ ഗദാഃ
നശ്യന്തി വിവിധാശ്ചൈവ വാതരോഗാ ന സംശയഃ
അശ്വിഭ്യാം നിൎമ്മിതം തൈലം ഏതൽ പുഷ്ടികരം പരം.

സാ — കുറുന്തോട്ടിവേർ അമുക്കുരം കോലരക്ക് ഇവ കഷായം വച്ചെട്ടത്തു നാലിടങ്ങഴി. എണ്ണ ഇടങ്ങഴി ൧. തൈർവെള്ളം ഇടങ്ങഴി ൪. ചിററരത്ത ചന്ദനം മഞ്ചട്ടി പെരുംകുരുമ്പവേർ ഇരട്ടിമധുരം കച്ചോലം നറുനീണ്ടിക്കിഴങ്ങ് രാമച്ചം മുത്തങ്ങ കൊട്ടം അകിൽ ദേവതാരം മരമഞ്ഞൾത്തൊലി ആമ്പൽകിഴങ്ങ് അരേണുകം ശതകുപ്പ താമരയല്ലി ഇവ മൂന്നുകഴഞ്ചുവീതം കല്ക്കം കാച്ചി അരിച്ചു തേക്കുക. ജ്വരങ്ങൾ ഉന്മാദം ക്ഷയം കാസം മുതലായി നാനാതരത്തിലുള്ള രോഗങ്ങളേയും വാതവ്യാധികളേയും ശമിപ്പിക്കും. പുഷ്ടികരവുമാകുന്നു.

൩൪ ഏലാദിഗണം.

ഏലായുഗ്മതുരുഷ്കകുഷ്ഠഫലിനീമാംസീ ജലധ്യാമക
സ്പൃക്കാചോരകചോചപത്രതഗരസ്ഥൗണേയജാതീരസാഃ —
ശുക്തിർവ്യാഘ്രനഖോഽമരാഹ്വമഗുരുഃ ശ്രീവാസകം കുങ്കുമം
ചണ്ഡാഗുൽഗുലു ദേവധൂപഖപുരാഃ പുന്നാഗനാഗാഹ്വയം

ഏലാദികോ വാതകഫൗ വിഷം ച വിനിയച്ഛതി
വർണ്ണപ്രസാദനഃ കണ്ഡൂപിടികാകോഠനാശനഃ

സാ — ചിററേലം പേരേലം കുന്തിരിക്കം കൊട്ടം തൊഴൽപ്പൂമാഞ്ചി ഇരുവേലി നാന്മുകപ്പുല്ല് സുവർണ്ണകപ്പുല്ല് കച്ചോലം ഇലവർങ്ങം പച്ചില തകരം തുണിയാങ്കം ജാതിക്ക നറുമ്പശ മുത്തുച്ചിപ്പി വ്യാഘ്രനഖം (ഇതിന് പുലിച്ചുവടിവേർ അസുരനഖം ഇങ്ങനെ രണ്ടുപക്ഷമുണ്ട്) ദേവദാരം അകിൽ തിരുവട്ടപ്പശ കുങ്കുമപ്പൂട്ട (കുങ്കുമപ്പൂവ്) നറുംചണ്ണക്കിഴങ്ങ് (കസ്തൂരിമഞ്ഞൾ) ഗുൽഗുലു കുമിഞ്ചാൻ കരിങ്ങാലിക്കാതൽ പുന്നപ്പൂവു നാഗപ്പൂവു ഇവ ഏലാദിഗണം.

ഇതു വാതത്തേയും കഫത്തേയും വിഷത്തേയും ശമിപ്പിക്കും, നിറത്തെ തെളിയിക്കും. ചൊറി പിടക വട്ടപ്പുൺ ഇവയെ ശമിപ്പിക്കും.

ഈ മരുന്നുകൾചേർത്തു കൽക്കകഷായാദിവിധാനങ്ങൾ എല്ലാം ആകാം. ഇവിടെ കല്ക്കമാക്കേണ്ട സ്ഥാനങ്ങളാണു കൂടുതൽ പറയുന്നതു്.

## സ്വരസാദചികിത്സ

൩൫ ശുണ്ഠീരാസ്നാദി കഷായം.

ശുണ്ഠീരാസ്നാകണാജോംഗവാശാകപാഠോ ഘൃതാന്വിതഃ
സുകണം ദശമൂലം വാ സ്വരഭേദേഽനിലോത്ഥിതേ.

സാ—ചുക്ക്, ചിററരത്ത, തിപ്പലി, അകിൽ, ആടലോടക വേർ ഇവ കഷായം. നെയ്യ് അനുപാനം. വാതജമായ സ്വരസാദം ശമിക്കും. അല്ലെങ്കിൽ ദശമൂലകഷായം തിപ്പലിപ്പൊടി ചേൎത്തു സേവിക്ക.

൬ ത്രിജാതകാദികഷായം.

ത്രിജാതത്രികടുവ്യാഘ്രീ ഭാർങ്ഗീകഷായോ മധുത്കടഃ
കഫജാരുചിഹൃല്ലാസപ്രസേകസ്വരസാദനുത്.

സാ—ഏലം ഇലവർങ്ഗം പച്ചില ചുക്ക് മുളക് തിപ്പല ചെറുവഴുതിനവേർ ചെറുതേക്ക് ഇവ കഷായം. തേൻ അനുപാനം ചേൎത്തു സേവിക്കുക. കഫജമായ അരുചിയും നെഞ്ചുകലിപ്പും പ്രസേകവും സ്വരസാദവും ശമിക്കും.

## അരുചിചികിത്സ

൭ ആമ്രപല്ലവാദികഷായം

ആമ്രപല്ലവതദ്വൃന്തവില്വലാജാർദ്രകേക്ഷുഭിഃ
കേസരൈർമ്മാതുളുംഗസ്യ യുക്തഃകഷായോ ഽരുചിം ഹരേത്

സാ—മാവിൻതളിർ മാവിലഞെട്ട് കൂവളവേർ മലര് ഇഞ്ചി കരിമ്പ് മാതളപ്പഴത്തിൻെറ അല്ലി ഇവ കഷായംവച്ചു സേവിക്ക; അരുചി ശമിക്കും.

൮ മലരിഞ്ചി.

ഇഞ്ചിനന്നായ് ചതച്ചിട്ടു ജലേ പക്ത്വാ മലർപ്പൊടി
ജീരകപ്പൊടിയുംക്ഷിപ്ത്വാ മലരിഞ്ചി രുചിപ്രദം.

## കഫപ്രസേകചികിത്സ

൯ ബലാശതാവൎയ്യാദികഷായം.

ബലാശതാവരീദ്രാക്ഷാവില്വമൂലത്രികണ്ടകൈഃ
സധാഢിമൈഃ കൃതം തോയം ഭക്തദ്വേഷനിവാരണം.

സാ—കുറുന്തോട്ടിവേർ ശതാവരിക്കിഴങ്ങ് മുന്തിരിങ്ങ കൂവളം ഞെരിഞ്ഞിൽ മാതളപ്പഴം ഇവ സമം കഷായം. അന്നദ്വേഷത്തെ ശമിപ്പിക്കും. മരുന്നുകൾ കഷായംവച്ചു മാതളപ്പഴനീർ അനുപാനമായിചേൎത്തു സേവിക്കുന്നതാണു് നല്ലതു്.

൧൦ പഞ്ചപഞ്ചമൂലാദികഷായം.

൧ മഹത്പഞ്ചമൂലം
വില്വകാശ്മൎയ്യതൎക്കാരീ പാടലാഢുണ്ഡുകൈർമ്മഹത്

സാ—കുമിഴ് കൂവളം മുഞ്ഞ പലകപ്പയ്യാനി (പയ്യാഴാന്ത) പാതിരി ഇവയുടെ വേരുകൾക്കു മഹൽപഞ്ചമൂലം എന്ന പേർ.

൨ ഹ്രസ്വപഞ്ചമൂലം.

ഹ്രസ്വം ബൃഹത്യംശുമതീദ്വയഗോക്ഷുരകൈസ്മൃതം

സാ—ചെറുവഴുതിനവേര് വെൺവഴുതിനവേർ ഓരിലവേർ മൂവിലവേർ ഞെരിഞ്ഞിൽ ഇവ ചെറുപഞ്ചമൂലം ഇവ രണ്ടും കൂടിയതിനു ദശമൂലമെന്നും പേര.

൩ മദ്ധ്യമപഞ്ചമൂലം

ബലാപുനൎന്നവൈരണ്ഡസൂൎപ്പ്യപൎണ്ണീ ദ്വയേന തു
മദ്ധ്യമം കഫവാതഘ്നം നാതിപിത്തകരം ലഘു

സാ—കുറുന്തോട്ടിവേർ തമിഴാമവേർ ആവണക്കിൻവേർ കാട്ടുഴുന്നിൻവേർ കാട്ടുപയററിൻവേർ ഇവ മദ്ധ്യമപഞ്ചമൂലം

൪ ജീവനപഞ്ചമൂലം.

കോവൽമൂലം ശതാവേലി ജീവന്തി ജീവകം തഥാ
ഇടവംകൂടിയെന്നാകിൽ ജീവനം പഞ്ചമൂലമാം

സാ—കോവൽക്കിഴങ്ങ് ശതാശരിക്കിഴങ്ങ് അടപൊതിയൻകിഴങ്ങ് ജീവകം ഇടവകം ഇവ ജീവനപഞ്ചമൂലമാകുന്നു.

൫ തൃണപഞ്ചമൂലം.

കരിമ്പും ദൎഭതൻവേരും അമവേരാററുദൎഭയും
വരിനെല്ലിവയൊത്തീടിൽ തൃണപഞ്ചകമൊത്തിടും

മേൽ പറഞ്ഞവയുടെ വേർ തൃണപഞ്ചമൂലം.

പഞ്ചാനാം പഞ്ചമൂലാനാം കഷായേണ ശൃതം പയഃ
ആജം മധുസിതായുക്തം ഭക്തദ്വേഷനിവാരണം.

മേൽപറഞ്ഞ അഞ്ചു പഞ്ചമൂലങ്ങളും കഷായംവച്ച് ആട്ടിൻപാൽ ചേൎത്തു കുറുക്കി തേനും പഞ്ചസാരയുംചേൎത്തു സേവിക്ക. ഭക്ത (അന്ന)ദ്വേഷം ശമിക്കും.

൬ താലീസപത്രാദിചൂൎണ്ണം.

താലീസപത്രം മരിചം നാഗരം പിപ്പലീശുഭാഃ
യഥോത്തരം ഭാഗവൃദ്ധ്യാ ത്വഗേലേചാൎദ്ധഭാഗികേ
തദ്രുച്യം ദീപനം ചൂൎണ്ണം കണാഷ്ടഗുണശക്കരം.

സാ—താലീസപത്രം ൧ കുരുമുളകു് ൨ ചുക്കു് ൩. തിപ്പലി ൪ ഇങ്ങനെ കഴഞ്ചുകൾ. ഇലവൎങ്ഗം ഏലത്തരി ഇവ മേൽ പറഞ്ഞവയുടെ പകുതിഭാഗം. (അതായതു് രണ്ടര കഴഞ്ചുവീതം) ചേ

ക്കണം. പഞ്ചസാര തിപ്പലിയുടെ എട്ടുമടങ്ങ്. (നാ-കഴഞ്ച്) ചേക്കണം. ഈ ചൂർണ്ണം രുചിയേയും ദീപനത്തേയും ഉണ്ടാക്കും. ഇതിൽ വൈദ്യന്മാർ ഔചിത്യമായി പല മാററങ്ങളും വരുത്തി പ്രയോഗിച്ചുകാണുന്നുണ്ട്. ശുഭാഃ എന്നതിന്ന ക്രുവന്തരം ചിലടത്തു മുളകർപ്പൂരവും (വംശരോചനയും) ചേർക്കുന്നു. ശാർങ്ഗധരം ചരകം മുതലായവനോക്കിയും ഇതിന്റെ വിധി സൂക്ഷിച്ചറിഞ്ഞുകൊൾക.

## ഹൃദ്രോഗചികിത്സ

൨൨. ധാന്യാകശുണ്ഠ്യാദികഷായം.

ധാന്യാകശുണ്ഠീ സുരദാരുചിത്രാ-
ബലേക്ഷുവില്വൈഃ പരിപകമംഭഃ
സസൈന്ധവം ഹൃദ്ഗതകോഷ്ഠവാത-
ഗുന്മപ്ലീഹാ പാൎശ്വരുജാസു ശസ്തം.

സാ—കൊത്തമ്പാലരി ചുക്ക് ദേവതാരം ആവണക്കിൻവേർ കുറുന്തോട്ടിവേർ കരിമ്പ് കൂവളവേർ ഇവകൊണ്ടുള്ള കഷായം ഇന്തുപ്പ് മേമ്പൊടിചേർത്തു സേവിക്ക. ഹൃദ്രോഗം കോഷ്ഠാശ്രിത വാതം ഗുന്മം പ്ലീഹ പാൎശ്വവേദന ഇവ ശമിക്കും.

രാസ്നാശുണ്ഠീവൃഷൈരംബുപിത്തജസ്സപരസാദഹൃത്,
ഈ കഷായം രാസ്നാദി.

## മദാത്യയചികിത്സ

൨൩. മൃദ്വീകാദി കഷായം.

മൃദ്വീകാമധുകമധൂകപിപ്പലീഭിഃ
ഖർജ്ജൂരൈൎമ്മലയജശാരിബാംബുജലാദ്യൈഃ
സോശീരൈൎശ്രുതമഥവാ സുശീതമംഭ-
സ്തൃണ്മൂർച്ഛാമദമതിവിഭ്രമാന്നിരസ്യേത്

സാ—മുന്തിരിങ്ങ, എരട്ടിമധുരം, ഇലിപ്പക്കാതൽ, തിപ്പലി, പേരീന്തൽപഴം, ചന്ദനം, നറുനീണ്ടിക്കിഴങ്ങ്, താമരവളയം, മലരു്, രാമച്ചം ഇവകൊണ്ടുള്ള കഷായം തൃഷ്ണ മൂർച്ഛ ഉന്മാദം ബുദ്ധിഭ്രമം ഇവയെ ശമിപ്പിക്കും.

---

## അദ്ധ്യായം ൯

---

# അശ്ശോരോഗചികിത്സ

ർ ദുസ്പൃശ്കാദികഷായം.

ദുസ്പർശകേനവില്വേന യവാന്യാ നാഗരേണ വാ
ഏകൈകേനാപി സംയുക്താ പാഠാഹന്ത്യർശസാം രുജം

സാ—കൊടിത്തൂവവേർ കൂവളവേർ ജീരകം ചുക്ക ഈ നാലിൽ ഏതെങ്കിലും ഒരു മരുന്നോടുകൂടി സമം പാടക്കിഴങ്ങുചേൎത്തു സാമാന്യവിധിപ്രകാരം കഷായംവച്ചുസേവിക്ക; അർശസ്സുശമിക്കും.

കൊടിത്തൂവവേർ കൂവളവേർ ജീരകം ചുക്ക പാടത്താളിക്കിഴങ്ങ ഇവയെല്ലാംകൂടിചേൎത്തും പാടക്കിഴങ്ങും മേൽപറഞ്ഞവയിൽ ഏതെങ്കിലും ഒന്നോ രണ്ടോ മൂന്നോ മരുന്നുകൾക്കൂട്ടിച്ചേൎത്തും കഷായംവച്ചു സേവിക്കാം.

ൈ ചിരവില്വാദികഷായം.

ചിരവില്വ പുനൎന്നവവഹ്ന്യഭയാ
കണനാഗരസൈന്ധവപാകജലം
ഗുദകീലഭഗന്ദരഗുന്മഹരം
ജഠരാഗ്നിവിവൎദ്ധനമാശുനൃണാം

സാ—ആവിത്തൊലി തമിഴാമവേര കൊടുവേലിക്കിഴങ്ങ് കടുക്കാത്തോട് തിപ്പലി ചുക്ക ഇവകൊണ്ടു കഷായംവച്ചു ഇന്തുപ്പു മേമ്പൊടിചേൎത്തു സേവിക്ക. ഗുദകീലം ഭഗന്ദരം ഗുന്മം ഇവയ്ക്കു നന്ന്. ദീപനശക്തി വൎദ്ധിക്കയും ചെയ്യും.

ന്യ കാങ്കായനാദിഗുളികാ (വടികാ)

പലാലിപഞ്ചപത്ഥ്യായാഃ പലേ മരിചജീരകേ
പിപ്പലീ പിപ്പലീമൂലം ചവ്യചിത്രകനാഗരം
പലാദിവൃദ്ധ്യാ ക്രമശോ യവക്ഷാരപലദ്വയം
ഭല്ലാതകപലാന്യഷ്ടൗ തദ്വത് സൂരണകന്ദകം
ഗുളേനഗുളികാംകൃത്വാ തത്ര ക്ഷീരം പിബേദനു
നാശയേച്ചഷഡർശാംസി യുദ്ധി വജ്രമിവാസുരാൻ
കാങ്കായനേനവിഹിതാ ശസ്ത്രക്ഷാരാഗ്നിഭിഃ സമാം

സാ—കടുക്കാത്തോടുപലം ൫, കുരുമുളക് ജീരകം ഇവ ഒരുപലംവീതം. തിപ്പലി ൧, കാട്ടുതിപ്പലിവേർ ൨, കാട്ടുമുളകിൻവേർ

൩, കൊട്ടവേലിക്കിഴങ്ങ (ശുദ്ധി) ൪ ചുക്ക് ൭ ഇങ്ങനെ പലങ്ങൾ ചവക്കാരം പലം ൨ ചേർക്കരു (ശുദ്ധിചെയ്ത) പലം ൧൦ കാട്ടുചേന (ശുദ്ധി) പലം ൧൦ ഇവ അരച്ച് പിന്നെ ശർക്കരചേർത്തരച്ചു ഗുളികയാക്കി സേവിക്ക. പാൽ അനുപാനമാക്കി സേവിക്കണം. അർശസ്സ ശമിക്കും.

തിപ്പലിമുതൽ ൨ ൩. എന്നിങ്ങനെ ഇരട്ടിക്കണമെന്നും പക്ഷമുണ്ട്.

൯ സൂരണാദിചൂർണ്ണം.

ചൂർണ്ണീകൃതാഃഷോഡശസൂരണസ്യഭാഗാസ്തതോർദ്ധേന തു ചിത്രകസ്യ
മഹൗഷധാംശേ മരിചസ്യചൈകോ ഗുളേനദുർന്നാമജയായപിണ്ഡീ

സാ—കാട്ടുചേനപ്പൊടികഴഞ്ച (ഭാഗം) ൧൬ കൊട്ടവേലിക്കിഴങ്ങ് (ശുദ്ധി) പൊടി ഭാഗം ൧൦ ചുക്ക ഭാഗം ൨ കുരുമുളകുഭാഗം ൧ ഇവ ചൂർണ്ണിച്ചു ശർക്കരചേർത്തു സേവിക്ക. അർശസ്സ ശമിക്കും.

൧൦ ചന്ദനാദികഷായം.

ചന്ദനകിരാതതിക്തധന്വയവാഷാഃ സവത്സകാഃ കഥിതാഃ
രക്താർശസാംപ്രശമനാ ദാർവീത്വഗുശീരനിംബാശ്ച

സാ—ചന്ദനം ചുണ്ടവേർ കൊടിത്തൂവവേർ കുടകപ്പാലയരി ഇവകൊണ്ടുള്ള കഷായവും മരമഞ്ഞൾത്തൊലി, രാമച്ചം വേപ്പിൻതൊലി ഇവകൊണ്ടുള്ള കഷായവും രക്താർശസ്സിനെ ശമിപ്പിക്കും.

൧൧ ഉശീരാദികഷായം.

ഉശീരകിഞ്ജല്ക്കമൃണാളശീത ശതാവരീ വത്സവൃഷാംബുദോത്ഥഃ
രക്താർശസാം ഹന്തിബലാകഷായഃ കാളാരി മേദോത്ഥമഭീരുജംവാ

സാ—രാമച്ചം താമരയല്ലി താമരവളയം ചന്ദനം ശതാവരിക്കിഴങ്ങ് കുടകപ്പാലയരി ആടലോടകവേർ മുത്തങ്ങ ഇവ സമം കഷായംവച്ചു സേവിക്ക. അർശസ്സ ശമിക്കും. കുറുന്തോട്ടിവേർ കഷായം, കരിവേലപ്പട്ടകൊണ്ടുള്ള കഷായം, ശതാവരിക്കിഴങ്ങുകൊണ്ടുള്ള കഷായം ഇവയും (ഓരോന്നും) രക്താർശസ്സിനെ ശമിപ്പിക്കും.

൧൨ കുടജാവലേഹം (൧)

തുലാം ദിവ്യേംഭസിപചേ ദാർവ്യായാഃ കുടച ത്വചഃ
നീരസായാം ത്വചികാഥേ പൂതേ സൂക്ഷ്മരജീകൃതാൻ
സമംഗാഫലിനീമോചരസാൻ മുഷ്ട്യംശകാൻസമാൻ
തൈശ്ചശക്രയവാൻ ദദ്യാത് തതോ ദർവീപ്രലേപനം
പക്വാച ലേഹം ലീഢ്വാച താം യഥാഗ്നിബലംപിബേത്
പേയാംമണ്ഡംപയഃഛാഗം ഗവ്യംവാ ചാഗദുഗ്ദ്ധഭുക്

ലേഹോയം ശമയത്യാശു രക്താതീസാരപായുജാൻ
ബലവദ്രക്തപിത്തഞ്ച സ്രവദൂൎദ്ധ്വമധോപി വാ.

സാ—൧൦൦ പലം കുടകപ്പാലവേർതൊലി പച്ചയായിട്ടുതന്നെ കഷായംവച്ചു നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ച് പറച്ചുണ്ടവേർ ത്താഴമ്പൂ ഇലവിൻപശ ഇവ ഓരോപലവും കുടകപ്പാലയരി മൂന്നുപലവും പൊടിച്ചു ചേൎത്തിളക്കി ചട്ടകത്തിൽ പററുന്ന പാകത്തിൽ എടുത്തു സേവിക്കുക. അനുപാനം-കഞ്ഞി ആട്ടിൻപാൽ പശുവിൻപാൽ ഇവയാകാം. രക്താതിസാരം രക്താൎശസ്സ്, മേല്പോട്ടോ കീഴ്പ്പോട്ടോ ഗതിയായ രക്തപിത്തം മുതലായവ ശമിക്കും

യോഗരത്നാകരത്തിൽ സൎവ്വാതിസാരചികിത്സയിൽ രണ്ടുതരം കുടജാവലേഹങ്ങൾ പറയുന്നുണ്ട്—കുടജഫാണിതം എന്ന പേരിൽതന്നെ ശ്ലോകരൂപമായിട്ടല്ലാതെ യോഗങ്ങളും കാണുന്നുണ്ട്.

കൗടജത്രിഫലാനിംബപടോലഘനനാഗരൈഃ എന്ന കൗടജങ്ങളും അൎശസ്സിനു ഔചിത്യേന യോജിപ്പിക്കാവുന്നതാണ്. മേൽപ്പറഞ്ഞ ഔഷധയോഗങ്ങൾക്കെല്ലാം ഗുണഭേദം ഉണ്ട്.

കുടജഫാണിതം (൨)

കുടകപ്പാലയുടെ അരി പലം ൧൦. തൊലി പലം ൫ വേരു പലം ൩. പൂവു പലം ൪. തളിർ പലം ൨. വെള്ളം ഇടങ്ങഴി ൧൩. കഷായംവച്ചു ൪ ഇടങ്ങഴിയാക്കി ശൎക്കര പലം ൧൩. പൊടിച്ചുചേൎക്കാൻ-മാങ്ങയണ്ടിപ്പരിപ്പ് മാതളത്തോട് വയമ്പ് കടുക്കാത്തോട് പാടക്കിഴങ്ങ് ജാതിക്കാ പുത്തരിച്ചുണ്ടവേർ കരിംജീരകം ചായില്യം അതിവിടയം മൂവിലവേർ ഇലവിൻപശ അവിയൻ ഇവ ൨ കഴഞ്ചുവീതം. ചെറുതേൻ ഇടങ്ങഴി ൧. പാകമാക്കി സേവിക്ക. ഗ്രഹണി അതിസാരം അൎശസ്സ് മുതലായവയ്ക്കു നന്ന്.

## ഉദാവൎത്തചികിത്സ.

൨൧ കുലത്ഥലശുനാദി കഷായം.

കുലത്ഥലശുനൈരണ്ഡപാഠാഗ്രന്ഥികനാഗരൈഃ
കഷായഃ സയവക്ഷാരഃ ശൂലോദാവൎത്തനാശനഃ.

സാ—പഴമുതിര വെള്ളുള്ളി ആവണക്കിൻവേർ പാടക്കിഴങ്ങ് കാട്ടുതിപ്പലിവേർ ചുക്ക് ചവൎക്കാരം ഇവകൊണ്ടുള്ള കഷായം ശൂലരോഗത്തേയും ഉദാവൎത്തത്തേയും ശമിപ്പിക്കും.

൩൨ ത്രിവൃദ്ദന്തീകഷായം.

ദന്തീത്രിവൃത്കഷായഞ്ച ലശുനസ്വരസന്തഥാ
ഏരണ്ഡതൈലം ഗോക്ഷീരം ഉദാവൎത്തഹരംപരം.

സാ—നാഗദന്തിവേർ ത്രികോല്പക്കൊന്ന ഇവകൊണ്ടുള്ള കഷായത്തിൽ വെളുത്തുള്ളിനീരും ആവണക്കെണ്ണയും കള്ളിപ്പാലും ചേൎത്തു സേവിക്ക; ഉദാവൎത്തം ശമിക്കും.

൩൩ കല്യാണക്ഷാരം.

ത്രികടുത്രിപടുശ്രേഷ്ഠാ ദന്ത്യരുഷ്കരചിത്രകം
ജജ്ജരം സ്നേഹമൂത്രാക്തമന്തർധൂമം വിപാചയേത്
ശരാവസന്ധൗ മൃല്ലിപ്തേ ക്ഷാരഃ കല്യാണകാഹ്വയഃ
സപീതഃ സൎപ്പിഷായുക്തോ ഭുക്തേ വാ സ്നിഗ്ദ്ധഭോജിനാം
ഉദാവൎത്തവിബന്ധാൎശോ ഗുന്മപാണ്ഡൂദരക്രമീൻ
മൂത്രസംഗാശ്മരീശോഫഹൃദ്രോഗഗ്രഹണീഗദാൻ
മേഹപ്ലീഹരുജാനാഹശ്വാസകാസാംശ്ച നാശയേത്.

സാ—ചുക്ക മുളക തിപ്പലി ഇന്തുപ്പ് വിളയുപ്പ് തുവൎച്ചിലയുപ്പ് ത്രിഫലത്തോട് നാഗദന്തിവേർ ചേൎക്കുരു കൊടുവേലിക്കിഴങ്ങ് ഇവ സമം എടുത്തു ഇടിച്ചു ആവണക്കെണ്ണയും ഗോമൂത്രവും ചേൎത്തുകുഴച്ചു ഒരു ചട്ടിയിലാക്കി വേറെ ഒരു ചട്ടികൊണ്ടടച്ചു അവയുടെവക്ക് പഴുതുകൂടാതെ മണ്ണുകൊണ്ടു അടച്ചു (നല്ലപോലെ ശീലമൺചെയ്യണം) വറളിയോ വിറകോ കത്തിച്ചു അതിൽവച്ചു നീററി ക്ഷാരമാക്കുക; കല്യാണക്ഷാരമെന്നിതിന്നു പേർ. നെയ്യിൽ മൎദ്ദിച്ചു സേവിക്ക, നെയ്യിൽക്കൂട്ടി ഉണ്ണുകയും ആകാം. ഉദാവൎത്തം സ്രോതോബന്ധം അശ്സ്സു ഗുന്മം പാണ്ഡുരോഗം മഹോദരം കൃമിരോഗം മൂത്രകൃച്ഛ്രം അശ്മരി ഹൃദ്രോഗം ഗ്രഹണീരോഗം മുതലായവ ശമിക്കും.

൩൪ മുസ്താകരഞ്ജാദികഷായം.

മുസ്താകരഞ്ജാതിവിഷാഗ്നിവില്വ-
മഹൗഷധഗ്രന്ഥികവത്സകാനാം
കഷായോ രുണദ്ധ്യാമമഥോ നിരാമം
പ്രവൃദ്ധശൂലന്ത്വതിസാരമുഗ്രം.

സാ—മുത്തങ്ങാ പുങ്കിൻതൊലി അതിവിടയം കൊടുവേലിക്കിഴങ്ങു കൂവളവേർ ചുക്ക കാട്ടുതിപ്പലിവേർ കുടകപ്പാലയരി ഇവ സമം കഷായം. ദഹിച്ചും ദഹിക്കാതെയും വയററിൽ വേദനയുള്ളതും ഉഗ്രമായിട്ടുള്ളതുമായ അതിസാരത്തെ ശമിപ്പിക്കും.

൮൭ സാനന്താദിഗണം (കുക്ഷ്യാമയഘ്നഗണം)

സാനന്താതിവിഷാകൃമിഘ്നഹുതഭുക്പാഠാവചാധാതകീ
ലോധ്രാംബഷ്ഠവടാംകുരോഭയനിശാപത്മാസമംഗാഭയാഃ
ഏലാമോചരസാജമോജചപലാമൂലാരളത്ര്യൂഷണം
വിലപഞ്ചേതി ബഹുപ്രകാരവിഹിതഃ കുക്ഷ്യാമയഘ്നോഗണഃ.

സാ—കൊടിത്തൂവവേർ, അതിവിടയം, വിഴാലരി, കൊടുവേലിക്കിഴങ്ങ, പാടക്കിഴങ്ങ്, വയമ്പ്, താതിരിപ്പൂവ്, പാച്ചോററിത്തൊലി, അമ്പഴത്തൊലി, പേരാൽമൊട്ട്, മഞ്ഞൾ, മരമഞ്ഞൾതൊലി, ഓരിലത്താമരവേർ, പടർച്ചുണ്ടവേർ, കടുക്കാത്തോട്, ഏലത്തരി മോചരസം=ഇലവർങ്ഗം നറുമ്പശ (മാവിൻപശ എന്നും പക്ഷമുണ്ട്) അയമോദകം കാട്ടുതിപ്പലിവേര് പെരുമരപ്പട്ട (പെരുമലമെന്നുപറയുന്ന ചെടിയുടെ വേരിലെത്തൊലിയും മേൽ പറഞ്ഞഗണത്തിൽ ഉൾപ്പെടുത്താൻ യോഗ്യതയുള്ളതാണ്) ചുക്ക മുളക് തിപ്പലി കൂവളവേർ ഇവ അതിസാരംതുടങ്ങി ഉദരാശ്രിതങ്ങളായഗ്രഹണി ശൂലാശോരോഗാദികളെ ശമിപ്പിക്കുന്നതാണ്. പ്രകൃതത്തിൽ സമാംശം കഷായംവച്ചു സേവിപ്പിക്കാൻ വിധിക്കുന്നു.

## വിഷൂചികാചികിത്സ.

൮൮ വില്വാജമോജാദികഷായം

വില്വാജമോജഘനനാഗരധാന്യകോഗ്ര-
പൂതികവാളകശഠീദഹനൈഃ ശൃതാംഭഃ
തൃട്ശൂലവാൻ പരിപിബേദഥവാ വിഷൂച്യാം
കൈടര്യസിദ്ധസലിലം ശരപുംഖജം വാ.

സാ—കൂവളവേർ അയമോദകം മുത്തങ്ങ ചുക്ക കൊത്തമല്ലി വയമ്പ് ആവിത്തൊലി ഇരുവേലി കച്ചോലം കൊടുവേലിക്കിഴങ്ങ ഇവ കഷായംവച്ചുസേവിക്ക; വിഷൂചികശമിക്കും. കുമിഴിൻവേരും കൊഴിഞ്ഞിൽവേരും കഷായംവച്ചു സേവിക്കാം.

൮൯ ആജാള്യാദിഗുളിക

ആശാളി കിരിയാത്ത് ജീരകം ഇവ അയമോദകക്കഷായത്തിൽ അരച്ചു പുഴുകംചേർത്തു ഗുളികയാക്കി അയമോദകക്കഷായത്തിൽ സേവിക്ക. വിഷൂചികശമിക്കും.

# ഗ്രഹണീചികിത്സ.

൮൮ പാഠാദ്ധ്യാദികഷായം.

പഥ്യാവ്യോഷപുനൎന്നവാംബുദനിശാപൂതീകയുഗ്മാജ്ഝടാ
പാഠാവില്വഫലുണപ്രിയാരളുകണാമൂലോഗ്രഗന്ധാഗ്നിഭിഃ
ചവ്യാഭീപ്യകബാണപുംഖസഹിതൈരേതൈഃ പ്രസിദ്ധം ജലം
പേയം തത് ബഹുദോഷജഗ്രഹണിഭിർദ്ദേവൈദ്ധ്യഥാ വാƒമൃതം.

സാ—കടുക്കാത്തോട് ചുക്കു മുളകു തിപ്പലി തമിഴാമവേരു മുത്തങ്ങ വറട്ടുമഞ്ഞൾ പുങ്കിൻതൊലി ആവിത്തൊലി കീഴാനെല്ലിവേർ പാടക്കിഴങ്ങു കൂവളവേർ അതിവിടയം പെരുമരത്തൊലി കാട്ടുതിപ്പലിവേർ വയമ്പു കൊട്ടവേലിക്കിഴങ്ങു കാട്ടുമുളകിൻവേർ അയമോദകം കൊഴിഞ്ഞിൽവേരു് ഇവകൊണ്ടുള്ള കഷായം ഗ്രഹണിയെ ശമിപ്പിക്കും.

൮൯ പാഠാകരഞ്ജാദികഷായം.

പാഠാകരഞ്ജദ്വയപഞ്ചകോലൈഃ
കൈഡൎയ്യപഥ്യാശരപുംഖവില്വൈഃ
കഷായോ നിഹന്യാത് കണയാവിമിശ്രോ
ഗുന്മാതിസാരഗ്രഹണീവികാരാൻ.

സാ—പാടക്കിഴങ്ങ് പുങ്കിൻവേർതൊലി ആവിൽത്തൊലി പഞ്ചകോലം (തിപ്പലി കാട്ടുതിപ്പലിവേർ കാട്ടുമുളകിൻവേർ കൊട്ടവേലിക്കിഴങ്ങു ചുക്കു ഇവ) കുമിഴിൻവേർ കടുക്കാത്തോട്ട കൊഴിഞ്ഞിൽവേർ ഇവകൊണ്ടുള്ള കഷായം തിപ്പലിപ്പൊടി മേമ്പൊടി ചേൎത്തു സേവിക്ക. ഗുന്മം അതിസാരം ഗ്രഹണി ഇവ ശമിക്കും.

൯൦ ഹിംഗ്വഷ്ടകം (അഷ്ടചൂൎണ്ണം)

ത്രികടുകമജമോജം സൈന്ധവം ജീരകേ ദ്വേ
സമധരണധൃതാനാമഷ്ടമോ ഹിംഗുഭാഗഃ
പ്രഥമകബളഭോജ്യസ്സൎപ്പിഷാ ചൂൎണ്ണകോƒയം
ജനയതി ജഠരാഗ്നിം വാതഗുന്മം നിഹന്തി.

സാ—ചുക്കു മുളകു തിപ്പലി അയമോദകം ഇന്തുപ്പു ജീരകം കരിംജീരകം ഇവ സമാംശം, ഇവ എല്ലാംക്കൂടിയതിന്റെ എട്ടിലൊന്നു കായംചേൎത്തു പൊടിച്ചു നെയ്യിൽ കുഴച്ചു ഊണുകാലത്തു ആദ്യത്തെ ഉരുളയിൽവച്ചു ഭക്ഷിക്കുക. എന്നാൽ ജഠരാഗ്നിബലമുണ്ടാകും; വാതഗുന്മം ശമിക്കും.

ഇതിന ചുക്കുകഴഞ്ചു് ൩ മുളകുകഴഞ്ചു ൪ തിപ്പലികഴഞ്ചു് ൯ അയമോദകംകഴഞ്ചു് ൮ ഇന്തുപ്പു കഴഞ്ചു ൪ ജീരകം കഴഞ്ചു് ൯

കരിഞ്ജീരകം കഴഞ്ച് ൨ കായം കഴഞ്ച് ¼. ഇവ ചൂൎണ്ണിച്ചു മുക്കാൽ കഴഞ്ചുവീതം മേൽപറഞ്ഞതുപോലെ സേവിക്കാൻ. ഒരു ഗ്രന്ഥകാരൻ വിധിക്കുന്ന മേൽപറഞ്ഞ ശ്ലോകത്തിന് എങ്ങനെ ഈ വ്യാഖ്യാനം വന്നു എന്നറിയുന്നില്ല. ഇതു ഫലപ്രദമല്ലെന്നല്ല പറയുന്നതു്. പക്ഷേ മറെറാരു സ്വന്തം അഷ്ടചൂൎണ്ണംമാത്രമെന്നു ഭേദം.

൯൧ പാഠാദിഘൃതം

പാഠാചവ്യകരഞ്ജയുഗ്മശരപുംഖാഗ്ന്യബ്ദശുണ്ഠീരസേ
സിദ്ധം സൈന്ധവപഞ്ചകോലകവിഷാദ്വിക്ഷാരഹിംഗൂമ്പുഭിഃ
സാജാജീദ്വയദീപ്യകൈൎഘൃതമജാദധ്നാരസേനാൎദ്രകാ-
ഛ്ലാൎങ്ങേൎയ്യാസ്വരസേന വഹ്നിജനനം ഗുന്മഗ്രഹണ്യന്തകം.

സാ—പാടക്കിഴങ്ങ്, കാട്ടുമുളകിൻവേർ, പുങ്കിൻതൊലി, ആവിത്തൊലി, കൊഴിഞ്ഞിൽവേരു്, കൊടുവേലിക്കിഴങ്ങ്, മുത്തങ്ങ, ചുക്ക് ഇവ സമം കഷായംവച്ചു് നാലൊന്നാക്കി എടുത്തു് ഇഞ്ചിനീർ, പുളിയാരൽനീരു്, ആട്ടിൻതൈർ ഇവയും നെയ്യും ചേൎത്തു് പഞ്ചകോലം (൮൯-ാം യോഗത്തിലും പറഞ്ഞിട്ടുണ്ടു്) ഇന്തുപ്പ് അതിവിടയം, ചവൎക്കാരം, തുവൎച്ചിലക്കാരം, അയമോദകം, കായം, ഇരുവേലി, കരിംജീരകം ഇവയും കല്ക്കംചേൎത്തു കാച്ചി അരിച്ചു സേവിക്ക. ഗുന്മം ഗ്രഹണി ഇവയെ ശമിപ്പിക്കും. അഗ്നിക്കു ദീപ്തിവരുത്തും.

൯൨ ചാൎങ്ങേൎയ്യാദിരസായനം.

ചാൎങ്ങേരിനീരുംമുത്തങ്ങാനീരുമൊപ്പംകലൎന്നതിൽ
ജാതിക്കാശുണ്ഠിദീപ്യഞ്ച കുടജംചാഥിപേഠനവും
ചൂതാസ്ഥിപൂളപ്പശയും ഒപ്പമൊപ്പംപൊടിച്ചുടൻ
ദധിതാൻമധുതാൻചേൎത്തു ലേഹമാക്കിച്ചമച്ചുടൻ
സേവിക്കിലതിസാരേ ച ഗ്രഹണിക്കും ഗുണം തുലോം.

സാ—പുളിയാരൽനീർ മുത്തങ്ങാക്കിഴങ്ങിൻനീർ ഇവയിൽ ജാതിക്ക, ചുക്ക്, അയമോദകം, കുടകപ്പാലയരി, അവിയൻ, മാങ്ങായണ്ടിപ്പരിപ്പു്, ഇലവിൻപശ ഇവ ചേൎത്തു തേനുംചേൎത്തു ലേഹവിധിപ്രകാരം പാകംചെയ്തു സേവിക്ക. (തേനോ തൈരോ കൂട്ടാം) അതിസാരത്തിനും ഗ്രഹണീരോഗത്തിനും നന്നു്.

൯൩ പാഠാതക്രാദിലേഹം.

പാഠാവത്സകധന്വയാഷകകണാമാദ്രിസമംഗാത്ധടാ
ശുണ്ഠീമോചരസാജമോജവിജയാജാതീഫലാംഭോമുചാ
രംഭാധാതകിനാളികേരകുസുമാദധ്നാഽഥവാ മാക്ഷികൈഃ
സൎവം നാശയതി പ്രകോപമഥവാ മൂലാമയം ജാഠരം.

സാ—പാടക്കിഴങ്ങ് കുടകപ്പാലയരി കൊടിത്തൂവവേർ തിപ്പലി വയമ്പ് പടർച്ചുണ്ടവേർ കീഴാനെല്ലിവേർ ചുക്ക് ഇലവർങ്ഗം നറുംപശ (ഇവയ്ക്കുരണ്ടിനുംകൂടി മോചാരസത്തിനു മാവിൻകറ എന്നും പക്ഷമുണ്ട്) അയമോദകം കഞ്ചാവ് (വിജയാശബ്ദത്തിനു കടുക്ക എന്ന് അർത്ഥം ഉള്ളതിനാൽ അതും ചേർത്തുവരുന്നു. കഞ്ചാവുതന്നെയാണ് പരമ്പരയായി ചേർത്തുവരുന്നത്. കഞ്ചാവ് എന്നും ആ പദത്തിനർത്ഥമുണ്ട്) ജാതിക്ക മുത്തങ്ങ കദളിവാഴമാണം താതിരിപ്പൂ തെങ്ങിൻപൂക്കുല തൈർ തേൻ ഇവ ചേർത്തു ലേഹമാക്കി സേവിക്ക. ഗ്രഹണിക്കും അശ്സ്സിനും അതിസാരത്തിനും നന്ന്.

ഇതിന്റെ വിധാനം. പാടക്കിഴങ്ങ്, തിപ്പലി, ചുക്ക്, ഇലവർങ്ഗം, നറുംപശ, അയമോദകം, ജാതിക്ക, മുത്തങ്ങ, താതിരിപ്പൂ, തെങ്ങിൻപൂക്കുല, കഞ്ചാവ് ഇവ പൊടിവകയിൽ ഉൾപ്പെടുത്തിയും (ചിലത് അരച്ചുചേർക്കുക) ബാക്കിയുള്ള മരുന്നുകൾ കഷായംവച്ചു ചേർത്തും തൈർ പാകത്തിനു മുമ്പിലും തേൻ പിമ്പുംചേർത്തു പാകപ്പെടുത്തിയുമാണ് സേവിച്ചുവരാറുള്ളത് എന്നും ഫലപ്രദമാണ് എന്നും പ്രയോഗവിജ്ഞന്മാർക്കറിവുള്ളതാണ്.

൯൪ ചാർങ്ഗേര്യാദിഗുളിക.

പുളിയാരില കഴഞ്ച് ൧൬ നെല്ലിക്കാത്തോട് അയമോദകം ഇവ എട്ടുകഴഞ്ചുവീതം ജീരകം കരിംജീരകം ഇവ രണ്ടുകഴഞ്ചുവീതം പൊടിച്ച് പത്തുകഴഞ്ച് മാങ്ങയണ്ടിപ്പരിപ്പുംചേർത്തു തൈർവീഴ്ത്തി അരച്ച് നെല്ലിക്കാപ്രമാണം ഗുളികയുരുട്ടി തൈർവെള്ളത്തിൽ സേവിക്ക. എല്ലാ ഗ്രഹണിയും ശമിക്കും.

## മൂത്രകൃച്ഛ്രചികിത്സ

൯൫ ദശമൂലബലാദികഷായം.

ദശമൂലം ബലാമൂലം ദ്രാക്ഷായഷ്ട്യാഹ്വചന്ദനം
കഷായിതം പിബേദേതത് മൂത്രകൃച്ഛ്രസ്യ ശാന്തയേ.

സാ—ദശമൂലം (൧൦-ാംയോഗത്തിൽ പറഞ്ഞു) കുറുന്തോട്ടിവേര്, മുന്തിരിങ്ങാപ്പഴം, എരട്ടിമധുരം, ചന്ദനം ഇവകൊണ്ടുള്ള കഷായം മൂത്രകൃച്ഛ്രത്തെ ശമിപ്പിക്കും.

൯൬ പത്മാവര്യാദികഷായം.

പത്മാവരീബലൈരണ്ഡദശമൂലപുനർന്നവൈഃ
കഷായം മധുസിതായുക്തം മൂത്രകൃച്ഛ്രവികാരജിത്.

സാ—ഓരിലത്താമര ശതാവരിക്കിഴങ്ങ് കുറുന്തോട്ടിവേരു് വെളുത്താവണക്കിൻവേർ ദശമൂലം തമിഴാമവേർ ഇവകൊണ്ടുള്ള കഷായം തേനും പഞ്ചസാരയും മേമ്പൊടിചേൎത്തു് സേവിക്ക. മൂത്രകൃച്ഛ്രം ശമിക്കും.

ഇതിൽ ദശമൂലം ൧൦-ാംയോഗത്തിൽ പറഞ്ഞിട്ടുണ്ടു്.

൯൭ പത്മാപത്തൂരാദികഷായം.

പത്മാപത്തൂരയഷ്ടീസ്ഥിരകരബൃഹതിരണ്ടുംതൃണാൽപഞ്ചമൂലം
ഭദ്രാനന്നാരിതാർതാവലൊടപി കരുവിക്കണ്ടഭൃതാലയുത്ഥ്യം
കൂശ്മാണ്ഡദ്രാക്ഷാവിദാരിക്ഷുരകവരണകൈയ്യശ്മഭിത്ഗോക്ഷുരാദ്യൈഃ
കഫാഥംനൈമേമ്പൊടിയുംചേൎത്തിട്ടുക വലുതായുള്ളകൃച്ഛ്രാശ്മരിഷു

സാ—ഓരിലത്താമര വെൺകുറുന്തോട്ടിവേർ എരട്ടിമധുരം ഓരിലവേർ മൂവിലവേർ ചെറുവഴുതിനവേർ വെളുവഴുതിനവേർ തൃണപഞ്ചമൂലം (൧൦-ാംയോഗത്തിൽ വിവരിച്ചു) ചെറുപൂള നറുനീണ്ടിക്കിഴങ്ങു് താർതാവൽവേർ കരുവിക്കിഴങ്ങു് നിലപ്പനക്കിഴങ്ങു് കല്ലൂർവഞ്ചി തിപ്പലി മുന്തിരിങ്ങ പാൽമുതക്കിൻകിഴങ്ങു് വയൽച്ചുള്ളിവേർ നീർമാതളത്തിൻതൊലി ഞെരിഞ്ഞിൽ ഇവ കഷായംവച്ചു് കന്മദം മേമ്പൊടിചേൎത്തു് സേവിക്ക. നെയ്യുംകൂടി മേമ്പൊടിചേൎക്കണം. കഠിനമായ മൂത്രകൃച്ഛ്രവും അശ്മരിയും ശമിക്കും.

൯൮ ബൃഹത്യാദിഗണവിധാനം.

ചെറുവഴുതിനവേരു് വെളുവഴുതിനവേരു് ഒരിലവേരു് മൂവിലവേരു് ഇവ ൨-കഴഞ്ചുവീതം. ഞെരിഞ്ഞിൽ കഴഞ്ചു് ൪. ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് പാൽക്കഷായമാക്കിയോ നെയ്യുമേമ്പൊടിചേൎത്തോ സേവിക്ക. മൂത്രകൃച്ഛ്രം ശമിക്കും. മേൽപ്രകാരം നെയ്യുകാച്ചി സേവിക്കകയുമാകാം.

൯൯ വ്യാഘ്രീഗോക്ഷുരാദികഷായം.

വ്യാഘ്രീഗോക്ഷുരമത്സ്യാക്ഷീപത്മാപാഷാണഭേദകൈഃ
കപോതപങ്കകതകവരീശിഗ്രുകവാളകൈഃ
ശൃതക്ഷീരദപിശിഷ്ടോയംകഷായഃശക്കരാന്വിതഃ
മൂത്രകൃച്ഛ്രാണി സൎവ്വാണി രക്തസ്രാവഞ്ച നാശയേത്.

സാ—ചെറുവഴുതിനവേരു് ഞെരിഞ്ഞിൽ മിനാങ്ങാണി ഓരിലത്താമര കല്ലൂർവഞ്ചി (കപോതപങ്കശബ്ദം പാഠം പിഴയാണെന്നുതോന്നുന്നു. മാടപ്രാവിൻമലമാണോ എന്നും സംശയമുണ്ടു്. അടയ്ക്കാമണിയൻവേരു് എന്നു ചിലർ വ്യാഖ്യാനിച്ചതും ശരിയെന്നുതോന്നുന്നില്ല) തേററാമ്പരൽ ശതാവരിക്കിഴങ്ങു് പുനർമ്മുരി

ങ്ങവേരു് ഇരുവേലി ഇവ കഷായംവച്ചു ഇരട്ടി പാൽചേൎത്തുവററിച്ചു് പഞ്ചസാര മേമ്പൊടിചേൎത്തു സേവിക്ക. മൂത്രകൃച്ഛ്രം ശമിക്കും. രക്തസ്രാവംകൂടി ശമിക്കുമെന്നും ഫലശ്രുതി ഉള്ളതിനാൽ ആ സ്ഥാനത്തിൽ മാടപ്രാവിൻമലവും യുക്തമാണു്.

൩൦൦ പത്ഥ്യഗോക്ഷുരാദികഷായം

പത്ഥ്യഗോക്ഷുരശമ്യാകധന്വയക്ഷാക്ഷിഭേഷജൈഃ
ക്വാഥം പിബേത് സരുഗ്ദാഹേ കൃച്ഛ്രേ മധുസിതായുതം.

സാ—കടുക്കാത്തോടു് ഞെരിഞ്ഞിൽ കൊന്നത്തൊലി കൊടിത്തൂവവേരു് കഴട്ടിക്കുരുപ്പരിപ്പു് ഇവ കഷായം. തേനും പഞ്ചസാരയുംചേൎത്തുസേവിക്ക. മൂത്രകൃച്ഛ്രം ശമിക്കും. ഇങ്ങനെയല്ലാതെയും പാഠം കാണുന്നതു് പരമ്പരാഗതമാണെന്നു തോന്നുന്നില്ല.

൩൦൧ ത്രൈകണ്ടകഘൃതം.

ക്വാഥൈസ്ത്രൈകണ്ടകൈലാഗിരിജതുസശിലാഭേദയഷ്ടീവരീണാം
ഭാൎഗ്ഗീദ്രാക്ഷാംബുശൗണ്ഡീവസുകവശിരകാശേഷുമത്സ്യാക്ഷികാണാം
കല്ക്കൈരേതൈസ്സദുഗ്ദ്ധം ഹരതി ഘൃതമിദം സേവിതംമൂത്രദോഷാൻ
മേഹാൻകൃച്ഛ്രാണി സൎവ്വാണ്യനിലമപി തഥാ ശക്കരാമശ്മരീംച

സാ—ഞെരിഞ്ഞിൽ ഏലത്തരി കന്മദം കല്ലുർവഞ്ചി എരട്ടിമധുരം ശതാവരിക്കിഴങ്ങു് ആററുദൎഭവേരു് മുന്തിരിങ്ങ ഇരുവേലി തിപ്പലി താൎതാവൽവേരു അത്തിത്തിപ്പലി കുശവേർ കരിമ്പു് മീനാങ്ങാണി ഇവ കല്ക്കം. പാൽ സമംചേൎത്തു് നെയ്യു കാച്ചി അരിച്ചുസേവിക്ക. പ്രമേഹം മൂത്രകൃച്ഛ്രം അശ്മരി (കല്ലടപ്പു) ഇവയെ ശമിപ്പിക്കും.

൩൦൨ വസ്ത്യാമയാന്തകഘൃതം.

ദാവീമധുകമത്സ്യാക്ഷീപത്മാപാഷാണഭേദകം
ബൃഹത്യംശുമതീദന്ദശാരീബേക്ഷുകശേരുകം
കടംപാതമപങ്കേക്ഷുരകം വസുകം ശിഗ്രു വാളകം
വാരാഹീവരണംദ്രാക്ഷാഭദ്രയഷ്ടീപലംകഷാ
പൃഥക് ത്രിപലികം ക്ഷുണ്ണം സൎവ്വതുല്യഞ്ച ഗോക്ഷുരം
ദ്രോണേ/പാംവിപചേത്തത്ര പാദശിഷ്ടേ പരിസ്രുതേ
പ്രക്ഷിപ്യ സൎപ്പിഷഃ പ്രസ്ഥം ദത്വാ ക്ഷീരം വരീരസം
ധാത്രീബിംബീരസഞ്ചാപി നാളികേരോദകം തഥാ
കൂശ്മാണ്ഡോവാരുകജലംസ്നേഹദ്വിഗുണിതം തഥാ
ദ്രവ്യൈഃ സുപിഷ്ടൈഃ സംയുക്തൈരേഭിൎമ്മൃദഗ്നിനാപചേത്
പരൂഷകോൽപലതുടീമധൂകഹിമദാരുഭിഃ
ത്രിഫലാപിപ്പലീകൗന്തീശൃംഗിവേരൈസ്സസൈന്ധവൈഃ

ഹസ്തിപിപ്പല്യപാമാൎഗ്ഗമഞ്ജിഷ്ഠാപത്മകേസരൈഃ
മുസ്താകുസ്തുംബരീലോദ്ധ്രൈസ്സാശപഗന്ധാപുനൎന്നവൈഃ
സപയംഗുപ്തേക്ഷുരഫലൈഃവാൽപത്രകശൃംഗിഭിഃ
ശിലാജിതപൽഭാഗൈസ്തൈഃ സിദ്ധം തൽസേവിതം ഘൃതം
മൂത്രകൃഛ്രാണി സൎവ്വാണി ശൎക്കരാമശ്മരീമപി
പാനവസ്ത്യാലിഭിൎയ്യുക്തം നാശയേന്നാത്രസംശയഃ
വാതപിത്തസമുല്പന്നാൻ സൎവ്വാൻ വസ്തിഗതാൻ ഗദാൻ
പ്രമേഹേണ സഹ ക്ഷിപ്രമപാവൎത്തയതേധ്രുവം
"വസ്ത്യാമയാന്തക"മിദം ദേവദേവേന ഭാഷിതം.

സാ—മരമഞ്ഞൾതൊലി ഇലിപ്പക്കാതൽ മീനാങ്ങാണി ഓരിലത്താമര കല്ലൂർവഞ്ചി ചെറുവഴുതിനവേർ വെൾവഴുതിനവേർ ഓരിലവേർ മൂവിലവേർ നറുനീണ്ടിക്കിഴങ്ങ് കരിമ്പ് കുഴിമുത്തങ്ങ ആവണക്കിൻവേർ വയൽച്ചുള്ളിവേർ താർതാവൽവേർ മുരിങ്ങവേർതൊലി ഇരുവേലി നിലപ്പനക്കിഴങ്ങ് നീർമാതളവേർതൊലി മുന്തിരിങ്ങ ചെറുപൂള കുമിഴിൻവേര് ഇവ മൂന്നുപലംവീതം. ഇവയെല്ലാംകൂടിയിടത്തോളം ഞെരിഞ്ഞിൽ. ഇവ നുറു ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിലൊന്നാക്കണം. നെയ്യ് ഇടങ്ങഴി ൧. പാൽ ശതാവരിക്കിഴങ്ങിൻനീര് പച്ചനെല്ലിക്കാനീര് കോവൽനീര് ഇളനീർവെള്ളം കുമ്പളങ്ങാനീര് വെള്ളരിക്കാനീര് ഇവ നെയ്യുടെ ഇരട്ടി ചേർക്കണം. കല്ക്കത്തിന്—ചിററീന്തൽവേര് ചെങ്ങഴിനീർക്കിഴങ്ങ് ഏലത്തരി ഇലിപ്പക്കാതൽ ചന്ദനം ദേവതാരം ത്രിഫലത്തോട് തിപ്പലി അരേണുകം ചുക്ക് ഇന്തുപ്പ് അത്തിത്തിപ്പലി ചെറുകടലാടി മഞ്ചട്ടി താമരയല്ലി മുത്തങ്ങ ഉമ്മൂണലരി പാച്ചോററിത്തൊലി അമുക്കരം തമിഴാമവേര് നായ്ക്കുരുണവേര് വയൽച്ചുള്ളിഅരി കാട്ടുമുതിര പച്ചില കൎക്കടകശൃംഗി ഇവ ഓരോകഴഞ്ചുവീതം. ഇതിൽ പകുതി കന്മദം. ഈ നെയ്യ് കാച്ചി അരിച്ചു സേവിച്ചാൽ സൎവ്വമൂത്രകൃഛ്രങ്ങളും ശൎക്കരയും (കല്ലടപ്പും) ശൂലരോഗവും അശ്മരിയും പ്രമേഹവും ശമിക്കും.

---

## അദ്ധ്യായം ൪

### പ്രമേഹചികിത്സ.

൧൨൧. നിശാകതകാദികഷായം.

നിശാ കതകനെല്ലിക്കാ തെച്ചി പാച്ചോററി ഭദ്രകം
ഏകനായകരാമച്ചമേഭിഃ കഷായഃ പ്രമേഹഹാ

സാ—മഞ്ഞൾ തേററാമ്പരൽ നെല്ലിക്കാത്തോട്ട് തെററി (തെച്ചി) പ്പൂവ് പാച്ചോററിവേർത്തൊലി ചെറുപൂള പൊൻകുരണ്ടി വേർത്തൊലി രാമച്ചം ഇവ സമം കഷായംവച്ചു സേവിച്ചാൽ പ്രമേഹം ശമിക്കും.

൧൭൪ ആകല്ല്യാദികഷായം.

ആകല്ല്യബ്ദഫലത്രയദ്വിരജനീജംബ്വജ്ജുനക്ഷീരജ-
ത്വഗ്പാഠാകതകാഗ്നിമന്ഥഖദിരാംബഷ്ഠാസനേന്ദ്രദ്രുമൈഃ
കാഥോ വാരിധികോഥകിംശുകസഖൈരേഭിഃ കൃതഃ ശീതളഃ
സക്ഷൌദ്രോഽദ്രിജതുത്ഥചൂൎണ്ണസഹിതഃ സൎവ്വപ്രമേഹാപഹഃ

സാ—ആവീരക്കുരുവ് മുത്തങ്ങ ത്രിഫലത്തോട്ട് മഞ്ഞൾ മരമഞ്ഞൾത്തൊലി ഞാവൽത്തൊലി നീർമരുതിൻതൊലി നാല്പാമരത്തൊലി പാടക്കിഴങ്ങ് തേററാമ്പരൽ മുഞ്ഞവേര് കരിങ്ങാലിക്കാതൽ അമ്പഴത്തൊലി വേങ്ങക്കാതൽ ദേവതാരം കടൽനുര മുരുക്കിൻതൊലി ഇവ സമം കഷായംവച്ചു തേനും കന്മദവും മേമ്പൊടിചേൎത്തു സേവിച്ചാൽ പ്രമേഹങ്ങൾ ശമിക്കും.

൧൭൫ കതകാദികഷായം.

കതകഖദിരധാത്രീവൈരിദാർവ്വീസമംഗാ-
വിഥലരജനിപാഠാചൂതബീജാഭയാദ്യൈഃ
പ്രസവരസസനാഥം തോയമേഭിഃ പ്രസിദ്ധം
ഹരതി സകലമേഹാൻ സപ്തരാത്രപ്രയോഗാത്.

സാ—തേററാമ്പരൽ, കരിങ്ങാലിക്കാതൽ, നെല്ലിക്കാത്തോട്ട് പൊൻകുരണ്ടിവേർത്തൊലി, മരമഞ്ഞൾത്തൊലി, പടർച്ചുണ്ടവേര്, ലന്തക്കുരു, വറട്ടുമഞ്ഞൾ, പാടക്കിഴങ്ങ് മാങ്ങയണ്ടിപ്പരിപ്പ്, കടുക്കാത്തോട്, മുത്തങ്ങ ഇവ സമം കഷായംവച്ചു തേൻ മേമ്പൊടിചേൎത്തു സേവിക്ക. ഏഴുദിവസം സേവിച്ചാൽ എല്ലാമാതിരി പ്രമേഹങ്ങൾക്കും നന്ന്.

൧൭൬ നീൎത്ത്യാദിഗുളിക.

നീൎത്തരി വൈരി തെളി ശുകപുളിംകുരുത്തോൽ
മുക്കാവിളാമ്പശയു,മാമ്പലരീസകാന്താ
ചെമ്മൺ നിശാദ്വയഹിമംസിതയത്തിനീരിൽ
സപ്താഹപിഷ്ടമിഹമേഹഗണം പിനഷ്ടി.

സാ—നീൎത്തുരിവേര്, പൊൻകുരണ്ടിവേർത്തൊലി, തേററാമ്പരൽ, കടൽനുര, പുളിംകുരുവിൻതൊലി, ത്രിഫലത്തോട്ട്, വിളാർമരപ്പശ, ആമ്പലരി, അയസ്കാന്തം, കാവിമണ്ണ്, മഞ്ഞൾ, മരമഞ്ഞൾത്തൊലി, ചന്ദനം, പഞ്ചസാര ഇവ അത്തിനീരിൽ ഏഴുദി

വസമരച്ചു ഗുളിക ഉരുട്ടി നിഴലുണക്കി സേവിക്ക. സകലമേഹങ്ങളും ശമിക്കും.

൧൦൭ കാൎപ്പാസാസ്ഥ്യാദിഗുളിക.

കാൎപ്പാസാസ്ഥിപുളിങ്കുരുത്തൊലി വരാ രാമച്ചമാവീരവും
വെൺകുന്നിക്കുരുവുംവിളാമ്പശ നിശാ കാന്തഞ്ചതേററാമ്പരൽ
കല്ലിന്മേൽമദമഭ്രമെന്നിവസമംക്രൂട്ടിപ്പൊടിച്ചാദരാൽ
അത്തിപ്പാലിലരച്ചുരുട്ടിനിയതംതിന്നാൽപ്രമേഹാപഹം
നെല്ലിക്കാകഷായമിശ്രം പുനരപിമധുനാമോരിലുംസേവനീയം
നന്നല്ലോമേഹരോഗിക്കമൃതസമമിദം ഭേഷജം ദുൎല്ലഭംകേൾ.

സാ—പരുത്തിക്കുരു പുളിങ്കുരുത്തൊലി ത്രിഫലത്തോട് രാമച്ചം ആവീരം വെള്ളക്കുന്നിക്കുരു വിളാർമരപ്പശ വറട്ടുമഞ്ഞൾ കാന്തം (ശുദ്ധി) തേററാമ്പരൽ കന്മദം അഭ്രകം (ശുദ്ധി) ഇവ സമം അത്തിനീരിൽ അരച്ചു ഗുളിക ഉരുട്ടി നിഴലുണക്കി സേവിക്ക എല്ലാ പ്രമേഹങ്ങളും ശമിക്കും.

൧൦൮ നിശോശീരാദിതൈലം.

നിശോശീരബലാകഷായേ തൈലമേലാദികല്ക്കവത്
സിദ്ധമഭ്യംഗയോഗേന പിടകാമേഹസൂദനം.

സാ—വറട്ടുമഞ്ഞൾ രാമച്ചം കുറുന്തോട്ടിവേർ ഇവ കഷായം. ഏലാദിഗണം കല്ക്കം. (നൂർ-ാംയോഗം) ഈ തൈലം പിടകയേയും പ്രമേഹത്തേയും ശമിപ്പിക്കും.

൧൦൯ ബലാധാത്ര്യാദിതൈലം.

ഏകോദാ ഗോബലാധാത്ര്യോഃ ഗുഡൂച്യാസ്തു തദൎദ്ധകം
ഉശീരസ്യ തദൎദ്ധം സ്യാത് തദൎദ്ധം ഹ്രീബേരകം
തദൎദ്ധം ചന്ദനം യഷ്ടീ പ്രസൂനാ ബകുളസ്യ ച
ദ്രോണേഽപാം സാധയേത് സമ്യക് ചതുൎഭാഗാവശേഷിതേ
അത്ര കല്ക്കം പ്രദാതവ്യം മധുകം ചന്ദനദ്വയം
കുഷ്ഠമുല്പലമബ്ദഞ്ച ശാരിബാ ച ത്രിജാതകം
ജാതീഫലം സ തക്കോലം കൎപ്പൂരഞ്ച ശതാവരീ
ജീവകൎഷഭകൗ മേദേ മൃദ്വീകം കുങ്കുമം തഥാ
ലാമജ്ജകഞ്ച ശാലൂകം ചോരകദ്വയപുഷ്കരം
നാഗപുഷ്പം നഖം സ്പൃക്കാ മഞ്ജിഷ്ഠാ കടുരോഹിണീ
അഞ്ജനം സരളം ദാരു ചമ്പകം മൃഗനാഭികം
മധൂകപുഷ്പം ശ്യോനാകം ത്രിഫലാ ഫലിനി മിസീ
മുസ്താഗരുതഥാമാംസീ തഗരം പത്മകേസരം
കഷായസ്യ സമം ക്ഷീരം രസമാമലകസ്യ ച
ദത്വാ തദ്വച്ചതാവഷ്യാസ്തൈലപ്രസ്ഥം വിപാചയേത്,

ഏതത്തൈലം നിഹന്ത്യാശു പാനാഭ്യഞ്ജനനാവനൈഃ
ശിരോനേത്രഗതാൻ രോഗാൻ ഹന്യാത് പിത്താനിലോത്ഭവാൻ
ഊർദ്ധ്വജത്രുവികാരേഷു വിശേഷേണ പ്രശസ്യതേ.

സാ—കുറുന്തോട്ടിവേർ നെല്ലിക്ക ഇവ സമം അതിൽപകുതി ചിററമൃതു് അതിൽപകുതി രാമച്ചം അതിൽ പകുതിഭാഗം ഇരുവേലി അതിൽ പകുതിഭാഗം ചന്ദനവും ഇരട്ടിമധുരവും ഇലഞ്ഞിപ്പൂവുംകൂടി എട്ടുത്തു ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലിലൊന്നാക്കി കല്ക്കത്തിനു് ഇരട്ടിമധുരം ചന്ദനംരണ്ടും വെള്ളക്കൊട്ടം ചെങ്ങഴിനീർക്കിഴങ്ങു് ഇരുവേലി നറുനീണ്ടിക്കിഴങ്ങു് ഏലം ഇലവർങ്ഗം പച്ചില ജാതിക്ക തക്കോലം കർപ്പൂരം ശതാവരിക്കിഴങ്ങു് ജീവകം ഇടവകം മേദ രണ്ടും മുന്തിരിങ്ങ കുങ്കുമപ്പൂ രാമച്ചം നീർക്കിഴങ്ങു് കച്ചോലംരണ്ടും പുഷ്കരമൂലം നാഗപ്പൂവു് അസുരനഖം നാന്മുഖപ്പുല്ല് മഞ്ചട്ടി കടുകരോഹിണി അഞ്ജനക്കല്ല് ചരളം ദേവതാരം ചെമ്പകമൊട്ട വെരുകിൻചട്ടം ഇലിപ്പപ്പൂവു ചോനകപ്പുല്ല് ത്രിഫലത്തോടു് ഞാഴൽപ്പൂ ചതകുപ്പ മുത്തങ്ങ അകിൽ മാഞ്ചി തകരം താമരയല്ലി ഇവ കല്ക്കവും കഷായത്തിനു സമം പാലും പാലിനുസമം നെല്ലിക്കാനീരും ശതാവരിനീരും ഇടങ്ങഴി എണ്ണയുംചേർത്തു കാച്ചുക. ഈ തൈലം ശിരോരോഗങ്ങളേയും നേത്രരോഗങ്ങളേയും പിത്തംകൊണ്ടും വാതംകൊണ്ടുമുണ്ടാകുന്ന രോഗങ്ങളേയും ജത്രുവിങ്കലുണ്ടാകുന്ന രോഗങ്ങളേയും ശമിപ്പിക്കും.

അഭാവവൎഗ്ഗം—

മേദാജീവകകാകോളീ ഋദ്ധിദ്വന്ദ്വേപി ചാസതി
വരീവിദാര്യശ്വഗന്ധാ വാരാഹീ ച ക്ഷിപേത് ക്രമാത്.

എന്ന പ്രമാണപ്രകാരം മേദയ്ക്കും മഹാമേദയ്ക്കും പകരം ശതാവരിക്കിഴങ്ങും ജീവകം ഇടവകം ഇവകൾക്കുപകരം പാൽമുതക്കിൻകിഴങ്ങും കാകോളി ക്ഷീരകാകോളി ഇവയ്ക്കു പകരം അമുക്കരവും ഋദ്ധിവൃദ്ധികൾക്കു പകരം നിലപ്പനക്കിഴങ്ങും ചേർക്കുക പതിവുണ്ടു്. ഇതിൽ മതാന്തരവുമുണ്ടു്.

൧൧൦ മൃണാളാദികുഴമ്പു്.

താമരവളയം ഞൊടിഞൊട്ട കുടകപ്പാലവേർതൊലി വേപ്പില ചിററമൃതു് ത്രിഫലത്തോടു് വറട്ടുമഞ്ഞൾ കടുകു് മുത്തങ്ങ രാമച്ചം നീരുരിവേർ എള്ളു് നാല്പാമരമൊട്ടു് ഇരുവേലി വേട്ടാവെളിയൻകൂട്ടു് കറുകപ്പുല്ലു് കരിമ്പു് പേരാൽമൊട്ടു് നറുനീണ്ടിക്കിഴങ്ങു് ഇന്തുപ്പു് രീരുതാളി പർപ്പടകപ്പുല്ലു് ആവണക്കരി തെങ്ങിൻപൂക്കുല ഇവ പാലിൽപ്പുഴുങ്ങി അരച്ചു എണ്ണയും തേനും

നെയ്യും ചേർത്തു കുഴച്ചിട്ടുകൊൾക. എല്ലാ കുരുക്കൾക്കും നന്നു്.

൧൧൧ നിംബാദികഷായം.

നിംബസ്യതോലമൃതുചുക്കുവറട്ടുമഞ്ഞൾ
വാശാഫലത്രയപടോലനിദിഗ്ദ്ധികാനാം
ക്വാഥംസമാക്ഷികപുരം പുലരേ കുടിച്ചാൽ
ദേഹേകുരുത്തകുരു വേരറുമാറുനാളിൽ.

സാ—വേപ്പിൻതൊലി, ചിററമൃതു്, ചുക്കു്, വറട്ടുമഞ്ഞൾ, ആടലോടകവേർ, ത്രിഫലത്തോടു്, കയ്പൻപടവലം, ചെറുവഴുതിനവേരു് ഇവ കഷായംവച്ചു തേനും ഗുൽഗുലുവും (ഗുൽഗുലു, പച്ചമഞ്ഞൾ വേപ്പില ഇവററിൻനീരിൽ പുഴുങ്ങി കരടുകളഞ്ഞു് നെയ്യിൽ വറുത്തരച്ചതു്) ചേർത്തു സേവിച്ചാൽ കുരുക്കളെ ശമിപ്പിക്കുന്നതിനും വ്രണങ്ങളെ ഉണക്കുന്നതിനും ഇതു സിദ്ധമായ കഷായമാണു്. ഇതിന്റ സംസ്കൃതം,

നിംബസ്യവല്ക്കമമൃതാ രജനീ ച ശുണ്ഠീ
വാശാഫലത്രയപടോലനിദിഗ്ദ്ധികാഭ്യഃ
ക്വാഥം സമാക്ഷികപുരം പിബതാം പ്രഭാതേ
നശ്യന്തി ദേഹപിടകാഃ സകലാഃ സമൂലം.

൧൧൨ നാല്പാമരാദിതൈലം.

നാല്പാമരം ത്രിഫലചന്ദനസേവ്യകുഷ്ഠ-
ചൊവ്വള്ളിചോരമകിലെന്നിവകല്ക്കമാക്കി
പൈമഞ്ഞൾപപ്പടരസേപരിപക്വമെണ്ണ
തേയ്ക്കിൽകെടും ചൊറിചിരങ്ങുവിസർപ്പകുഷ്ഠം.

സാ—നാല്പാമരം (അത്തി ഇത്തി ആൽ അരയാൽ) ഇവററിൻതൊലികൾ ത്രിഫലത്തോടു് ചന്ദനം രാമച്ചം കൊട്ടം പൂവത്തു് കച്ചോലം അകിൽ ഇവ കല്ക്കമായി ചേർത്തു് ഔചിത്യംപോലെ എണ്ണയോ വെളിച്ചെണ്ണയോ ചേർത്തു നാലിരട്ടി പച്ചമഞ്ഞൾ പപ്പടകപ്പുല്ലു് ഇവററിൻചാറുകൂടി ചേർത്തു കാച്ചിയരിച്ചു തേച്ചാൽ ചൊറി ചിരങ്ങു് വിസർപ്പം മുതലായ ത്വക്ദോഷങ്ങൾക്കു നന്നു്.

൧൧൩ തിലസർഷപാദികുഴമ്പു്.

എള്ളു് കടുകു് നെല്ലു് ചെമ്പ്രാവള്ളി (ഇതു് കരിക്കൊടി അല്ലെങ്കിൽ ഒടിയൻകുരുന്നു് എന്ന പേരിൽ എടുത്തുവരുന്ന വള്ളിയുടെ ചുവന്ന ഇനമാണു്) മുത്തങ്ങ ത്രിഫലത്തോടു് മുളകു് മഞ്ഞൾ ആവണക്കരി വരകു് ചുക്കു് കമ്പിപ്പാലവേർതൊലി നറുനീണ്ടിക്കിഴങ്ങു് നാല്പാമരപ്പട്ട (൧൧൨-ാം യോഗം നോക്കുക) കുടകപ്പാലവേർതൊലി രാമച്ചം ഇവ സമം പഴയ നെയ്യിലോ പഴയ

വെളിച്ചെണ്ണയിലോ വറുത്തരച്ചിടുക. ചലം പോയി ശുദ്ധിവന്നു് കുരുക്കൾ ഉണങ്ങും.

൧൧൪ നന്ത്യാർവട്ടാദികുഴമ്പു്.

നന്ത്യാർവട്ടത്തിൻവേർതൊലി കമ്പിപ്പാലവേർതൊലി നറുനീണ്ടിക്കിഴങ്ങു് വലിയതുടലിവേർതൊലി ഇവ സമം നറുക്കി നെയ്യും എണ്ണയും (ആവണക്കെണ്ണയുമാകാം) ചേർത്തുവറുത്തു ചുവന്നുവരുമ്പോൾ പാലുവീഴ്ത്തി പുഴുങ്ങിവച്ചു് ദിനംപ്രതി മൂട്ടപിടിപ്പിച്ചു കുറേശ്ശെ എടുത്തു് അരച്ചു നീരറുത്ത വെണ്ണയുംചേർത്തു മർദ്ദിച്ചിടുക. നീരും വേദനയും ഉള്ള കുരുക്കൾ ശമിക്കും.

## വിദ്രധിചികിത്സ

൧൧൫ പത്ഥ്യാമൃതാദികുഴമ്പു്.

പത്ഥ്യാമൃതാ നിശാദൂർവ്വാ ക്ഷീരിവൃക്ഷാങ്കുരാണി ച
കാരസ്കരദളേനാപി പക്ത്വാ ക്ഷീരേ ചതുർഗ്ഗുണേ
പിഷ്ട്വാഥ സഘൃതംയുഞ്ജ്യാദ്വിദ്രധിം സരുജം ഹരേത്.

സാ—കടുക്കാത്തോടു് ചിററമൃതു് മഞ്ഞൾ മരമഞ്ഞൾത്തൊലി കറുകനാമ്പു് നാല്പാമരമൊട്ടു് (൧൧൨-ാംയോഗം നോക്കുക) കാഞ്ഞിരത്തളിർ ഇവ പാലിൽ പുഴുങ്ങിയരച്ചു് നെയ്യുംചേർത്തു മർദ്ദിച്ചു ലേപനംചെയ്ക. നീരും വേദനയും ഉള്ള വിദ്രധി ശമിക്കും.

൧൧൬ സന്തർപ്പണകുഴമ്പു്.

ചെമ്പ്രാവള്ളി (൧൧൩-ാം യോഗം നോക്കുക) മുത്തങ്ങ, ത്രിഫലത്തോടു് കുരുമുളകു് ചുക്കു് മഞ്ഞൾ കറുകനാമ്പു് എള്ളു് ചെറുതുടലിവേർ നറുനീണ്ടിക്കിഴങ്ങു് കമ്പിപ്പാലവേർതൊലി കുടകപ്പാലവേർതൊലി രാമച്ചം നാല്പാമരമൊട്ടു് (൧൧൨-ാം യോഗം) ഇവ എണ്ണയിലും നെയ്യിലും വറുത്തരച്ചു കുഴമ്പാക്കി കുരുവിൽ തേയ്ക്കുക; ശമിക്കും.

൧൧൭ വരണാദിഗണം (കഷായം)

വരണസൈര്യകയുഗ്മശതാവരീ
ദഹനമോരടവില്വവിഷാണികാഃ
ദ്വിബൃഹതീദ്വികരഞ്ജജയാദ്വയം
ബഹളപല്ലവദർഭരുജാകരാഃ

വരണാദിഃ കഫം മേദോ മന്ദാഗ്നിത്വം നിയച്ഛതി
ആഢ്യവാതം ശിരഃശൂലം ഗുന്മം ചാന്തസ്സവിദ്രധിം

സാ—നീർമാതളത്തിൻവേർതൊലി കരിംകുറിഞ്ഞിവേർ വെങ്കുറിഞ്ഞിവേർ ശതാവരിക്കിഴങ്ങു് കൊടുവേലിക്കിഴങ്ങു് പെരുംകുരുമ്പവേരു് കൂവളവേരു് ആട്ടുകൊട്ടപ്പാല വഴതിനവേരു്

ചെറുവഴുതിനവേരു് പുങ്കിൻവേർതൊലി ആവിത്തൊലി മുഞ്ഞ വേരു് കട്ടക്കാത്തോട്ടു് പുനർമ്മരിങ്ങവേരു് ദർഭവേരു് ചേക്കുരു ഇവ സമം കഷായം കഫം മേദസ്സു് അഗ്നിമാന്ദ്യം തലവേദന ഗുന്മം അന്തർവിദ്രധി ഇവയേയും ശമിപ്പിക്കും.

ഗണമാകയാൽ കഷായമല്ലാത്ത വിധാനങ്ങളിലും ഈ യോഗം ഉപയോഗിക്കാം.

൧൧൮ ജീവന്ത്യാദികഷായം.

ജീവന്തീഹിരബേരികാ ത്രിഫലികാ വാശാമൃതാശാരിബാ
ശുണ്ഠീയഷ്ടിപയോദചന്ദനപടോലോശീരനിംബൈഃ ശൃതഃ
നിഃകാഥോഷ്ണമശേഷിതോ മധുഗുളപ്രക്ഷേപണാത്സംയുതഃ
പീതശ്ചേത്ജ്വരിതേനതസ്യപിടികോല്പത്തേഃ പ്രസംഗഃ കുതഃ

സാ — അടപൊതിയൻകിഴങ്ങു് ഇരുവേലി ത്രിഫലത്തോട്ടു് ആടലോടകവേർ ചിററമൃതു് നറുനീണ്ടിക്കിഴങ്ങു് ചുക്കു് എരട്ടിമധുരം മുത്തങ്ങ ചന്ദനം പടവലം രാമച്ചം വേപ്പിൻതൊലി ഇവ സമം കഷായം ആക്കി തേനും ശക്കര (പഞ്ചസാരയും ആകാം) മേമ്പൊടിചേൎത്തു സേവിച്ചാൽ പിടകകൾ പഴുക്കാൻ ജ്വരമുണ്ടാകുമ്പോഴും അവ ശമിച്ചുകൊള്ളും. മസൂരിയിലും ഇതു് ആദിയിൽ നന്നു്. വളരെ അനുഭവപ്പെട്ടതാണു്.

൧൧൯ മുസ്താചന്ദനാദികാഥം.

മുസ്താചന്ദനദാർവീതക്രഭൂനിംബോശീരവത്സകൈഃ
സക്ഷൌദ്രഃ ശമയേത് കാഥസ്ഥാ പൂയവിശോധനഃ

സാ മുത്തങ്ങ ചന്ദനം മരമഞ്ഞൾത്തൊലി പുത്തരിച്ചുണ്ടവേരു് രാമച്ചം കടകപ്പാലയരി ഇവകൊണ്ടുള്ള കഷായം തേനും ചേൎത്തു സേവിച്ചാൽ വിദ്രധി ശമിക്കും. പഴുപ്പിനെ പുറത്തുപോക്കി ശുദ്ധമാക്കുകയും ചെയ്യും.

൧൨൦ തിക്തകംഘൃതം.

പടോലനിംബകടുകാദാർവീപാഠാദുരാലഭാഃ
പർപ്പടം ത്രായമാണാം ച പലാംശം പാചയേദപാം
ദ്വ്യാഢകേ ഷ്ടാംശശേഷേണ തേന കഷോന്മിതൈസ്ഥാ
ത്രായന്തീമുസ്തഭൂനിംബകലിംഗകണചന്ദനൈഃ
സർപ്പിഷോ ദ്വാദശപലം പചേത്തത്തിക്തകം ജയേത്
പിത്തകുഷ്ഠപരിസർപ്പപിടകാദാഹതൃഡ്ഭ്രമാൻ
കണ്ഡൂം പാണ്ഡ്വാമയാൻ ഗണ്ഡദുഷ്ടനാഡീവ്രണാപചീഃ

വിസ്ഫോടവിദ്രധീഗുന്മശോഫോന്മാദമദാനപി
ഹൃദ്രോഗതിമിരവ്യംഗഗ്രഹണീശ്വിത്രകാമിലാഃ
ഭഗന്ദരമപസ്മാരമുദരം പ്രദരംഗരം
അശോസ്രപിത്തമന്യാംശ്ച സുകൃഷ്ഫ്രാൻപിത്തജാൻഗദാൻ.

സാ—പടവലം വേപ്പിൻതൊലി കടുകരോഹിണി മരമഞ്ഞൾത്തൊലി പാടക്കിഴങ്ങ് കൊടിത്തൂവവേര് പപ്പടപ്പുല്ല് ബ്രഹ്മി ഇവ ഓരോപലംവീതം എട്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ഒരിടങ്ങഴിയാക്കി അരിച്ച് കല്ക്കത്തിന് ബ്രഹ്മി മുത്തങ്ങ പുത്തരിച്ചുണ്ടവേര് കുടകപ്പാലയരി തിപ്പലി ചന്ദനം ഇവ മൂന്നുകഴഞ്ചുവീതം അരച്ചുചേത്തു മുന്നാഴിനെയ്യുമൊഴിച്ചു കാച്ചി അരിച്ചു സേവിക്ക. പിത്തം കുഷ്ഠം വിസപ്പം കുരുക്കൾ ദാഹം തൃഷ്ണ ഭ്രമം ചൊറി പാണ്ഡുരോഗം ഗണ്ഡരോഗം വ്രണം അപചി വിസ്ഫോടം വിദ്രധി ഗുന്മം ശോഫം ഭ്രാന്തു മദാത്യയം ഹൃദ്രോഗം തിമിരം വ്യംഗം ഗ്രഹണി ശ്വിത്രം കാമില ഭഗന്ദരം അപസ്മാരം മഹോദരം രക്തസ്രാവം കൈവിഷം അശസ്സ് രക്തപിത്തം മററു പിത്തജരോഗങ്ങൾ ഇവയെ ശമിപ്പിക്കും.

൧൨൧ മഹാതിക്തകം ഘൃതം.

സപ്തഛദം പപ്പടകം ശമ്യാകകടുകാവചാഃ
ത്രിഫലാ പത്മകം പാഠാ രജന്യൌ ശാരിബേ കണേ
നിംബചന്ദനയഷ്ട്യാഹ്വ വിശാലേന്ദ്രയവാമൃതാം
കിരാതതിക്തകം സേവ്യം വൃഷോമൂവാശതാവരീ
പടോലാതിവിഷാമുസ്താത്രായന്തി ധനപയാഷകം
തൈജ്ജലേഽഷ്ടഗുണേ സപ്പിർദ്വിഗുണാമലകീരസം
സിദ്ധം തിക്താന്മഹാതിക്തം ഗുണൈരഭ്യധികം മതം.

സാ—ഏഴിലംപാലത്തൊലി പപ്പടപ്പുല്ല് കൊന്നത്തൊലി കടുകരോഹിണി വയമ്പ് ത്രിഫല പതിമുകം പാടക്കിഴങ്ങ് മഞ്ഞൾ മരമഞ്ഞൾത്തൊലി നറുനീണ്ടിക്കിഴങ്ങ് പാവൽവള്ളിക്കിഴങ്ങ് തിപ്പലി അത്തിത്തിപ്പലി വേപ്പിൻതൊലി ചന്ദനം എരട്ടിമധുരം കാട്ടുവെള്ളരിവേർ കുടകപ്പാലയരി ചിററമൃത് പുത്തരിച്ചുണ്ടവേര് രാമച്ചം ആടലോടകവേര് പെരുംകുരുമ്പവേര് ശതാവരിക്കിഴങ്ങ് പടവലം അതിവിടയം മുത്തങ്ങ ബ്രഹ്മി കൊടിത്തൂവവേര് ഇവ നാഴിക്ക ൧൨ കഴഞ്ചുവീതം അരച്ച് നെയ്യിൽ എട്ടിരട്ടി വെള്ളത്തിൽ കലക്കി അതിൽ ചേത്തു കാച്ചി അരിച്ചു സേവിക്ക ഈ ഘൃതം ആദ്യം പറഞ്ഞ തിക്തകത്തേക്കാൾ അധികഗുണമുള്ളതാണ്. ഫലശ്രുതി മുൻയോഗംപോലെ.

൧൨൨ ഗുൽഗ്ഗുലുതിക്തകംഘൃതം.

നിംബാമൃതാവൃഷപടോലനിദിഗ്ധികാനാം
ഭാഗാൻ പൃഥക് ദശപലാൻ വിപചേത്ഘടേഽപാം
അഷ്ടാംശശേഷിതരസേന പുനശ്ച തേന
പ്രസ്ഥം ഘൃതസ്യ വിപചേത് പിചുഭാഗകല്കൈഃ
പാഠാവിഡംഗസുരദാരുഗജോപകുല്യാ-
ദ്വിക്ഷാരനാഗരനിശാമിശിചവ്യകുഷ്ഠൈഃ
തേജോവതീമരിചവത്സകദീപ്യകാഗ്നി-
രോഹിണ്യരുഷ്കരവചാകണമൂലയുക്തൈഃ
മഞ്ജിഷ്ഠയാതിവിഷയാവിഷയായവാന്യാ-
സംശുദ്ധഗുൽഗ്ഗുലുപലൈരപി പഞ്ചസംഖ്യൈഃ
തത്സേവിതം വിധമതി പ്രബലം സമീരം
സന്ധ്യസ്ഥിമജ്ജഗതമപ്യഥകുഷ്ഠമീദൃക്
നാഡീവ്രണാർബുദഭഗന്ദരഗണ്ഡമാലാ-
ജത്രൂർദ്ധ്വസർവ്വഗദഗുന്മഗുദോത്ഥമേഹാൻ
യക്ഷ്മാരുചിശ്വസനപീനസകാസശോഷ-
ഹൃത്പാണ്ഡുരോഗമദ വിദ്രധിവാതരക്തം.

സാ — വേപ്പിൻതൊലി, ചിററമൃതു്, ആടലോടകവേരു്, പടവലം, ചെറുവഴുതിനവേരു് ഇവ പത്തുപലംവീതം ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായമിട്ടു രണ്ടിടങ്ങഴിയാക്കിക്കൊൾക. പാടക്കിഴങ്ങു്, വിഴാലരി, ദേവതാരം, അത്തിത്തിപ്പലി, തുവച്ച്ലക്കാരം ചവക്കാരം, ചുക്കു്, മഞ്ഞൾ, ശതകുപ്പ, കാട്ടുമുളകിൻവേരു്, വെള്ളക്കൊട്ടം, ചെറുപ്പുന്നയരി, കുരുമുളകു്, കുടകപ്പാലയരി, അയമോദകം, കൊടുവേലിക്കിഴങ്ങു്, കടുകുരോഹിണി, ചേക്കുരു, വയമ്പു് കാട്ടുതിപ്പലിവേരു് അരത്ത മഞ്ചട്ടി അതിവിടയം കുരുവില്ലാക്കടുക്ക ജീരകം ഇവ മൂന്നുകഴഞ്ചുവീതം. ഗുൽഗ്ഗുലു ശുദ്ധിചെയ്തു (൧൧൧-ാംയോഗത്തിൽ പറഞ്ഞു) പലം ൫. ഇങ്ങനെ കല്ക്കംചേർത്തു കാച്ചിയ ഘൃതം സേവിച്ചാൽ സന്ധികളിലും അസ്ഥികളിലും മജ്ജയിലും വ്യാപിച്ചതായും പ്രബലമായുമുള്ള വാതവ്യാധിയും മേൽപ്രകാരം ധാതുവ്യാപ്തമായ കുഷ്ഠരോഗവും നാഡീവ്രണവും അർബുദരോഗവും ഭഗന്ദരവും ഗണ്ഡമാലയും കഴുത്തിലുണ്ടാവുന്ന എല്ലാ രോഗങ്ങളും ഗുന്മവും അർശസ്സും പ്രമേഹവും ക്ഷയവും വായുമുട്ടലും പീനസവും കാസവും ഹൃദ്രോഗവും പാണ്ഡുരോഗവും മദാത്യയവും വിദ്രധിയും വാതശോണിതവുംമററും ശമിക്കും. ഗുൽഗ്ഗുലു ശുദ്ധിചെയ്തു നെയ്യിൽ വറുത്തരച്ചു ചേക്കണം.

൧൩൩ യോഗരാജചൂൎണ്ണം.

പിപ്പലീപിപ്പലീമൂലം ചവ്യചിത്രകനാഗരൈഃ
പാഠാവിഡംഗേന്ദ്രയവൈഹിംഗുഭാർങ്ഗീവചാന്വിതൈഃ
സപ്ഷാതിവിഷാജാജീജീരകൈഃ കുഷ്ഠസംയുതൈഃ
ഗജകൃഷ്ണാജമോജാഭ്യാം കടുകാ മൂൎവ്വമിശ്രിതൈഃ
സമഭാഗാന്വിതൈരേതൈസ്ത്രിഫലാസഹിതാ ഭവേത്
ത്രിഫലാസഹിതൈരേതൈസ്സമഭാഗാശ്ച ഗുൽഗ്ഗലുഃ
ഏതൽ സഞ്ചൂൎണ്ണിതം സമ്യങ്മധുനാ സുപരിപ്ലുതം
'യോഗരാജ'മിദംനാമ്നാ ഭഗന്ദരഹരംപരം
അൎശാംസി വാതഗുന്മഞ്ച പാണ്ഡുരോഗമരോചകം
നിഹന്യാദാശുതാൻസർവ്വാൻ ദുർവ്വാരാനപ്യസംശയഃ

സാ—തിപ്പലി കാട്ടുതിപ്പലിവേരു് കാട്ടുമുളകിൻവേർ കൊടുവേലിക്കിഴങ്ങു് ചുക്കു് പാടക്കിഴങ്ങു് വിഴാലരിക്കാമ്പ് കുടകപ്പാലയരി കായം ചെറുതേക്കു് വയമ്പു് ചെറുകട്ടുകു് അതിവിടയം ആശാളി ജീരകം കൊട്ടം അത്തിത്തിപ്പലി അയമോദകം കടുകരോഹണി പെരുംകുരുമ്പവേർ ഇവ സമം. ഇവയോടുസമം ത്രിഫലത്തോടും പൊടിച്ചുചേൎക്കുക. ഇവ രണ്ടുംകൂടിയിടത്തോളം ശുദ്ധിചെയ്ത ഗുൽഗ്ഗലുവും (ശുദ്ധി ൧൧-ാംയോഗം നോക്കുക) നെയ്യിൽ വറുത്തരച്ചു ചേൎക്കുക. ഒരുമിച്ചു മർദ്ദിച്ചു് തേനിൽകുഴച്ചു സേവിക്കുക. ഭഗന്ദരവും അൎശസ്സും വാതഗുന്മവും പാണ്ഡുരോഗവും അരോചകവും ശമിക്കും. ഇതിനുതന്നെ പഞ്ചവിംശതിഗുൽഗ്ഗലു എന്നുകൂടി പേരുണ്ടു് എന്നു ഈ ഗ്രന്ഥത്തിൽ വേറെതന്നെ കാണിച്ചിട്ടുണ്ടു്. എങ്കിലും പല സ്ഥലങ്ങളിലും ഒന്നായിട്ടുതന്നെ സ്വീകരിച്ചുവരുന്നു.

൧൩൪ ജാത്യാദിഘൃതം (൧)

പിച്ചകത്തില ദശപുഷ്പം * മുരുക്കില പേച്ചുരയില പച്ചമഞ്ഞൾ ഞൊടിഞൊട്ട പച്ചടകപ്പുല്ലു് കൂവളത്തില പുല്ലാന്നിയില നൊച്ചിയില കടലാടി നാല്പാമരത്തൊലി (൧൧൧-ാംയോഗം) ഇവ ഇടിച്ചുപിഴിഞ്ഞു് നെയ്യുടെ നാലിരട്ടിച്ചേർത്തു ഇരട്ടിമധുരംമാത്രം കല്ക്കംചേൎത്തു കാച്ചിഅരിച്ചു ധാരകോരുകയും തേയ്ക്കുകയുംചെയ്ക. ചൂടും വ്രണവും ശമിക്കും. വിദ്രധിക്കു വിശേഷിച്ചും നന്നു്.

* ദശപുഷ്പങ്ങൾ:—പൂവാംകുറുന്തില മുയൽച്ചെവി വിഷ്ണുക്രാന്തി ദൂർവ്വാ
കയ്യുണ്ണ്യുഴിഞ്ഞ തിരുതാളി നിലപ്പനാ ച
മുക്കുററിയും ചെറുവുളാ ദശപുഷ്പനാമ
മെല്ലാമറിഞ്ഞതിനു വന്ദനചെയ്ക നിത്യം.

സാ—പൂവൻകുറുന്തൽ. മുയൽച്ചെവി വിഷ്ണുക്രാന്തി കറുകപ്പുല്ല് കയ്യോന്നി ഉഴിഞ്ഞ ചുട്ടിത്തിരുതാളി നിലപ്പന മുക്കുററി (രണ്ടാം നാററി) ചെറുപൂള (ശ്രാദ്ധത്തിനുപയോഗിക്കുന്ന പുഷ്പം) ഇവ ദശ പുഷ്പങ്ങൾ.

ഈ ജാത്യാദിതന്നെ വെളിച്ചെണ്ണയായും കാച്ചി വ്രണം ഉണങ്ങാൻ ഉപയോഗിക്കുന്നു. ഇതിൻെറ വിധാനങ്ങൾ നാനാരൂപത്തിൽ ഉണ്ടു്. ഔഷധഭേദം ഉള്ളതിനാൽ ഗുണഭേദവും ഉണ്ടെന്നു് മനസ്സിലാക്കണം.

ജാത്യാദിഘൃതം (൨)

പിച്ചകത്തില മുരുക്കില പപ്പടകപ്പുല്ലു് പുല്ലാന്നിയില ചെറുകടലാടി ചെറുപൂള കരിനൊച്ചിയില തൊടിതൊട്ട കരിവേപ്പില കറുകനാമ്പു് പച്ചമഞ്ഞൾ ഇവ ഇടിച്ചുപിഴിഞ്ഞു് നെയ്യുനാലിരട്ടി നീരുചേൎത്തു ഇരട്ടിമധുരംമാത്രം കല്ക്കംചേൎത്തു കാച്ചി അരിച്ചു ധാരകോരുക. എല്ലാ ദുഷ്ടവ്രണങ്ങളും നാഡീവികാരം മമ്മഭേദം മുതലായവയും ശമിക്കും.

അഷ്ടാംഗഹൃദയത്തിലെ വ്രണചികിത്സയിൽ ഉള്ള ജാത്യാദിഘൃതവും നോക്കിക്കൊൾക.

ജാത്യാദിഘൃതം (൩)

കൂടാതെ കറിവേപ്പില കറുകനാമ്പു് ചെറുപൂള പിച്ചിയില ഇവററിൻനീരിൽ അതിമധുരവും ഏലാദിഗണവും കല്ക്കംചേൎത്തും കാച്ചി ധാരചെയ്താൽ ദുഷ്ടവ്രണങ്ങളും ഉണങ്ങും.

൧൨൫ ന്യഗ്രോധാദിഗണം.

ന്യഗ്രോധപിപ്പലിസദാഫലലോധ്റയുഗ്മ-
ജംബൂദ്വയാൎജ്ജുനകപീതനസോമവല്കാഃ
പ്ലക്ഷാമ്രവഞ്ജുളപ്രിയാളപലാശനന്ദീ
കോളീകദംബവിരളാമധുകം മധൂകം
ന്യഗ്രോധാദിൎഗ്ഗണോവ്രണ്യഃ സംഗ്രാഹീഭഗ്നസാധനഃ
മേദഃപിത്താസ്രതൃട്ദാഹയോനിദോഷനിബർഹണഃ

സാ—പേരാൽത്തൊലി അരയാൽത്തൊലി അത്തിത്തൊലി പാച്ചോററിത്തൊലി വെട്ടിത്തൊലി ഞാവൽത്തൊലി ഞാറത്തൊലി നീർമരുതിൻതൊലി കല്ലാലിൻതൊലി സോമവല്ക്കം (ഇതിനു് തോരായത്തൊലി എന്നും മെത്തോൽ എന്നും ഭാഷയും വെളുത്ത കരിങ്ങാലിത്തൊലി എന്നു് മതാന്തരവും ഉണ്ടെന്നു കാണുന്നു.) ഇത്തിത്തൊലി മാവിൻതൊലി (പ്ലക്ഷാമ്രശബ്ദത്തിൻെറ സ്ഥാനത്തു് വൃക്ഷാമ്ല എന്ന പാഠഭേദത്തോടുകൂടി മരപ്പുളി മതിരമ്പുളി

എന്നും മററും ചിലർ ഈ ഗണം വിവരിച്ചുകാണുന്നു. എന്നാൽ ഇതിലെ പ്ലക്ഷാമ്ര എന്ന പാഠംതന്നെയാണു് പരമ്പരാഗതവും ശുദ്ധവുമെന്നു പറയേണ്ടിയിരിക്കുന്നു) വഞ്ജുളം=ആററുവഞ്ഞി, (ഇതിനു് അശോകമെന്നു് ചിലർ വ്യാഖ്യാനിക്കുന്നതു് ശരിയാണെന്നു തോന്നുന്നില്ല) മുററംമരത്തിൻതൊലി പ്ലാശിൻതൊലി നന്ത്യാർവട്ടത്തൊലി കോളി=വെളുത്തചേലത്തൊലി (ചെറിയ ലന്തത്തൊലി എന്നും പക്ഷാന്തരം) കടമ്പിൻതൊലി ചെറുപനച്ചിത്തൊലി (വിരലാ എന്ന പദത്തിനു് കഞ്ഞിക്കൊട്ടകത്തിൻതൊലി എന്നും വ്യാഖ്യാനിച്ചുകാണുന്നു) എരട്ടിമധുരം ഇലിപ്പക്കാതൽ ഈ ഗണം വ്രണത്തിനു ഹിതമായിട്ടുള്ളതാണു്. രക്തത്തെ നിറുത്തും. മലബന്ധം ഉണ്ടാക്കും. ഒടിവു് ചതവു് ഇവയെ ശമിപ്പിക്കും. മേദസ്സു് പിത്തരക്തം തൃഷ്ണ ചുട്ടുനീററൽ യോനിരോഗം ഇവയെ ശമിപ്പിക്കും. ഇതു് വ്രണം കഴുവാനാണെങ്കിൽ കഷായം ആകെ വെള്ളത്തിന്റെ പന്ത്രണ്ടിലൊരുഭാഗം വററിക്കണം.

ഇതിനെ കഷായം തൈലം ഘൃതം മുതലായി പലതരത്തിലും ഉപയോഗിക്കാവുന്നതും ആകുന്നു.

## വൃദ്ധിചികിത്സ

൧൨൧ ഉള്ളിവെട്ടുകാദികഷായം.

ഉള്ളിവെട്ടുകചുക്കഴിഞ്ഞവേർ, ആവണക്കിനവേർകഷായമായ്
സാവണക്കരുവിനെണ്ണസൈന്ധവം നീർകുടിക്കിൽവൃഷണം ചുരു-
[ണ്ടുപോം

സാ—വെളുത്തുള്ളി വെട്ടുകു് (ഇതിനു് കഴട്ടിവേരും—ചിലർ കഴട്ടിക്കുരുവും ചേർത്തുവരുന്നു. എന്നാൽ കളിപ്പാക്കാണെന്നും അങ്ങനെ ചില ദിക്കുകളിൽ ചേർത്തുവരാറുണ്ടെന്നും വൈദ്യസമ്മതം കാണുന്നു) ചുക്കു് ഉഴിഞ്ഞവേർ ആവണക്കിൻവേർതൊലി ഇവ സമം കഷായം. ആവണക്കെണ്ണയും ഇന്തുപ്പും മേമ്പൊടിചേർത്തു സേവിക്ക. വൃദ്ധി ശമിക്കും; വൃഷണവീക്കത്തിനും വിശേഷം.

൧൨൨ ലശുനബർബ്ബരാദികഷായം.

ലശുനബർബ്ബരശക്രലതാഭയാ-
ഹപുഷയക്ഷദ്രുഗന്ധികണാഴഷധൈഃ
സഹപുനർന്നവമോരടശിഗ്രുഭി-
ര്ജ്ജയതി വൃദ്ധ്യുദരാണി ശൃതം ജലം.

സാ—വെള്ളുള്ളി, ചെറുതേക്കു്, ഉഴിഞ്ഞവേരു് കടുക്കാത്തോടു്, അടയ്ക്കാമണിയൻവേർ, കഴട്ടിവേർ, കൊടുവേലിക്കിഴങ്ങു്

തിപ്പലി ചുക്ക് തമിഴാമവേര് പെരുംകുരുമ്പവേര് മുരിങ്ങവേർ തൊലി ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ വൃദ്ധിയും ഉദരവും ശമിക്കും.

൧൨൮ ലശുനൈരണ്ഡാദികഷായം.

ലശുനൈരണ്ഡയക്ഷാക്ഷീ വർഷാഭ്രഹപുഷൗഷധൈഃ
കഥിതംഹിംഗുമദ്വൃദ്ധിഗുന്മാനാഹദരാപഹം.

സാ—വെളുത്തുള്ളി ആവണക്കിൻവേർ കഴട്ടിവേര് തമിഴാമവേർ അടയ്ക്കാമണിയൻവേർ ചുക്ക് ഇവ സമം കഷായംവച്ച് കായം മേമ്പൊടിചേർത്തു സേവിക്ക. വൃദ്ധി ഗുന്മം ആനാഹം മഹോദരം ഇവ ശമിക്കും.

൧൨൯ ഹിംഗുത്രിഗുണം ലേഹം.

ഹിംഗുത്രിഗുണം സൈന്ധവമസ്മാത് ത്രിഗുണന്തു തൈലമൈരണ്ഡം
തത്ത്രിഗുണം ലശുനരസം ഗുന്മോദരശൂലവർദ്ധ്മഘ്നഃ

സാ—കായം ൧ ഇന്തുപ്പ് ൩. ആവണക്കെണ്ണ ൯ വെളുത്തുള്ളിത്തൈലം ൨൭ ഇങ്ങനെ ഭാഗങ്ങൾ (കഴഞ്ചുകളും ആകാം) ഇവ ഒന്നായി ചേർത്തു മർദ്ദിച്ച് സേവിക്ക. ഗുന്മം മഹോദരം ശൂലരോഗം വൃദ്ധി ഇവ ശമിക്കും.

൧൩൦ സുകുമാരഘൃതം (രസായനം)

പചേത് പുനർന്നവതുലാം തഥാ ദശപലാഃ പൃഥക്
ദശമൂലപയസ്യാശ്വഗന്ധൈരണ്ഡശതാവരിഃ
ദ്വിദർഭശരകാശേക്ഷുമൂലപോടഗലാന്വിതാഃ
വഹേപാമഷ്ടഭാഗസ്ഥേ തത്ര ത്രിംശത്പലംഗുളാത്
പ്രസ്ഥമേരണ്ഡതൈലസ്യ ദ്വൗഘൃതാത് പയസസ്തഥാ
ആവപേദ്വിപലാംശഞ്ച കൃഷ്ണാതന്മൂലസൈന്ധവം
യഷ്ടീ മധൂകമൃദ്വീകാ യവാനീ നാഗരാണി ച
തത്സിദ്ധം 'സുകുമാരാഖ്യം' സുകുമാരംരസായനം
വാതാതപാദ്ധ്വയാനാദി പരിഹാര്യേഷ്വയന്ത്രണം
പ്രയോജ്യം സുകുമാരാണാം ഈശ്വരാണാം സുഖാത്മനാം
നൃണാം സ്ത്രീവൃന്ദഭർത്തൄണാം അലക്ഷ്മീകലിനാശനം
സർവ്വകാലോപയോഗേന കാന്തിലാവണ്യപുഷ്ടിദം
വർത്മവിദ്രധിഗുന്മാർശോയോനിശൂലാനിലാർത്തിഷു
ശോഫോദരഖുഡപ്ലീഹവിഡ്വിബന്ധേഷുചോത്തമം.

സാ—തമിഴാമവേരു പലം ൧൦൦ ദശമൂലം ഓരോന്നും (൬൦-ാം യോഗം നോക്കുക) പലം പത്തുവീതം. അടപൊതിയൻകിഴങ്ങ് അമുക്കുരം ആവണക്കിൻവേർ ശതാവരിക്കിഴങ്ങ് ദർഭവേര്

ആറ്റുദർഭവേര് അമവേര് കുശവേര് കരിമ്പിൻവേര് അടയ്ക്കാമണിയൻവേര് ഇവ പത്തുപലംവീതം. ഇവ നാല് ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് എട്ടിലൊന്നാക്കി പിഴിഞ്ഞരിച്ച് മുപ്പതുപലം ശർക്കര കലക്കി ഒരിടങ്ങഴി ആവണക്കെണ്ണയും രണ്ടിടങ്ങഴി നെയ്യും ചേർത്തു രണ്ടിടങ്ങഴി പാലും ഒഴിച്ച് കല്ക്കത്തിന് തിപ്പലി കാട്ടുതിപ്പലിവേര് ഇന്തുപ്പ് ഇരട്ടിമധുരം ഇലിപ്പക്കാതൽ (യഷ്ടീമധുകം ഇരട്ടിമധുരം മാത്രമെന്നുംമതാന്തരം) മുന്തിരിങ്ങ ജീരകം ചുക്ക് ഇവ ൨ പലംവീതം അരച്ചുകലക്കി കാച്ചിയരിക്കുക. ഇതു സുകുമാരമെന്ന പേരോടുകൂടിയ രസായനമാകുന്നു. എന്നാൽ മറ്റു രസായനങ്ങൾക്കു പത്ഥ്യം വേണം. ഇതുപത്ഥ്യംകൂടാതേയും സേവിക്കാം. കാറ്റേൽക്കുക വെയിലേല്ക്കുക സവാരിചെയ്ക മുതലായവ പരിഹരിക്കാതെ സേവിക്കാം. സുകുമാരശരീരമുള്ളവർക്കും രാജാക്കന്മാർക്കും സേവിക്കാം. അലക്ഷ്മി കലി ഇവയെപോക്കും ചിരകാലോപയോഗംകൊണ്ട് കാന്തി സൗഭാഗ്യം പുഷ്ടി ഇവയുണ്ടാകും. വൃദ്ധി വിദ്രധി ഗുന്മം അർശസ്സ് യോനിരോഗം വാതവ്യാധി ശോഫം മഹോദരം മലബന്ധം മുതലായ അനേകരോഗങ്ങളെ ശമിപ്പിക്കും. കൂടാതെ ഗർഭാശയത്തെ ശുദ്ധിയാക്കുകയും സന്താനോല്പാദനത്തെ വരുത്തുകയും ചെയ്വാൻ ഇതിന്ന ശക്തിയുണ്ടെന്നുള്ളതു അനുഭവവേദ്യമാകുന്നു. എല്ലായോഗങ്ങൾക്കും അനേകഗുണവിശേഷങ്ങളുള്ളത് അതാതു രോഗാവസ്ഥകളിൽഉപയോഗിച്ചുപ്രത്യക്ഷമായിട്ടുതന്നെ വൈദ്യന്മാർക്കു അറിവുവരുന്നതാണെന്നും 'പ്രായേണ' എന്നതരത്തിലല്ലാതെ രീത്തുപറയാവുന്നതല്ലെന്നും അറിഞ്ഞിരിക്കേണ്ടതാണ്.

## ഗുന്മചികിത്സ

൧൩൧ സപ്തസാരംകഷായം.

വർഷാഭ്രൂവില്വപഖലേപാരുബൂസഹചരത്തുണ്ഡ്യഗ്നിമന്ഥൈഃ കഷായഃ
പാതവ്യഃസപ്തസാരോ ഗുളകണപടുഹിംഗുപാജ്യയുക്തോയഥാർഹം
വിട്ബന്ധംവഹ്നിമാന്ദ്യംരുജമതി മഹതീംയോനിഹൃത്കുക്ഷിപൃഷ്ഠ-
ശ്രോണീദേശേഷു സദ്യശ്ശമയതി ജഠരാഷ്ഠീലഗുന്മപ്ലീഹാംശ്ച.

സാ—തമിഴാമവേര് കുവളവേര് പഴമുതിര ആവണക്കിൻവേര് കരിംകുറിഞ്ഞിവേര് ചുക്ക് മുഞ്ഞവേര് ഇവ സമം കഷായംവച്ചു പിഴിഞ്ഞരിച്ചു ശർക്കര ഇന്തുപ്പു തിപ്പലി കായം നെയ്യ്ഇവയിൽ ഏതെങ്കിലും ഔചിത്യംപോലെ മേമ്പൊടിചേർത്തു സേവിക്കുക. അഗ്നിമാന്ദ്യം ഗുന്മം പ്ലീഹാവ് ഇവ ശമിക്കും.

൧൩൨ വിഴാൽവേരാദികഷായം.

വിഴാൽ ചിത്രയോർമ്മൂലവും ചുക്കുമെള്ളും
പലാശതാചാപാരിഭദ്രസ്യതോലും
തകർത്തിട്ടുവെന്തുപ്പുകായം തു യുക്താ
കുടിച്ചാലടങ്ങാത്തഗുന്മങ്ങളുണ്ടോ?

സാ—വിഴാൽമരത്തിൻവേർ വെളുത്താവണക്കിൻവേർ ചുക്ക് എള്ളു് പ്ലാശിൻതൊലി മുരുക്കിൻതൊലി ഇവ കഷായംവച്ച് ഇന്തുപ്പും കഷായവും മേമ്പൊടിചേർത്തു സേവിക്ക. ഗുന്മംശമിക്കും.

൧൩൩ കണാദികഷായം.

കണാശതാഹ്വാദാരികരഞ്ജദാരു-
ഭാർങ്ഗീകുലത്ഥൈസ്സതിലൈർവിപക്വഃ
തഥാ രസോനേന ച സിദ്ധമംഭഃ
സഹിംഗ്വകല്കം ഹിതമത്ര ഗുന്മേ.

സാ—തിപ്പലി, ശതകുപ്പ, പുങ്കിൻവേർതൊലി, ആവിത്തൊലി, ദേവതാരം, ചെറുതേക്കിൻവേർ, പഴമുതിര, എള്ളു് ഇവസമം കഷായംവെച്ചു സേവിക്ക. കായം, മേമ്പൊടി. വെള്ളുള്ളിമാത്രവും ഇതുപോലെ കഷായംവച്ചു സേവിക്ക. ഗുന്മം ശമിക്കും. ‘ഹിതമസ്രഗുന്മേ’ എന്നും പാഠമുണ്ടു്. ഈ കഷായം രക്തഗുന്മത്തിന്നും ഹിതംതന്നെയാണു്.

൧൩൪ വ്യോഷാദിചൂർണ്ണം.

വ്യോഷാജമോജത്രിഫലാമുസ്തൈസ്തുല്യമയോരജഃ
ചൂർണ്ണിതംതക്രമധ്വാജ്യകോഷ്ണതോയോപയോജിതം
കാമിലാപാണ്ഡുഹൃദ്രോഗകുഷ്ഠാർശോമേഹനാശനം.

സാ—ചുക്ക് മുളക് തിപ്പലി അയമോദകം ത്രിഫലത്തോട്ട് മുത്തങ്ങ ഇവ സമം. ഇവ എല്ലാം കൂടിയിടത്തോളംഭാഗം ഉരുക്കുപൊടി (ഭസ്മമാണു വേണ്ടതു്) പൊടിച്ചു മോരിലോ തേനിലോ നെയ്യിലോ ചൂടുവെള്ളത്തിലോ സേവിക്ക. കാമില പാണ്ഡു ഹൃദ്രോഗം കുഷ്ഠം മേഹം ഇവ ശമിക്കും.

൧൩൫ ഹിംഗ്വാദിചൂർണ്ണം (നാളികേരലവണം)

ഹിംഗുത്വഗ്വിശ്വചവ്യദ്വയമരിചതുടീകാരവീവഹ്ന്യജാജീ
കൃഷ്ണാമൂലാജമോജൈഃ സഹകൃതപിചുഭിഃ മാഗധീചൂർണ്ണമുഷ്ട്യാ
പ്രസ്ഥാർദ്ധം യോ വരിഷ്ഠം ലവണമഥ ദഹേന്നാളികേരോദരസ്ഥം
ശൂലീ പൂരീകകാദ്യൈർജ്ജയതി ച ഹവിഷാ മാക്ഷികാദ്യൈർന-
[ലിഹ്യാത്.

സാ—കായം ഇലവർങ്ഗം ചുക്ക് കാട്ടുമുളകിൻവേർ കുരുമുളകിൻവേർ കുരുമുളക് എലത്തരി കരിംജീരകം കൊട്ടവേലിക്കിഴങ്ങ് ജീരകം കാട്ടുതിപ്പലിവേർ അയമോദകം ഇവ കഴഞ്ചു മൂന്നു വീതം. തിപ്പലി കഴഞ്ച് ൧൨. ഇന്തുപ്പ് പലം ൩. ഇവയെല്ലാംകൂടി പ്പൊടിച്ച് വറട്ടുതേങ്ങയുടെ അകത്തു നിറച്ചു പുറമേ മണ്ണുപൊതിഞ്ഞു് ആവിൻവിറകിട്ടു ചുട്ടെടുത്തു് തേങ്ങായോടുകൂടി മരുന്നുപൊടിച്ച് (ചിരട്ട കളയണം) താന്നിക്കാപ്രമാണം നെയ്യിലോ തേനിലോ ഔചിത്യംപോലെ മർദ്ദിച്ചു സേവിക്ക. ഗുന്മശൂല ശമിക്കും. ഹിംഗവാദിപൊടി, ഹിംഗുവചാദിയാണെന്നും അഭിപ്രായമുള്ളതിനാൽ ആയതു താഴെ ചേൎക്കുന്നു:—

ഹിംഗുവചാദിചൂൎണ്ണം.

കായം വയമ്പ് കടുക്കാത്തോട് ആടുനാറിവേള മാതളം (ഡാഡിമം) അയമോദകം കൊത്തമ്പാലരി പാടക്കിഴങ്ങ് പുഷ്കരമൂലം കച്ചോലം അടയ്ക്കാമണിയൻവേർ കൊട്ടവേലിക്കിഴങ്ങ് തുവച്ചിലക്കാരം ചവക്കാരം ഇന്തുപ്പ് വിളയുപ്പ് ചുക്ക് മുളക് തിപ്പലി ആശാളി കാട്ടുമുളകിൻവേർ കോൽപ്പുളി ഞെരിഞ്ഞാംപുളി ഇവ സമം ചൂൎണ്ണമാക്കുക. ഈ ചൂൎണ്ണം കഫജമായ കുക്ഷിരോഗങ്ങളും ഗുന്മം ശൂല വൃദ്ധി അഗ്നിമാന്ദ്യം അർശസ്സ് മുതലായ രോഗങ്ങളെ ശമിപ്പിക്കും.

൧൨൩ പുളിംകുഴമ്പ്.

വ്യോഷവും ജീരകംകായമഗ്നിയും കാട്ടുതിപ്പലീ
കൃഷ്ണജീരകമിന്തുപ്പും അയമോദകമെന്നിവ
മൂന്നുവീതംകഴഞ്ചാക്കി പൊടിചെയ്തുവയ്ക്കണം
ഉള്ളിമൂന്നുപലംനന്നായ് പുഴങ്ങീട്ടരയ്ക്കണം
സൈന്ധവം രണ്ടുപലവും പൊടിചെയ്തുകാടിയും
കൂക്തന്നിലതന്നീരും മോരിടങ്ങഴി കൂട്ടുക
പുളിന്തോടതുനാനാഴി വെന്തനീരുമെടുക്കണം
പൊടിയൊക്കെയുമൊന്നാക്കീട്ടതിലങ്ങുകലക്കണം
അരച്ചയുള്ളികൂട്ടീട്ടങ്ങാവണക്കെണ്ണനാഴിയും
കൂട്ടികൊണ്ടുകുറുക്കീട്ടുമൺകലത്തിലതാവൊളം
ഇളക്കീടുകയുംവേണം പാകംകണ്ടതുവാങ്ങുക.
അത്തിക്കായോടതൊപ്പിച്ചു പ്രാതഃ സേവിച്ചുകൊള്ളുക
ഗുന്മമൊക്കെശ്ശമിച്ചീടും ആന്ത്രശൂലകളും തഥാ
മുതുക്കടച്ചിൽമാറീടും നാമം 'പുളികുഴമ്പി'തു.

സാ—ചുക്ക് മുളക് തിപ്പലി ജീരകം കായം കൊട്ടവേലിക്കിഴങ്ങ് കാട്ടുതിപ്പലിവേർ കരിംജീരകം ഇന്തുപ്പ് അയമോദകം ഇവ

൩ കഴഞ്ചുവീതം പൊടിക്കുക. വെള്ളുള്ളി പലം ൩ പുഴുങ്ങി അരയ്ക്കുക. ഇന്തുപ്പുപലം ൨ പൊടിക്കണം. ക്രുക്ക (ചീവക്കിഴങ്ങു ചെടിയുടെ ഇലയാണ്) ഇലനീർ മോരു് കാടി ഇവ ഇടങ്ങഴി വീതം. പിണംപുളി പലം ൧൱. കാടിയിൽ വെന്ത സ്വരസം എടുത്തു ദ്രവങ്ങൾ ഒരുമിച്ചുകൂട്ടി പൊടികൾ കലക്കി ഉള്ളി അരച്ചതും നാഴി ആവണക്കെണ്ണയും ചേർത്തു് മൺപാത്രത്തിൽ പാകപ്പെടുത്തി അത്തിക്കാപ്രമാണം സേവിക്ക. ഗുന്മം ആന്ത്രവൃദ്ധി മുതലായവ ശമിക്കും.

**പുളിംകുഴമ്പു് (൨)**

ഈ യോഗത്തിൽതന്നെ ഇന്തുപ്പ പലം ൧. വെള്ളുള്ളി (ചുവന്നുള്ളി) പലം ൧൱ പിണമ്പുളി പലം ൨൦ ക്രുക്കയിലനീർ അഞ്ഞാഴി ഈവിധം ചേർത്തും ആവണക്കെണ്ണ ഇല്ലാതെയും വേറെ ഒരു പ്രസിദ്ധയോഗം കാണുന്നു.

## ശൂലരോഗചികിത്സ



**൧൱൭ മുളയിലാദികഷായം.**

മുളയിലചുക്കകുലത്ഥൈഃ കൊട്ടത്തേങ്ങാജമോജവൃശചീവൈഃ
കൊടിയൊരുശൂലവിനാശനമിന്തുപ്പും കായമിട്ടപാക്യമിദം.

സാ—മുളനാമ്പു് ചുക്ക പഴയമുതിര കൊട്ടത്തേങ്ങ അയമോദകം തമിഴാമവേരു ഇവ കഷായംവച്ചു് ഇന്തുപ്പും കായവും മേമ്പൊടിചേർത്തു സേവിക്ക. ശൂലരോഗം ശമിക്കും

**൧൱൮ നിർഗ്ഗുണ്ഡ്യേരണ്ഡാദികഷായം.**

നിർഗ്ഗുണ്ഡ്യേരണ്ഡകോരണ്ഡഗോക്ഷുരദ്വിപുനർന്നവാഃ
പഞ്ചകോലാഭയാശിഗ്രുകുലത്ഥൈഃ ശൃതം ജലം
സക്ഷാരഹിംഗുലവണം സർവ്വശൂലനിവാരണം.

സാ—കരിനൊച്ചിവേർ ആവണക്കിൻവേർ കരിംകുറിഞ്ഞിവേരു ഞെരിഞ്ഞിൽ തമിഴാമരണ്ടും (വെളുത്തതും ചുവന്നതും) തിപ്പലി കാട്ടുതിപ്പലിവേർ കാട്ടുമുളകിൻവേരു് കൊടുവേലിക്കിഴങ്ങു ചുക്ക കടുക്കാത്തോടു മുരിങ്ങവേർത്തൊലി മുതിര ഇവ സമം കഷായം. ചവക്കാരം കായം ഇന്തുപ്പു് ഇവ മേമ്പൊടിചേർത്തു സേവിക്ക. സർവ്വശൂലരോഗങ്ങൾക്കും ശമനംവരും.

**൧൱൯ മഹാവൃക്ഷാദിലവണം. (൧)**

കള്ളിക്കഴുത്തു് എരുക്കിൻവേരു ചെറുവഴുതിനവേരു ഇന്തുപ്പ ഇവ സമം ഒരു പുതുക്കുടത്തിൽ ഇട്ടു് ആവിൽവിറകുകൊണ്ടു ചുട്ടു

ഭസ്മമാക്കി മുരുക്കിൻതൊലി പ്ലാശിൻതൊലി കാട്ടുതിപ്പലിവേരു് കൃമിശത്രു ഇവകൊണ്ടുള്ള കഷായത്തിൽ കലക്കി വററിവരുമ്പോൾ ൧൩൯-ാംയോഗത്തിൽതന്നെ പറഞ്ഞിട്ടുള്ള ഹിംഗുവചാദിപ്പൊടിയുടെ മരുന്നുകൾ പൊടിച്ചുചേൎത്തു ലേഹ്യമാകുമ്പോൾ വാങ്ങി സൂക്ഷിച്ചു സേവിക്ക. ശൂലരോഗം ശമിക്കും. ഇതുതന്നെ വേറേവിധത്തിൽ കാണുന്നതു താഴെ ചേൎക്കുന്നു.

മഹാവൃക്ഷാദിലവണം (൨)

കള്ളിക്കഴുത്തുകൊള്ളേണം പലം വിംശതിയാമതു
വ്യോഷമോരോപലംവീതം പത്തുകൊൾവിതുസൈന്ധവം
ഇവയൊക്കെയിടിച്ചിട്ടു മൺകുടത്തിലതിട്ടുടൻ
ആവിൽതൻവിറകുംകൂട്ടി അഗ്നിയിട്ടങ്ങെരിക്കണം
ചുട്ടുഭസ്മമതായിട്ടു വെച്ചുകൊണ്ടതിനെപ്പുനഃ
ഗുളത്തിൽവച്ചുസേവിക്ക പണമോരോന്നുക്രമമായ്
ശൂലയെങ്കിൽശമിച്ചീട്ടു മെന്നുനിൎണ്ണയമാമിതു്.

വിംശതി=൨൦

൧൪൦ ശൂലാരികം നെയ്യ്.

സ്ഫോട്യാഭുജംഗമാദായ സ്വരസേ യന്ത്രപീഡിതേ
ചതുൎഗ്ഗുണരസേ തസ്മിൻ ഘൃതപ്രസ്ഥം വിപാചയേത്
ദ്വിപഞ്ചമൂലസ്വരസംപ്രസ്ഥം പ്രസ്ഥംതഥാപയേത്
അത്ര കല്ക്കാനിമാൻ ദദ്യാത് കാൎഷികാംശ്ച ഭിഷഗ്വരഃ
പഞ്ചഭിൎല്ലവണൈൎയ്യുക്താം ത്രികടുത്രിഫലാന്വിതാം
കാരവീകടുരോഹിണ്യൌ മാതുലുംഗഫലംതഥാ
ദ്വിക്ഷാരഹിംഗുലവണമേലാചവ്യാജമോജകം
മൃദ്വീകാംകാകജിഹ്വാഞ്ച ദേവദാരുകലിങ്ഗകം
വജ്രകംശുപ്ഫമൂലഞ്ച വിഷമുഷ്ടേശ്ചപത്രകം
ഏതൽ"ശൂലാരികം"നാമ ഘൃതമാത്രേയപൂജിതം.

സാ—എലിത്തടി ഇടിച്ചുപിഴിഞ്ഞു നീരു ഇടങ്ങഴി ൪ നെയ്യ് ഇടങ്ങഴി ൧ ദശമൂലം (൬൦-ാം യോഗം) കഷായം രണ്ടിടങ്ങഴി ചേൎത്തും വിളയുപ്പു് മരക്കലയുപ്പു് കാരുപ്പു് പൊടിയുപ്പു് തുവരുപ്പു ചുക്കു മുളകു തിപ്പലി ത്രിഫലത്തോടു് കരിംജീരകം കടുകരോഹണി മാതളക്കാ ചവക്കാരം തുവച്ചിലക്കാരം കായം ഇന്തുപ്പു് ഏലത്തരി കാട്ടുമുളകിൻവേർ അയമോദകം മുന്തിരിങ്ങ കുരുച്ചലി ദേവതാരം തമിഴാമവേരു ചതുരക്കള്ളിവേർ വലിയകടലാടിവേരു് കാട്ടപ്പയില ഇവ ൩-കഴഞ്ചുവീതം. അരച്ചുകലക്കി കാച്ചി അരിച്ചു സേവിക്ക. ശൂലരോഗം ശമിക്കും.

൧൪൧ പുനൎന്നവാദിഘൃതം.

പുനൎന്നവസ്യാൎദ്ധതുലാം തുലാംസ്ഫോട്യാഭുജംഗമാത്
ദശമൂലസ്യപഞ്ചാശത്പലാനി ലശുനസ്യ ച.
താവന്തിതോയേനിഷ്പാഠ്യ തേനപ്രസ്ഥംഘൃതാത്പചേത്
ഏരണ്ഡതൈലയുക്തം വാ കൃഷ്ണാതന്മൂലസൈന്ധവൈഃ
യഷ്ടീമധൂകമൃദ്വീകാ യവാനീവിശ്വഭേഷജൈഃ
ഏഭിൎഹിംഗ്വാദിനാ വാപി പ്രതിവാപംവിനിക്ഷിപേത
സദ്ദഃസാധിതംതത്തു ശൂലഗുന്മോദരാപഹം.

സാ—തമിഴാമവേരു് പലം ൫൦. എലിത്തടി പലം ൧൦൦. ദശമൂലം ഓരോന്നും പലം ൫-വീതം. വെളുത്തുള്ളി പല ൫൦ ഇവ കഷായംവച്ചു നാലിലൊന്നാക്കി പിഴിഞ്ഞരിച്ചു് ഇടങ്ങഴി നെയ്യും ആവണക്കെണ്ണയും ചേൎത്തു് (ചേൎക്കാതേയുമാകാം) കല്ക്കത്തിനു്-കാട്ടുതിപ്പലിവേർ ഇന്തുപ്പു് ഇരട്ടിമധുരം ഇലിപ്പക്കാതൽ മുന്തിരിങ്ങ ജീരകം ചുക്കു് ഇവയോ ഹിംഗ്വാദിയോ (൧൩൫-ാംയോഗം ഒടുവിലത്തേതു്) അരച്ചുകലക്കി കാച്ചി അരിച്ചു സേവിക്കുക. ശൂലരോഗവും ഗുന്മവും മഹോദരവും ശമിക്കും.

൧൪൨ ചിത്രകാദിഘൃതം.

ചിത്രഗ്രന്ഥികപൂതീകപുനൎന്നവമഹൌഷധാത്
തുലാംപചേത്ജലദ്രോണേ ചതുൎഭാഗാവശേഷിതേ
തൽക്കഷായേഘൃതപ്രസ്ഥം ഷട്പലം വിപചേത് ഭിഷക്
ക്ഷീരദ്വിഗുണിതംസിദ്ധം ഗ്രഹണീദീപനംപരം
ഗുന്മഹൃദ്രോഗശൂലാൎശഃ ശോഫജീൎണ്ണോദരാപഹം.

സാ—കൊടുവേലിക്കിഴങ്ങു് കാട്ടുതിപ്പലിവേരു് ആവിത്തൊലി തമിഴാമവേരു് ചുക്കു് ഇവ എല്ലാംകൂടി തുലാം ൧ (ഓരോന്നും ൨൦ പലം വീതം) ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിലൊന്നാക്കി പിഴിഞ്ഞരിച്ചു് ഇടങ്ങഴി നെയ്യും രണ്ടിടങ്ങഴി പാലും ചേൎത്തു കാച്ചി അരിച്ചു സേവിക്ക ഗ്രഹണി ശമിച്ചു ദീപനം വരും. ഗുന്മം ശൂലം അൎശസ്സു് ശോഫം മഹോദരം മുതലായവയും ശമിക്കും.

## പ്ലീഹചികിത്സ

൧൪൩ ഗന്ധൎവ്വഹസ്താദികഷായം.

ഗന്ധൎവ്വഹസ്തചിരവില്വഹുതാശവിശ്വ-
പത്ഥ്യാപുനൎന്നവ യവാഷകഭൂമിതാലൈഃ

കപാലഃ സസൈന്ധവഗുളഃ പവനസ്യശാന്ത്യൈ
വഹ്നേർബലായ രുചയേ മലശോധനായ.

സാ—വെളുത്താവണക്കിൻവേർ (തൊലി) ആവിത്തൊലി കൊട്ടവേലിക്കിഴങ്ങ് ചുക്ക് കട്ടക്കാത്തോട്ട് തമിഴാമവേര് കൊടിത്തൂവവേർ നിലപ്പനക്കിഴങ്ങ് ഇവ സമം കഷായംവച്ച് ഇന്തുപ്പും ശർക്കരയും മേമ്പൊടിചേർത്തു സേവിക്ക. വായു ശമിക്കും. അഗ്നിബലവും രുചിയും മലശോധനയും ഉണ്ടാകും.

൧൪൮ ഭസ്മക്കഞ്ഞി (൧)

പനവിരൽ കടലാടിചുള്ളിരംഭാ
ഭസിതസമേന ജലേന പാലിനാലും
അടുകിലതു നിഹന്തി സർവശോഫം
ഹരിഹരയോരിവ കല്മഷംപ്രസാദഃ

സാ—പനവിരൽ (പനവാഴക്ക) വലിയ കടലാടി വയൽച്ചുള്ളി കദളിവാഴമാണം ഇവ ചുട്ട ഭസ്മമെടുത്തു വെള്ളത്തിൽ കലക്കി അരിച്ചു പാലുംചേർത്ത് അരിയിട്ട കഞ്ഞിവച്ചു കുടിക്ക. എല്ലാ ശോഫവും ശമിക്കും

ഭസ്മക്കഞ്ഞി (൨)

ആവിത്തോൽ കടലാടി ദന്തി തപനം ചിത്രാ വയൽച്ചുള്ളിയും
ശമ്യാകത്തൊലി കള്ളിവേർ പനവിരൽ സ്നഹ്യഗ്രവും രംഭയും
ഏതൽ ഭസ്മജലേ യവാഗ്രുവിഹിതാ പാലോടുമോരോടുതാൻ
കൂട്ടീട്ടാശു നിഹന്തി ശോഫമഖിലം ഗുന്മോദരാദീനപി.

സാ—ആവിത്തൊലി കടലാടി നാഗദന്തിവേർ എരുക്കിൻവേർ ആവണക്കിൻവേർ വയൽച്ചുള്ളി കൊന്നത്തൊലി കള്ളിവേർ പനവാഴയ്ക്ക കള്ളിത്തല കദളിവാഴമാണം ഇവ മുൻപോലെ ഭസ്മമാക്കി കലക്കിത്തെളിച്ചരിച്ചു പാലും മോരും കൂട്ടി കഞ്ഞിഉണ്ടാക്കി കുടിക്കുക എല്ലാ നീരുകളും ഗുന്മവും ഉദരവും ശമിക്കും.

൧൪൯ പത്തിൻവേർപഞ്ചകോലാദികഷായം.

(ദശമൂലപഞ്ചകോലാദി)

ദശമൂലപഞ്ചകോലത്രിഫലാദന്തീത്രിവൃത്സിദ്ധം
തോയമശേഷം ക്ഷപയേജ്ജഠരാണ്യപിജാതപാഥാംസി.

സാ—ദശമൂലം (൧൦-ാംയോഗം നോക്കുക.) ഇതിൽ മഹൽപഞ്ചമൂലത്തിൻവേരിലെ തൊലി (പൂപ്പ്) കളഞ്ഞുകൂട്ടണം. പഞ്ചകോലം (തിപ്പലി കാട്ടുതിപ്പലിവേർ കാട്ടുമുളകിൻവേർ കൊട്ടവേലിക്കിഴങ്ങ് ചുക്ക്) ത്രിഫലത്തോട്ട് നാഗദന്തിവേർ ത്രികോല്പക്കൊന്ന (ശിവത) ഇവകൊണ്ടുള്ള കഷായം മഹോദരത്തെ ശമിപ്പിക്കും.

൧൪൫ ഗോമൂത്രഹരീതകി മുതലായവ.

മൂത്രേണസിദ്ധാം പത്ഥ്യാം വാതസിദ്ധം വാ ഫലത്രയം
സപ്തക്ഷീരീത്രിവൃത്ശ്യാമാ ഭദ്രദാരുമഹൌഷധം
ഗോമൂത്രാഞ്ജലിനാപിഷ്ടാ ശ്രൃതംതേനൈവ വാ പിബേത്

സാ—കടുക്കാത്തോട് നേക്കെപ്പൊടിച്ചു ധാരാളം ഗോമൂത്രത്തിൽ പലതവണ ഭാവനചെയ്തു് എടുത്തുവയ്ക്കുക. ഇതു ഗോമൂത്രഹരീതകീ. ഇതുപോലെ ത്രിഫലത്തോടിൻപൊടിയും എരുമക്കള്ളിവേർ ശിവത കൊന്നവേർത്തൊലി ദേവതാരം ചുക്കു് ഇവ സമം പൊടിച്ചതും ഗോമൂത്രത്തിൽ ഭാവനചെയ്തെടുത്തു സൂക്ഷിക്ക വിരേചനത്തിനു നന്നു്. പിത്തപാണ്ഡു ശോഫം ഇവയേയും ഉദരത്തേയും ശമിപ്പിക്കും.

---

## അദ്ധ്യായം ൭.

---

## പാണ്ഡുരോഗചികിത്സ

൧൪൬ കല്യാണഘൃതം.

വരാവിശാലാഭദ്രൈലാ ദേവദാവേ്ലവാലുകൈഃ
ദ്വിശാരിബാദ്വിരജനീ ദ്വിസ്ഥിരാഫലിനീനതൈഃ
വേല്ലതാലീസപത്രൈല മാലതീമുകുളോല്പലൈഃ
ബൃഹതീകുഷ്ഠമഞ്ജിഷ്ഠാ നാഗകേസരഡാഡിമൈഃ
സദന്തീപത്മകഹിമൈഃ കർഷാംശൈഃ സർപ്പിഷഃ പചേത്
പ്രസ്ഥംഭൂതഗ്രഹോന്മാദ ശ്വാസാപസ്മാരപാപ്മജിത്
പാണ്ഡൌ കുഷ്ഠേ വിഷേ ശോഷേ മേഹേമോഹേജ്വരേഗരേ
അരേതസ്യല്പരജസി ദൈവോപഹതചേതസി
അമേധസിഖലദ്വാചി സ്മൃതികാമേല്പപാവകേ
ബല്യമംഗല്യമായുഷ്യം കാന്തിസൌഭാഗ്യപുഷ്ടിദം
'കല്യാണ'കമിദംസർപ്പിഃ ശ്രേഷ്ഠം പുംസവനേഷു ച.

സാ—ത്രിഫലത്തോട് കാട്ടുവെള്ളരിവേരു് ഏലത്തരി ദേവതാരം ഏലാവാലുകം നറുനീണ്ടിക്കിഴങ്ങു് പാൽവള്ളിക്കിഴങ്ങു് മഞ്ഞൾ മരമഞ്ഞൾത്തൊലി ഓരിലവേരു് മൂവിലവേരു് ഞാഴൽപ്പൂ തകരം വിഴാലരിക്കാമ്പു് താലീസപത്രം പേരേലം പിച്ചകമൊട്ടു് ചെങ്ങഴിനീർക്കിഴങ്ങു് ചെറുവഴുതിനവേരു് കൊട്ടം മഞ്ചട്ടി നാഗപ്പൂ താളിമാതളം (ഇതു ദേശ്യനാമം. ഡാഡിമംതന്നെ) നാഗദന്തിവേർ

പതിമുകം ചന്ദനം ഇവ ൩ കഴഞ്ചുവീതം അരച്ചുകലക്കി ഒരിടങ്ങഴി നെയ്യും ചേർത്തു കാച്ചി അരിച്ചു സേവിക്ക.

ഭൂതഗ്രഹോപദ്രവങ്ങൾ ഭ്രാന്തു് ശ്വാസം അപസ്മാരരോഗങ്ങൾ പാപം പാണ്ഡുരോഗം കുഷ്ഠം മെലിച്ചിൽ മേഹം മോഹം ജ്വരം കൈവിഷദോഷം ഇവയെ ശമിപ്പിക്കും. ശുക്ലനഷ്ടം വന്നവൎക്കും അല്പരജസ്സുകളായ സ്ത്രീകൾക്കും ദൈവദ്രോഹത്താൽ മനശ്ശുക്തി നശിച്ചവൎക്കും ബുദ്ധി മന്ദിച്ചവൎക്കും വാക്പാടവം കുറഞ്ഞവൎക്കും കാമരഹിതന്മാൎക്കും മന്ദാഗ്നികൾക്കും ഹിതമാകുന്നു. ബലവും മംഗലവും ആയുസ്സും കാന്തിയും സൗഭാഗ്യവും പുഷ്ടിയും ഉണ്ടാക്കും. പുംസവനൗഷധങ്ങളിലും ശ്രേഷ്ഠതയുള്ളതാണു്.

൧൪൭ ധാത്ര്യാദിഘൃതം.

ധാത്രീവിദാരീക്ഷുശതാവരീണാം
കൂശ്മാണ്ഡകാനാം ച രസേഷു സൎപ്പിഃ
ക്ഷീരേണസാദ്ധം വിപചേത് സുപിഷ്ടൈർ
മൃദ്വീകയഷ്ട്യാഹ്വയചന്ദനൈശ്ച
ഏതൽ സുസിദ്ധം സിതയാവിമിശ്രം
നിവാരയേച്ഛീഘ്രമസൃഗ്ദരം ഹി
പാണ്ഡ്വാമയേപിത്തകൃതേ ഹിതം സ്യാത്
പൈത്തേ ച ഗുല്മേ/സ്രവിനിസ്സൃതൗ ച
വന്ധ്യാ ച നിത്യാ ലഭതേ ച ഗൎഭം
ശീഘ്രം നിഹന്ത്യാഭപി രക്തപിത്തം
അന്യാംശ്ച പിത്തപ്രഭവാൻ വികാരാൻ
മൂൎച്ഛാമദോന്മാദമദാത്യയാദീൻ.

സാ—പച്ചനെല്ലിക്കാ പാൽമുതക്കിൻകിഴങ്ങു് കരിമ്പു് ശതാവരിക്കിഴങ്ങു് കുമ്പളങ്ങാ ഇവയുടെ നീരിൽ (നീരു് നെയ്യുക്കു നാലിരട്ടി) നെയ്യും സമം പാലുംചേർത്തു മുന്തിരിങ്ങ ഇരട്ടിമധുരം ചന്ദനം ഇവ കല്ക്കംചേർത്തു കാച്ചി അരിച്ചു പഞ്ചസാരയുംചേർത്തു കടഞ്ഞു സേവിക്കുക. രക്തസ്രാവം പാണ്ഡുരോഗം പിത്തഗുന്മം അസ്ഥിസ്രാവം ഇവ ശമിക്കും പ്രസവിക്കാത്തവൾ കുടിച്ചാൽ ഗൎഭമുണ്ടാകും. രക്തപിത്തത്തിനും പിത്തവികാരങ്ങൾക്കും മദം മൂൎച്ഛ ഉന്മാദം മദാത്യയം ഇവയ്ക്കും നന്നു്.

൧൪൮ പുനൎന്നവാദികഷായം.

പുനൎന്നവാനിംബപടോലശുണ്ഠീ-
തിക്താമൃതാദാൎവ്വിഭയാകഷായഃ
സൎവ്വാംഗശോഫജ്വരകാസശൂല-
ശ്വാസാന്വിതം പാണ്ഡുഗദം നിഹന്തി.

സാ—തമിഴാമവേരു വേപ്പിൻതൊലി പടവലം ചുക്കു പുത്തരിച്ചുണ്ടവേർ (കിരിയാത്തോ കടുകുരോഹിണിയോ ഔചിത്യം പോലെയാകാം) ചിററമൃതു മരമഞ്ഞൾതൊലി കടുക്കാത്തോടു ഇവ സമം കഷായംവച്ചുസേവിക്ക. സർവ്വാംഗശോഫം ജ്വരം ചുമ വേദനകൾ കിതപ്പു ഇവയോടുകൂടിയ പാണ്ഡുരോഗം ശമിക്കും.

൧൫൦ ദശസ്വരസഘൃതം.

ശതാവരീമൂത്തിൾ കരിന്തകാളീ
മുതക്കനക്താദ്രകവജ്ഞവല്ലീ
ത്രിപാദികൃശ്മാണ്ഡകരിമ്പിവററിൻ–
ചാററിൽ ഘൃതം ക്ഷീരയുതം പചേത
കല്യാണകാജ്യപ്രതിവാപയുക്തം
സിദ്ധംപരം കാമിലപാണ്ഡുഹാരി.

സാ—ശതാവരിക്കിഴങ്ങു വെളുത്ത കുടങ്ങൽ കരിംകുടങ്ങൽ പാൽമുതക്കിൻകിഴങ്ങു പച്ചമഞ്ഞൾ ഇഞ്ചി ചങ്ങലംപരണ്ട ചെരുപ്പുള്ളടി നെയ്ക്കുമ്പളങ്ങ ഇവയുടെനീരു നെയ്യു നാലിരട്ടി. പാൽ നെയ്യു സമം. കല്ക്കം കല്യാണകഘൃതത്തിന്റേ (൧൪൭-ാംയോഗം നോക്കുക)തുതന്നെ ചേക്കണം. കാച്ചി അരിച്ചു സേവിക്ക. കാമിലയും പാണ്ഡുവും ശമിക്കും.

൧൫൧ വാശാഗ്ളൂച്യാദികഷായം.

വാശാഗ്ളൂചീത്രിഫലാകടീഭൂനിംബനിംബജഃ
കാഥഃ ക്ഷൌദ്രയുതോ ഹന്തി പാണ്ഡുപിത്താസ്രകാമിലാഃ.

സാ—ആടലോടകവേരു ചിററമൃതു് ത്രിഫലത്തോടു കടുകുരോഹിണി പുത്തരിച്ചുണ്ടവേരു വേപ്പിൻതൊലി ഇവകൊണ്ടുണ്ടാക്കിയ കഷായത്തിൽ തേൻചേത്തു സേവിക്ക. പാണ്ഡുവും രക്തപിത്തവും കാമിലയുംശമിക്കും.

൧൫൨. തിന്ത്രിണീതരുണാദികഷായം.

തിന്ത്രിണീതരുണപണ്ണശലാകാ
ലോഹപത്രവിജയാപുനന്നവൈഃ
ഇക്ഷുവിലപസഹിതൈഃ ശൃതംജലം
പാണ്ഡുമാശു സഗുളം വിനിഹന്തി.

സാ—പുളിയിലഞരമ്പു ഇരുമ്പുതകിടു (നേക്കെ പരത്തിയതു്) കടുക്കാത്തോടു് തമിഴാമവേരു കരിമ്പു കൂവളവേരു ഇവകൊണ്ടുള്ള കഷായത്തിൽ ശക്കര മേമ്പൊടിചേത്തു സേവിക്ക. പാണ്ഡുരോഗം ശമിക്കും.

൧൭൩. ആരഗ്വധകഷായം.

ആരഗ്വധത്വചഃ ക്വാഥഃ പഞ്ചാംഗുലരസേപ്പുനഃ
പാണ്ഡുരോഗമുദാവൎത്തം ആമബന്ധം നിഹന്തി ച.

സാ—കൊന്നവേരിലെത്തൊലി ഒരുപലം കഷായംവെച്ചു ആവണക്കെണ്ണ അനുപാനംചേൎത്തു സേവിക്ക. (ആവണക്കിൻവേരും സമംക്രൂട്ടിയും ഈ കഷായം ഉണ്ടാക്കാം) പാണ്ഡുരോഗവും ഉദാവൎത്തവും ആമബന്ധവും ശമിക്കും.

൧൭൪. മണ്ഡൂരവടകം.

താപ്യം ദാൎവ്വീത്വചം ചവ്യം ഗ്രന്ഥികം ദേവദാരു ച
വ്യോഷാദിനവകം ചൈതത് ചൂൎണ്ണയേത് ദ്വിഗുണം തതഃ
മണ്ഡൂരഞ്ചാഞ്ജനനിഭം സൎവ്വതോഷ്ടഗുണേ ƒഥ തത്
പൃഥഗ്വിപകേ ഗോമൂത്രേ വടകീകരണക്ഷമേ
പ്രക്ഷിപ്യ വടകാൻ കുൎയ്യാത് താൻഖാദേത്തക്രഭോജനഃ
ഏതേമണ്ഡൂരവടകാഃ പ്രാണദാഃ പാണ്ഡുരോഗിണാം
കുഷ്ഠാന്യജകരംശോഫ മൂരുസ്തംഭമരോചകം
അൎശാംസി കാമിലാംമേഹം പ്ലീഹാനം ശമയന്തി ച.

സാ—മാക്കീരക്കല്ലു് മരമഞ്ഞൾത്തൊലി കാട്ടുതിപ്പലിവേരു കാട്ടുമുളകിൻവേർ ദേവതാരം ചുക്കു മുളകു തിപ്പലി കൊടുവേലിക്കിഴങ്ങു വിഴാലരിക്കാമ്പു് ത്രിഫലത്തോടു മുത്തങ്ങാ ഇവ സമം ക്രൂട്ടി പൊടിച്ചു അവയെല്ലാം ക്രൂട്ടിയേടത്തോളം അഞ്ജനവൎണ്ണമുള്ള നല്ല പുരാണകിട്ടം പൊടിക്കണം. ഇവ രണ്ടുംക്രൂടിയതിന്റെ ഇരട്ടി ഗോമൂത്രം (ഘനസാധനം നാലുപലത്തിനു=ദ്രവം നാഴി എന്ന അളവിൽ) അടുപ്പത്തുവച്ചു വററിച്ചു കൊഴുത്തുവരുമ്പോൾ മേല്പറഞ്ഞ പൊടികൾ അതിലിട്ടു ഇളക്കിവാങ്ങി ആററിയാൽ ഉരുട്ടി ഉണക്കി ഓരോ ഗുളികവീതം പ്രതിദിനം സേവിക്കുക സേവാകാലത്തു ഊണിനു മോരുക്രൂട്ടണം. ഈ മണ്ഡൂരവടകം പാണ്ഡുരോഗികൾക്കു ഏററവും ഹിതമാകുന്നു. കുഷ്ഠം പാണ്ഡുരോഗം ശോഫം അൎശസ്സ് അരുചി കാമില പ്രമേഹം വൃദ്ധി മുതലായവയെ ശമിപ്പിക്കും. പാണ്ഡുരോഗികൾക്കു ഇതു വിശേഷിച്ചും അധികഫലമാണു്.

൧൭൫. ഇന്ദ്രാശനീചൂൎണ്ണം.

ഏകൈകം തിലപിപ്പലീബദരതോ ദ്വേമാക്ഷികാദായസാ-
ച്ചൂൎണ്ണാത് ത്രീണി പലാനി ഭേഷജവരാശ്ചത്വാരിതുല്യാസിതാ
ഏതേഷാം മധുസിദ്ധമൌഷധമിദം ഘ്നന്താമപാണ്ഡൂദര-
പ്ലീഹാനാഹഭഗന്ദരാൻ പ്രശമയേ'ദിന്ദ്രാശനീ'നാമതഃ

സാ—എള്ളു് തിപ്പലി ലന്തക്കുരു ഇവ ഓരോ ഭാഗം. മാക്കീ

രക്കല്ല് രണ്ടുഭാഗം ഉരുക്കുഭസ്മം മൂന്നുഭാഗം ചുക്കും ത്രിഫലത്തോടും നാലുഭാഗം ഇവയെല്ലാം കൂടിയിടത്തോളംപഞ്ചസാര. നല്ലപോലെ ചൂൎണ്ണിച്ചു മററുള്ളതും യോജിപ്പിച്ചു തേനിൽ കുഴച്ചു സേവിക്ക. പാണ്ഡു മഹോദരം ഭഗന്ദരം മുതലായവ ശമിക്കും.

## കാമിലാചികിത്സ

൧൭൫ നിംബത്വഗാദികഷായം.

നിംബത്വഗ് ത്രിഫലാ പടോലരജനീ വാശാമൃതാശാരിബാ
ശ്യാമാതാമലകീപലംകഷബലാനിലീസ്ഥിരായഷ്ടിഭിഃ
സിദ്ധോമാക്ഷികപിപ്പലീഗിരിജതുപ്രക്ഷേപണാത് സംസ്കൃതഃ
പീതഃകുംഭഹലീമകം പ്രശമയേത് ഭിന്നാന്ദിനൈഃ പഞ്ചഷൈഃ

സാ—വേപ്പിൻതൊലി ത്രിഫലത്തോട പടവലം മഞ്ഞൾ ആടലോടകവേർ ചിററമൃത നറുനീണ്ടിക്കിഴങ്ങു ത്രികോല്പക്കൊന്ന കീഴാനെല്ലി കുമിഴിൻവേർ കുറുന്തോട്ടിവേർ അമരിവേർ ഓരിലവേർ ഏരട്ടിമധുരം ഇവ സമം കഷായം തേൻ തിപ്പലി കന്മദം ഇവ മേമ്പൊടിചേൎത്തു സേവിക്ക. അഞ്ചാറുദിവസംകൊണ്ടു കുംഭകാമിലശമിക്കും.

൧൭൬ അമൃതവില്വാദികഷായം.

ചുക്കചുണ്ടകടലാടിസത്തുവാ നാലുമായറുകഴഞ്ചിവകൊണ്ടു
അമൃവില്വതമിഴാമകഷായം ഹന്തി ശോഫമപിസംഗമപീതാത്.

സാ—ചുക്ക ചുണ്ടവേർ കടലാടിവേർ കൊടിത്തൂവവേർ ഇവ നാലുംകൂടി കഴഞ്ച് ന്ന തമിഴാമ കഴഞ്ച് ആറ് ഈ കഷായം ശോഫം (നീരു) കാമില മുതലായവയെ ശമിപ്പിക്കും.

൧൭൭ വാരാഹ്യാദിചൂൎണ്ണം.

വാരാഹിനല്ലതുടിചിററമൃതിൽഭവിക്കം—
ന്തൂറം കണാച മരമഞ്ഞൾതുകാസിതാ ച
ചൂൎണ്ണിച്ചുകൊണ്ടിരുകഴഞ്ചുനനച്ചുതേനിൽ
നക്കീട്ടുവോക്കരിയകാമിലമൂന്നുമില്ല.

സാ—നിലപ്പനക്കിഴങ്ങു ചിറേറലം ചിററമൃതിൻന്തൂറ് തിപ്പലി മരമഞ്ഞൾതൊലി കൂവന്തൂറ ഇവ സമം പഞ്ചസാര ഇവ എല്ലാംകൂടിയിടത്തോളവും ചേൎത്തു തേനിൽകുഴച്ചു സേവിക്ക. കാമില ശമിക്കും.

൧൭൮ തുകാദിചൂൎണ്ണം.

തുകാതിന്ത്രിണിലാജൈജ്യ കോലവ്യോഷത്രിജാതകൈഃ
സചന്ദ്രൈൎമ്മോദകാരുച്യം ക്രമാദപിഗുണശക്കരം

ഛർദ്യസൃക്പിത്തഹൃദ്രോഗക്ഷയകാസജ്വരാപഹം

സാ—ക്രുവന്തറു കോൽപ്പുളി മലരു ലന്തക്കുരു ചുക്കു മുളകു തിപ്പലി ഏലം ഇലവർങ്ഗം പച്ചില ഇവപൊടിച്ചു കർപ്പൂരവുംചേൎത്തു ഇരട്ടിപ്പഞ്ചസാരയും ചേൎത്തു സേവിക്ക. ഛർദ്ദി രക്തപിത്തം ഹൃദ്രോഗം ക്ഷയം കാസം ജ്വരം ഇവശമിക്കും.

൱൩൦ നാളീകേരരസായനം.

പുരാണകിട്ടംശോധിച്ചു പൊടിനാഴിതദൎദ്ധകം
ഉരുക്കുപൊടിനന്നായി പൊടിച്ചിട്ടവപിന്നെയും
ഇരുമ്പുപാത്രത്തിലിട്ടു ഗോമൂത്രത്തിൽ പുനഃപുനഃ
ഇരുപത്തൊന്നുവട്ടംതാൻ വററിച്ചിട്ടതുപിന്നെയും
കഞ്ഞുണ്ണിപച്ചനെല്ലിക്കാ ചങ്ങലാംപരണ്ടയും
ബ്രഹ്മിയെന്നിവററിൻെറ നീരിൽമുമ്മൂന്നുവട്ടവും
വെവ്വേറെയങ്ങുവററിച്ചു പൊടിപ്പൂപിന്നെയുംതഥാ
ത്രികടുത്രിഫലാപിന്നെ തമിഴാമേടമൂലവും
മാക്കീരക്കൽ ദേവതാരം മഞ്ഞളുംമരമഞ്ഞളും
ജീരകദ്വയവുംപിന്നെക്കൊടുവേലിക്കിഴങ്ങപി
അയമോദകവുംമുത്തിൾ ഇലവർങ്ഗവുമേലവും
അത്തിത്തിപ്പലിയുംപിന്നെതിപ്പലീമൂലവും തഥാ
അടയ്ക്കാമണിയൻവേരും ഈഴച്ചെമ്പിൻകിഴങ്ങപി
കൊടിത്തുവയുടേവേരും ഞെഴുകിൻവേരതിൻതൊലി
കൊത്തമ്പാലരിയുംപിന്നെ ച്ചങ്ങലാംപരണ്ടയും
വിഴാലരിയിവയോരോന്നാറുവീതംകഴഞ്ചതായ്
പൊടിച്ചുചെറുനാരങ്ങാനീരിൽമാതളനീരിലും
അരച്ചുരുട്ടിനന്നായി ലോഹപാത്രത്തിലിട്ടുടൻ
കാച്ചിക്കാച്ചിയതിൽതേച്ചു കരിയാതെയെടുത്തുടൻ
കഞ്ഞുണ്ണിബ്രഹ്മിനെല്ലിക്കാ പരണ്ടയുമതിഞ്ചിയും
പിഴിഞ്ഞനീരിലോരോരോ ദിനംനന്നായരച്ചുടൻ
പുതുക്കുടത്തിൽപൂശീട്ടു ഉലത്തീട്ടതിനെപ്പുനഃ
ഇളന്നീരിനുടേവെള്ളം നിറേവീഴ്ത്തീട്ടുസാദരം
വാകെട്ടിമണ്ണുതേച്ചിട്ടു നെല്ലിൽമൂടീട്ടുവയ്ക്കണം
മാസമൊന്നുകഴിഞ്ഞെന്നാൽ എടുത്തിട്ടുപൊടിച്ചതു്
ഗുളികീകൃത്യസൂക്ഷിച്ചു പൊടിച്ചിട്ടതിനെപ്പുനഃ
കാച്ച്യമോരിൽകുടിച്ചീട്ടു നിത്യം ദിനമുഖേ തഥാ
പാണ്ഡുഭഗന്ദരംമേഹം ഗുന്മപ്ലീഹമഹോദരം
അശ്മരീവാതവുംശോഫ മർശസ്സുംഗ്രഹണീക്ഷയം
കാസശ്വാസംരക്തപിത്തം കാമിലായിവയൊക്കെയും
ശമിച്ചീടുമിതിൻപേരു 'നാളികേരരസായനം'

൱൰൧ ആരുകാലാദിതൈലം.

ആരുകാലുമമൃതും കൊഴുപ്പയും ദൂർവ്വശക്രലതയും പിഴിഞ്ഞതിൽ
വേവുമെണ്ണ കദളിക്കിഴങ്ങുമായ് നാശയത്യഖിലദോഷകാമിലാം.

സാ—കയ്യോന്നി ചിററമൃതു കൊഴുപ്പ കറുകപ്പുല്ലു ഉഴിഞ്ഞ ഇവററിൻനീർ എണ്ണയ്ക്കു നാലിരട്ടി. കദളിവാഴക്കിഴങ്ങ് കല്ക്കം. കാച്ചി അരിച്ചു തേയ്ക്ക. കാമില ശമിക്കും.

൱൰൨ ഒരു പഞ്ചവല്ക്കതൈലം (൧)

പഞ്ചവല്ക്കം (ആലിൻതൊലി അരയാലിൻതൊലി ഇത്തിത്തൊലി അത്തിത്തൊലി കല്ലാലിൻതൊലി) ഇവററിൻകഷായം എണ്ണയ്ക്കു നാലിരട്ടി. ഏലാദിഗണം കല്ക്കം. നാഴിക്ക ൮ കഴഞ്ചുവീതം (൰൪-ാം യോഗം നോക്കുക) ചേർത്തു കാച്ചി അരിച്ചു തേയ്ക്ക.

## ശോഫചികിത്സ.

൱൰൩ ഗോക്ഷുരാദ്രകാദികഷായം

ഗോക്ഷുരാദ്രകവർഷാഭൂപത്ഥ്യാദാരുമഹൗഷധൈഃ
രസസോനേക്ഷുരൈസ്സിദ്ധം തോയം ശോഫാപഹം പരം.

സാ—ഞെരിഞ്ഞിൽ ഇഞ്ചി തമിഴാമവേരു കടുക്കാത്തോട് ദേവതാരം ചുക്ക് വെളുത്തുള്ളി വയൽച്ചുള്ളി ഇവകൊണ്ടുള്ള കഷായം ശോഫത്തെ ശമിപ്പിക്കും.

൱൰൪ പത്ഥ്യാപുനർന്നവാദികഷായം.

പത്ഥ്യാപുനർന്നവനിശാകണമൂലവഹ്നി-
ചിത്രാബ്ദജീവകസുരദ്രുമമാഗധീനാം
കഷായം പിബേത്‌ശ്വയഥുദണ്ഡധരാത്തജീവോ-
പ്യുത്തിഷ്ഠതേ ശിവസമാശ്രിതബാലകേവ.

സാ—കടുക്കാത്തോട് തമിഴാമവേരു മഞ്ഞൾ കാട്ടുതിപ്പലിവേരു കൊടുവേലിക്കിഴങ്ങ് ആവണക്കിൻവേരു മുത്തങ്ങ ജീവകം ദേവതാരം തിപ്പലി ഇവകൊണ്ടുള്ള കഷായം ശോഫത്തെ ശമിപ്പിക്കും.

പത്തിൻവേർതൈലം=ദശമൂലം കഷായവും കല്ക്കവുമാക്കി കാച്ചുന്ന തൈലം.

## വിസർപ്പചികിത്സ.

൱൰൫ മുസ്താരിഷ്ടാദികഷായം.

മുസ്താരിഷ്ടപടോലദാരുരജനീ ദ്രാക്ഷാബലാനാഗരൈഃ
ത്രായന്ത്യുല്പലധന്വയാഷധനികാഭൂനിംബസേവ്യാംബുഭിഃ

ശ്രേഷ്ഠാനിംബപടോലകൈശ്ചസകണൈസ്സിദ്ധാഃ കഷായോമതാഃ
പിത്തശ്ലേഷ്മവിസപ്പദപ്പശമനാഃ പ്രോക്താസ്ത്രയസ്തേക്രമാത്.

സാ—മുത്തങ്ങ വേപ്പിൻതൊലി പടോലം ദേവതാരം മഞ്ഞൾ മുന്തിരിങ്ങ കുരുന്തോട്ടിവേർ ചുക്ക ഇവകൊണ്ടും ബ്രഹ്മി കരിംകുവളക്കിഴങ്ങു കൊടിത്തൂവവേരു കൊത്തമ്പാലരി പുത്തരിച്ചുണ്ട വേർ രാമച്ചം ഇരുവേലി ഇവകൊണ്ടും ത്രിഫലത്തോട്ട വേപ്പിൻ തൊലി പടവലം തിപ്പലി ഇവകൊണ്ടുംഉള്ള (മേൽപറഞ്ഞ) കഷായങ്ങൾമൂന്നും ത്രിദോഷജമായ വിസപ്പത്തെ യഥാക്രമം ശമിപ്പിക്കും.

൧൩൩ പടോലാദികഷായം.

പടോലദാവീപിചുമന്ദതിക്താ-
ത്രായന്തികായഷ്ടിവൃഷാഭയാശൃതം
ജലം വിസപ്പം വിനിഹന്തി ധാത്രീ-
പടോലമുസ്തൈശ്ച ശൃതാംബുതദ്വത്.

സാ—പടവലം മരമഞ്ഞൾതൊലി വേപ്പിൻതൊലി പുത്തരിച്ചുണ്ടവേർ ബ്രഹ്മി ഇരട്ടിമധുരം ആടലോടകവേർ കടുക്കാത്തോട്ട ഇവകൊണ്ടും നെല്ലിക്കാത്തോട്ട പടവലം മുത്തങ്ങ ഇവകൊണ്ടും ഉള്ള കഷായങ്ങൾ വിസപ്പത്തെ ശമിപ്പിക്കും.

൧൩൪ ഗോപാത്മജാദിഘൃതം.

ഗോപാത്മജാകമലചന്ദനസേവ്യകുഷ്ഠ-
ക്ഷീരദ്രുമാംകുരവിസോല്പലകന്ദമിശ്രം
ദൂവാരസേ ജയതി സാധിതമാജ്യമാശു
ക്ഷീരേണസാദ്ധമിഹ സവവിസപ്പമുഗ്രം.

സാ—നറുനീണ്ടിക്കിഴങ്ങ് താമരക്കിഴങ്ങു ചന്ദനം രാമച്ചം വെള്ളക്കൊട്ടം നാല്പാമരമൊട്ടു താമരയല്ലി ചെങ്ങഴിനീക്കിഴങ്ങു ഇവ കറുകനീരിൽ അരച്ചുകലക്കി നെയ്യും പാലുംചേൎത്തു കാച്ചിയരിച്ചു സേവിക്ക. ഉഗ്രമായ വിസപ്പവും ശമിക്കും.

മേൽപ്പറഞ്ഞ ഗോപാത്മജാദിയുടെ മരുന്നുകൾ അരച്ചു കലക്കി കറുകപ്പുല്ലിൻനീർ നാലിരട്ടിചേൎത്തു നല്ലെണ്ണയോ വെളിച്ചെണ്ണയോ ഔചിത്യംപോലെ ചേൎത്തു കാച്ചിത്തേയ്ക്കുക. എന്നാൽ ഗോപാത്മജാദിതൈലമായി.

## മസൂരിചികിത്സ.

൧൩൫ ശുണ്ഠീബലാദികഷായം.

ശുണ്ഠീബലാനിംബപടോലകണ്വൈ-
സ്സധാന്യകൈസ്സാമലകൈസ്സമുസ്തൈഃ

ശ്രൂതഃകഷായോ വിനിഹന്തി പാനാ-
ന്മസൂരികാമഷ്ടവിധാം മധുശ്ച

സാ—ചുക്കു് കുറുന്തോട്ടിവേരു് വേപ്പിൻതൊലി പടവലം കൊട്ടം കൊത്തമ്പാലരി നെല്ലിക്കാത്തോടു് മുത്തങ്ങ ഇവ കഷായം വച്ചു തേൻ മേമ്പൊടിചേൎത്തു സേവിക്ക. മസൂരി ശമിക്കും.

൫൬൯ ചന്ദനപപ്പടാദികഷായം.

ചന്ദനപപ്പടകാമൃതവല്ലീസേവ്യജലാംബുദധാന്യകസിദ്ധം
പുഷ്കരമുഗ്രവിദാഹവിമിശ്രം സ്ഫോടമശേഷമപോഹതി പീതം.

സാ—ചന്ദനം പപ്പടകപ്പുല്ലു് ചിററമൃതു് രാമച്ചം ഇരുവേലി മുത്തങ്ങ കൊത്തമ്പാലരി ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ സ്ഫോടം ശമിക്കും.

## കുഷ്ഠരോഗചികിത്സ.

൫൭൦ ഖദിരാദികഷായം.

ഖദിരാരിഷ്ടഗുഡൂചീപടോലദാൎവ്വീദ്രുമാഖ്യകഷായഃ
കുഷ്ഠാനാം വിനിഹന്താ ദൈതേയാനാം നൃസിംഹ ഇവ.

സാ—കരിങ്ങാലിക്കാതൽ വേപ്പിൻതൊലി ചിററമൃതു് പടവലം മരമഞ്ഞൾത്തൊലി കൊടിത്തൂവവേർ ഇവ സമം കഷായം വച്ചു സേവിച്ചാൽ കുഷ്ഠം ശമിക്കും.

൫൭൧ പടോലത്രിഫലാദികഷായം.

പടോലത്രിഫലാരിഷ്ടഗുളൂചീധാവനീവൃഷൈഃ
സകരഞ്ജൈഃകഷായോഽയം കുഷ്ഠരുഗ്ഭഞ്ജകം സ്മൃതം.

സാ—പടവലം ത്രിഫലത്തോടു് വേപ്പിൻതൊലി ചിററമൃതു് ചെറുവഴുതിനവേരു ആടലോടകവേരു പുങ്കിൻവേർതൊലി ഇവ സമം കഷായംവച്ചുസേവിച്ചാൽ കുഷ്ഠരോഗം ശമിക്കും.

൫൭൨ കുഷ്ഠാന്തകഘൃതം.

ദ്വാത്രിംശദ്വാകുചീബീജം ജലദ്രോണേ വിപാചയേത്
ചതുൎഭാഗാവശേഷന്തു കഷായമവതാരയേത്
പൂതേ തസ്മിൻ കഷായേ തു ശ്രീകാന്തസ്വരസം തഥാ
ഘൃതപ്രസ്ഥാൎദ്ധകം പകം ചതുൎവ്വിംശതിനിഷ്കകം
ഗന്ധകം ചൈവ സംയോജ്യ നാഗവല്ലീരസേന തു
യാമമാത്രം സുപിഷ്ട്വാ തു സൂക്ഷ്മം ദൃഷദി ലോളയേത്
തൈലപ്രസ്ഥം പചേത്സമ്യക് ശനൈൎദ്ദീപ്യകഘട്ടയേത്.

യാവത് ചിക്കണതാം യാതി തത്തൈലമവതാരയേത്
ധാന്യമദ്ധ്യേ തു നിഖനേത് പക്ഷദ്വയമുപേക്ഷയാ
ശുഭേ മുഹൂർത്തേ നക്ഷത്രേ സകല്പം തൈലമുത്തമം
ലേഹയേത് പ്രാതരുത്ഥായ മാനവോ ƒമരതാം വ്രജേത്
ക്ഷീരാന്നാശീ പരിഹരേത് യവാഗ്വാദി ജിതേന്ദ്രിയഃ
പ്രലേപാത് സർവ്വകുഷ്ഠാനി നാശയേത് സഹജാനി ച
'കുഷ്ഠാന്തക'മിദംനാമ്നാ തൈലമാത്രേയനിർമ്മിതം.

കാർകോകിലരിപലം ൩൨ പതിനാറിടങ്ങഴിവെള്ളത്തിൽക ഷായംവച്ചു നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു വിഷ്ണുക്രാന്തി പിഴിഞ്ഞ നീരു ഇരുനാഴിയും ചേർത്തു ഇരുനാഴിനെയ്യും ഇടങ്ങഴിഎണ്ണയുംകൂടിചേർത്തു കല്ക്കത്തിനു ഇരുപത്തിനാലുകഴഞ്ചു (൨ പലം) നെല്ലിക്കാഗന്ധകം ഏഴുനാഴികനേരം വെററിലച്ചാററിൽഅരച്ചു കൽക്കംചേർത്തു കാച്ചി മെഴുകുപാകമാകുമ്പോൾ വാങ്ങി അരിച്ചു ഒരു മാസം നെല്ലിൽ കുഴിച്ചുവച്ചിരുന്നശേഷം എടുത്തു സേവിക്ക ശുഭമായ മുഹൂർത്തത്തിൽ രാവിലെ സേവിക്കണം. തേയ്ക്കയും ചെയ്ക. പാൽച്ചോറുണ്ണണം. മററു കഞ്ഞിമുതലായവ വർജ്ജിക്ക ജിതേന്ദ്രിയനായിരിക്കണം. എന്നാൽ കുഷ്ഠങ്ങൾ എല്ലാം ശമിക്കും.

൱൭൨ ലാക്ഷാദന്ത്യാദിചൂർണ്ണം.

ലാക്ഷാ ദന്തീമധുരസവരാദ്വീപിപാഠാവിളംഗ-
പ്രത്യക്പുഷ്പീ ത്രികടു രജനീ സപ്തപർണ്ണാഢരൂഷം
രക്താനിംബം സുരതരുകൃതം പഞ്ചമൂല്യൌ ച ചൂർണ്ണം
പീത്വാ മാസം ജയതി ഹിതഭുക് ഗവ്യമൂത്രേണ കുഷ്ഠം

സാ—കോലരക്ക നാഗദന്തിവേർ പെരുങ്കുരുമ്പവേർ ത്രിഫലത്തോട്ട ചെറുവഴുതിനവേർ പാടക്കിഴങ്ങ് വിഴാലരിക്കാമ്പു വലിയ കടലാടിവേരു ചുക്കു മുളകു തിപ്പലി വറട്ടുമഞ്ഞൾ ഏഴിലംപാലത്തൊലി ആടലോടകവേരു മഞ്ചട്ടി വേപ്പിൻതൊലി ദേവതാരം ദശമൂലം(൨-ാംയോഗത്തിലും പറഞ്ഞിട്ടുണ്ട്.) ഇവപൊടിച്ചു ദിവസംതോറും ഗോമൂത്രത്തിൽ സേവിക്ക. ഒരുമാസംകൊണ്ടു കുഷ്ഠം ശമിക്കും. സേവാകാലത്തു പത്ഥ്യമായ അന്നവും മററും ഉപയോഗപ്പെടുത്തണം.

൱൭൩ മാണിഭദ്രഗുളം.

വിളംഗസാരാമലകാഭയാനാം
പലം പലം ത്രീണിപലാനി കുംഭാത്
ഗുളസ്യ ച ദ്വാദശമാസമേഷ
ജിതാത്മനാ ഹന്ത്യുപയുജ്യമാനഃ.

കുഷ്ഠശ്വിത്രശ്വാസകാസോദരാർശോ-
മേഹപ്ലീഹഗ്രന്ഥിരുഗ്ജന്തുഗുന്മാൻ
സിദ്ധം യോഗം പ്രാഹ യക്ഷോ മുമുക്ഷോഃ
ഭിക്ഷോഃ പ്രാണാൻ മാണിഭദ്രഃ കിലേമം.

സാ—വിഴാലരിക്കാമ്പ് നെല്ലിക്കാത്തോട് കടുക്കാത്തോട് ഇവ ഓരോപലം ത്രികോല്പക്കൊന്നപലം ൩. ഇവ നേക്കെപ്പൊടിച്ച പന്ത്രണ്ടുപലം ശക്കരയുംകൂട്ടി ലേഹമാക്കി (അഞ്ചുനാഴിക നല്ല പോലെ ഉരലിലാക്കി ഇടിക്കണം) ജിതേന്ദ്രിയനായിട്ട ഒരുമാസം സേവിക്ക. എന്നാൽ കുഷ്ഠം ശ്വിത്രകം ശ്വാസം കാസം മഹോദരം അർശ്ശസ്സ് മേഹം പ്ലീഹ ഗ്രന്ഥിരോഗങ്ങൾ കൃമി ഗുന്മം ഇവ ശമിക്കും. മേൽപ്പറഞ്ഞ രോഗങ്ങൾനിമിത്തം ഒരു സന്യാസി മരിപ്പാനായി നിശ്ചയിച്ചപ്പോൾ മാണിഭദ്രൻ എന്ന പേരായ യക്ഷൻ അദ്ദേഹത്തിനുപദേശിച്ചതാകയാൽ മാണിഭദ്രം എന്ന ഇതിന്ന പേരുവന്നുചേൎന്നു ഈ ലേഹ്യം ചിലർ അഗ്നിപാകത്തിൽ തയ്യാറാക്കി വരുന്നതുകൊണ്ട ഗുണഭേദം വരുന്നു. അതുകയാൽ ഇതിൽ പറയുന്ന വിധാനമാണ അഭിജ്ഞന്മാരായ പ്രയോഗകുശലന്മാർ സ്വീകരിച്ചിട്ടുള്ളതു്.

൧൭൦ പഞ്ചവൽക്കാദിതൈലം.

പഞ്ചവൽക്കനിശാഗോപീ കഷായേ തിലജം പചേത്
രംഭോദകന്ദമധുകതചകൾ സേവ്യാമയചന്ദനൈഃ
രക്തപിത്തോത്തരേ കുഷ്ഠേ വിസപ്പേ ക്ലേദവത്യപി.

സാ—പഞ്ചവൽക്കം=[ആല്വ അരയാല്വ അത്തി ഇത്തി കല്ലാല്വ് ഇവയുടെ തൊലികൾ] മഞ്ഞൾ നറുനീണ്ടിക്കിഴങ്ങ ഇവ ററിൻകഷായത്തിൽ എണ്ണചേത്തു(വെളിച്ചെണ്ണയും മരോട്ടിഎണ്ണയുംകൂട്ടി ഔചിത്യംപോലെചേക്കാം)കദളിവാഴക്കിഴങ്ങ രാമച്ചം ഇരട്ടിമധുരം ഇലവർങ്ഗം വെള്ളക്കൊട്ടം ചന്ദനം ഇവ കല്ക്കംചേത്തു കാച്ചിഅരിച്ചുതേച്ചാൽ പിത്തപ്രധാനമായ കുഷ്ഠവും വിസർപ്പവും ശമിക്കും.

൧൬൨-ാമത്തെ പഞ്ചവൽക്കാദിതൈലത്തിന്ന പകരവും ഈ തൈലംതന്നെ അവയുടെ ചില സ്ഥാനങ്ങളിൽ യോജിപ്പിക്കാം. ഇതു് പ്രാധാന്യേന പിത്തഹരം.

൧൭൧ ദിനേശവല്ല്യാദിതൈലം.

ദിനേശവല്ലീരജനീദിനേശ-
വ്യാഘാതകക്ഷീരമഹീരുഹാണാം
കഷായേണ കൽക്കേന പചേത തൈലം
ത്വഗ്ദോഷശാന്ത്യൈ പരിശീല്യമേതത്.

സാ—തകിട്ടുവേമ്പാട മഞ്ഞൾ എരിക്കിൻവേർ കൊന്നവേരു നാല്പാമരത്തൊലികൾ ൱൦൭-ാം യോഗത്തിൽ ആദ്യത്തെ നാലു മരുന്നുകൾ ഇവ കഷായം. ഇവതന്നെ കൽക്കത്തിനും (കൊന്നവേർ എരുക്കിൻവേർ ഇവയുടെ തൊലിവേണം) തൈലം കാച്ചിഅരിച്ചുതേച്ചാൽ ത്വഗ്ദോഷങ്ങൾ ശമിക്കും. കുഷ്ഠാദികൾക്കും നന്ന്.

൱൯ കച്ചൂരാദിതൈലം.

കച്ചൂരഹേമരജതാരിധനേന്ദ്രവല്ലീ
സൈരേയകാരലതികാ ബലഭദ്രഭൃംഗീ
ഇക്ഷ്വാകുകൃലരജനീ ഹരിപൎണ്ണികാസ്നുക്
ഘൎമ്മാംശുരോഗരിപുരക്ഷതികാപാമാൎഗ്ഗീ
കീടാരികേതകിസുരസ്യശ്രുഗന്ധിജിഹ്വാ
ദ്രോണാവിതാനരസസിദ്ധവിശുദ്ധതൈലം
അൎക്കാൎക്കവല്ല്യഗദപഞ്ചമഹീരുഹാണാ-
മക്ഷാഭയാമലകവൎണ്ണവതീയുഗാനാം
ക്വാഥേ പചേത് ഗദഫലത്രയകാലയാബ്ദ-
മഞ്ജിഷ്ഠയാന്വിതകഷായഗണൈശ്ച പിഷ്ടൈഃ
പാകം വിഗാഹ്യ ശശിജേ സകലേ ച കുഷ്ഠേ
ചാഭ്യജ്യതാം സഹ വിശേഷിത ഏവ ഭിന്നേ.

സ—കച്ചോലം, ഹേമം=നീലഉമ്മത്തു് (ഇതിനുപൊന്നുമ്മത്തു് എന്നു് ചിലർ അൎത്ഥം പറയുന്ന ആയതു് കുപ്പമഞ്ഞളിന്റെ മറ്റൊരു പൎയ്യായമാണെന്നും കേൾക്കുന്നു) വെള്ളില പൊയ്ത്തലച്ചി ഉഴിഞ്ഞ കരിംകുറിഞ്ഞി കയ്യ കുറുന്തോട്ടി ചെറുപൂള കയ്യോന്നി പേച്ചുര പടവലം പച്ചമഞ്ഞൾ വിഷ്ണുക്രാന്തി(ഇതിനും കുപ്പമഞ്ഞൾ എന്നു അൎത്ഥംപറഞ്ഞുകാണുന്നു) കള്ളിയില എരുക്കില കൊന്നയില മുരിപ്പുരുത്തിയില ചെറുകടലാടി ക്ണാപ്പയില പൂക്കൈതമുല തുളസിയില അശോകത്തില കൊഴപ്പ തുമ്പ കറിവേപ്പില ഇവയുടെനീരു തൈലത്തിനുനാലിരട്ടി എരുക്കിൻവേർ വേമ്പാടത്തൊലി കൊന്നത്തൊലി പഞ്ചവല്ക്കം (൱൦൭-ാം യോഗത്തിൽ)ത്രിഫലത്തോട ഓരോന്നും വറട്ടുമഞ്ഞൾ മരമഞ്ഞൾത്തൊലി ഇവസമം കഷായം (ഈ കഷായവും കൂട്ടി, തൈലത്തിനു നാലിരട്ടി ദ്രവവുമാകാം) വച്ചുചേൎത്തു വെള്ളക്കൊട്ടം ത്രിഫലത്തോട ഓരോന്നും കുംകുമപ്പൂ മുത്തങ്ങാ മഞ്ചട്ടി ഇവസമം കല്ക്കം അരച്ചുചേൎത്തുകലക്കി കാച്ചി പച്ചക്കൎപ്പൂരം പാത്രപാകത്തിനു ചേൎക്കുക. ഈ തൈലം എല്ലാകുഷ്ഠങ്ങൾക്കും ശമനം വരുത്തും.

൯൨ ശ്രീകണ്ഠബീജചൂർണ്ണം (രസഭസ്മം)

രസശുദ്ധിവരുത്തീടാനാദ്യമേപറയുന്നഞാൻ
രസംവേണ്ടോളമുണ്ടാക്കിയൊരുശിലയിലിട്ടതു്
കിഴിപോലെ പിഴിഞ്ഞിട്ടു പിഴിയുന്നേരമായതു്
കീഴിരുന്നോരുപാത്രത്തിൽ വീഴും വിശദശോഭയാ
എടുത്തുപിന്നെയതിനെക്കൂട്ടിമർദ്ദിപ്പതിന്നഞാൻ
തെളിച്ചുതന്നെചൊല്ലീടാമൗഷധങ്ങളസംശയം.
കൊഴിഞ്ഞിൽനീർ തുമ്പനീരുമോരിലത്താമരാരസം
നാഗവല്ലീദളരസം മഹിഷീനാക്കിതൻരസം
പാവൽനീരുമ്മനീർമഞ്ഞൾപ്പൊടിയുള്ളറയിൽക്കരി
ചെങ്കൽപ്പൊടിയിതോരോന്നിൽ കൂട്ടിമർദ്ദിച്ചുകൊള്ളുക.
ഏകവാരം ത്രിവാരം വാ വെവ്വേറേവേണമീവക
എന്നാലീയ്യംകഴിഞ്ഞിട്ടു നന്നായിവരുമഞ്ജസാ
മൂന്നാമരിന്നമാട്ടോടിൻപൊടിപോൽമൂന്നിടങ്ങഴി
മൂന്നാഴിപോൽപഴേയുപ്പു മേലുമുണ്ടൊരുചട്ടിപോൽ
മാടോടിന്റെപൊടിയതീലിട്ടു മേലുപ്പുമിട്ടതിൽ
എരണ്ഡമൂലക(ഗു)ഹയിൽ സൂതംവച്ചതടച്ചുടൻ
ശിലമൺചെയ്തുമൺതേച്ചുപഞ്ചഹോരാത്രമഗ്നിയിൽ
എരിച്ചുവെന്താലസ്സൂതം ഭസ്മമായിവരുംദ്രുഢം
അനുപാനംശർക്കരപോൽ പ്രമേഹത്തിനുവെണ്ണപോൽ
ചിരേപ്പഴത്തിലാംപോലുംതിന്നാംപോൽപഞ്ചസാരയിൽ
കുഷ്ഠംശമിച്ചുപോംപോലും വെണ്ണകൂട്ടീട്ടുതിന്നുകിൽ
പാലിലെന്നാലുമാമെന്നു പറയുന്നു മഹാജനം

൯൩ ഗന്ധകരസായനം.

ഷട്പലംഗന്ധകംചൂർണ്ണം ത്രിപലംചിത്രതണ്ഡുലം
ശുണ്ഠീമരിചവൈദേഹീ ഷട്നിഷ്കം തു പൃഥക്പൃഥക്
ത്രിഷുഗന്ധാവരാരാസ്നാവാകുചീളംഗരാജകം
പ്രത്യേകം ചതുർനിഷ്കഞ്ച ലോഹഭസ്മസമം തഥാ
തത്സർവം ചൂർണ്ണിതം കൃത്വാ ഘൃതേ മധുഗുളാന്വിതം
അക്ഷപ്രമാണം തൽഭുക്ത്വാ ലവണാമ്ലാദിവർജ്ജയേത്
ക്ഷീരയുക്താശനം പത്ഥ്യം സേവയേദേകമണ്ഡലം
ദീർഘായുശ്ച ബലീ ചൈവ ദിവ്യദൃഷ്ടിർഭവേന്നരഃ
ദിവ്യദേഹീ ച യോഗീ ച സ്ഥിരതാഞ്ച പ്രജായതേ
തസ്യ മൂത്രപുരീഷഞ്ച ശുക്ലം ഭവതു കാഞ്ചനം
കുഷ്ഠമഷ്ടാദശം ചൈവ ഗുന്മം പഞ്ചവിധഞ്ച തത്
അർശാംസി പാണ്ഡുരോഗഞ്ച "ഗന്ധകാദിരസായനം."

സാ—ഗന്ധകം പലം ൬. വെളുത്താവണക്കരി പലം നാ-ചുക്ക മുളക് തിപ്പലി ഇവ അരപ്പലംവീതം, ഏലം ഇലവർങ്ഗം പച്ചില ത്രിഫലത്തോട് (ഓരോന്നും) ചിററരത്ത കയ്യോന്നി ലന്തക്കുരു ഇവ നാലുകഴഞ്ചുവീതം, ഉരുക്കുഭസ്മം കഴഞ്ച് നാല്. മേൽ പറഞ്ഞവയിൽ ഗന്ധകം പാലിൽ ശുദ്ധിചെയ്തും (നെയ്യിലുമാകാം) മററുള്ളവ ചൂർണ്ണിച്ചും, ശക്കരയും തേനും നെയ്യുംക്രൂട്ടി ലേഹമാക്കി താന്നിക്കാപ്രമാണം രണ്ടുനേരവും സേവിക്ക. സേവാകാലത്തിൽ, ഉപ്പും പുളിയും വർജ്ജിക്കണം. പാൽക്രൂട്ടി ഉണ്ണണം. ഇങ്ങനെ ഒരുമണ്ഡലംചെയ്താൽദീർഘായുസ്സാകും. ബലവാനാകും മററു ദിവ്യതലക്ഷണങ്ങളും ഉണ്ടാകയും ചെയ്യും. കുഷ്ഠങ്ങളും ഗുന്മം അർശ്ശസ്സ് പാണ്ഡു ഇവ ശമിക്കും. രക്തദോഷങ്ങൾക്കും വിശേഷം.

## ശ്വിത്രകചികിത്സ

൧൨൭൦ കാകോദുംബരികാദികഷായം.

കാകോദുംബരികാവേലചന്ദ്രലേഖാശൃതം ജലം
പീതം പ്രധാവയേത് ശ്വിത്രം കുഷ്ഠമൗദുംബരം തഥാ.

സാ—പേയത്തിത്തൊലി വിഴാലരിക്കാമ്പ് കാർകോകിലരി ഇവകൊണ്ടുള്ള കഷായം ശ്വിത്രകം (വെങ്കുഷ്ഠം) എന്ന രോഗത്തേയും ഔദുംബരകുഷ്ഠത്തേയും ശമിപ്പിക്കും.

## കൃമിചികിത്സ.

൧൨൭൧ വിഴാൽവേരാദി (൨) കഞ്ഞിക്കഷായം.

വിഴാലിൻവേർ കണമൂലശിഗ്രൂതുളസീബ്രഹ്മദ്രുമാംശാസ്സമാഃ
തത്തുല്യം ചെറുകൈതവേരപി യുതേ സിദ്ധേ ജലേ സാധിതാ
തേങ്ങാപ്പാലപി കാടിയും സമമിതം സിദ്ധാത്ഥഹിംഗ്വാദിഭിഃ
സിദ്ധാ കഞ്ഞിരിയം ജയേത് കൃമിഗണാംസ്താൻ മൂലരോഗാനപി.

സാ—വിഴാലിൻവേർ കാട്ടുതിപ്പലിവേർ മുരിങ്ങവേർ തുളസിവേർ പ്ലാശിൻതൊലി ചെറുകൈതവേരു് കടുക് കായം കൊട്ടവേലിക്കിഴങ്ങ് അയമോദകം ഏലത്തരി കാട്ടുമുളകിൻവേരു് മുളക ഇവയെല്ലാം തേങ്ങാപ്പാൽ കാടി മോരു് ഇവയിൽ അരച്ചുചേർത്തു കഞ്ഞിവച്ചു കുടിക്ക. കൃമിയും മൂലരോഗങ്ങളും ശമിക്കും.

൧൨൭൨ നിർഗ്ഗുണ്ഡ്യഗ്ന്യാദികഷായം.

നിർഗ്ഗുണ്ഡ്യഗ്ന്യവിഡംഗദാരുരജനീ മുസ്താഖുകർണ്ണീക്ഷവാഃ
ഭാർങ്ഗീവ്യോഷപലാശശിഗ്രുചവികാപത്ഥ്യാരസോനാനലൈഃ
ക്വാഥഃശിഗ്രുവിഡംഗഹിംഗുപടുമാൻ കീടാംശ്ചവിധ്വംസയേ-
ദ്രണ്ഡോ/ഥവ്സമസ്തമന്ത്രകൃതസംസ്കാരോ യഥൈവാസുരാൻ.

സാ—കരിനൊച്ചിവേരു് കൊടുവേലിക്കിഴങ്ങു് വിഴാലരിക്കാമ്പു് ദേവതാരം മഞ്ഞൾ മുത്തങ്ങ എലിച്ചെവിയൻ കരിംതുമ്പവേരു് ചെറുതേക്കിൻവേരു് ചുക്കു് മുളകു് തിപ്പലി പ്ലാശിൻതൊലി മുരിങ്ങവേർ കാട്ടുമുളകിൻവേർ കടുക്കാത്തോടു് ഉള്ളി ഇവ കഷായം. മുരിങ്ങക്കുരുവും വിഴാലരിക്കാമ്പും ഇന്തുപ്പും കായവും മേമ്പൊടിചേർത്തു സേവിക്ക. കൃമി ശമിക്കും

൧൮൫ വിംളഗകൃഷ്ണാദികഷായം.

വിളംഗകൃഷ്ണാമരിചനിർഗ്ഗുണ്ഡീശിഗ്രുമൂലകൈഃ
ഭാർങ്ഗീവിശ്വാഖുകർണ്ണ്യൈ്യഃ കഷായഃ കൃമിഹരഃ പരം.

സാ—വിഴാലരിക്കാമ്പു് ചെറുതിപ്പലി കുരുമുളകു് കരിനൊച്ചിവേർ മുരിങ്ങവേർത്തൊലി ചെറുതേക്കിൻവേർ ചുക്കു് എലിച്ചെവി മുത്തങ്ങ ഇവകൊണ്ടു കഷായംവച്ചു സേവിച്ചാൽ കൃമിശമിക്കും.

൧൮൬ സുരസാദിഗണം.

സുരസയുഗഫണിജ്ജം കാലമാലാവിഡംഗം
ഖരബുസവൃഷകർണ്ണീ കട്ഫലം കാസമർദ്ദഃ
ക്ഷവകസരസിഭാർങ്ഗീകാമുകാകാകമാചീ
കുലഹലാവിഷമുഷ്ടീ ഭൂസ്തൃണോ ഭൂതകേശീ
സുരസാദിർഗ്ഗണഃ ശ്ലേഷ്മമേദഃകൃമിനിഷൂദനഃ
പ്രതിശ്യായാരുചിശ്വാസകാസഘ്നോ വ്രണശോധനഃ

സാ—വെള്ളത്തുളസിവേർ കരുംതുളസിവേർ മണിക്കഞ്ചകം കരിംകഞ്ചകം വിഴാലരി വലിയകടലാടിവേർ എലിച്ചെവി കുമിഴിൻവേരു് പൊന്നാന്തകരവേരു് തുമ്പവേരു് കാട്ടുതുളസിവേർ (തകരമെന്നും പാഠഭേദം കൊണ്ടുള്ള അൎത്ഥം) ചെറുതേക്കിൻവേർ കുരുക്കുത്തിമുല്ലവേരു് കരിന്താളി അടയ്ക്കാമണിയൻവേർ പുറംകൈനാറി (കാട്ടപ്പ എന്നു മതാന്തരം) ഞൊങ്ങണംപുല്ലു് (ചൊങ്ങണംപുല്ലു്) മാഞ്ചി ഇവ സുരസാദിഗണം. കഫം മേദസ്സു് കൃമി പീനസരോഗം അരുചി കാസം ശ്വാസം ഇവയെ ശമിപ്പിക്കും. വ്രണത്തെ ശുദ്ധമാക്കും.

## വാതവ്യാധിചികിത്സ.

൧൮൭ സഹചരാദികഷായം.

സഹചരം സുരദാരുസനാഗരം
ക്വഥിതമംഭസി തൈലവിമിശ്രിതം
പവനപീഡിതദേഹഗതിഃ പിബേത്
ദ്രുതവിളംബിതഗോ ഭവതീച്ഛയാ.

സാ—കരിംകുറിഞ്ഞിവേർ ദേവതാരം ചുക്ക് ഇവ സമം കഷായംവച്ച് എണ്ണ മേമ്പൊടിചേർത്തു സേവിക്ക. വാതരോഗം ശമിക്കും.

(ഇതിൽകുറുന്തോട്ടിക്കുടി ചേർത്തും ദേവതാരം ചുക്ക് ഇവയുടെ ഭാഗം കുറച്ചും പല ഭേദങ്ങൾ പ്രയോഗത്തിൽ ഉണ്ട്. പ്രസ്തുത ഗ്രന്ഥത്തിലും അതിനെ സ്വീകരിച്ചിട്ടുണ്ട്.)

൧൮൩ അഷ്ടവർഗ്ഗം കഷായം.

ബലാസഹചരൈരണ്ഡശുണ്ഠീരാസ്നാസുരദ്രുമൈഃ
സസിന്ദുവാരലശുനൈരഷ്ടവർഗ്ഗോനിലാപഹഃ

സാ—കുറുന്തോട്ടിവേർ കരിംകുറിഞ്ഞിവേര് ആവണക്കിൻവേർ ചുക്ക് ചിററരത്ത ദേവതാരം കരിനൊച്ചിവേര് ഉള്ളി ഇവ അഷ്ടവർഗ്ഗം. ഇവകൊണ്ടുള്ള കഷായം വാതത്തെ ശമിപ്പിക്കും.

൧൮൪ രാസ്നാദിനിഃകവാഥം. (൧)

രാസ്നാതാമലകീവൃഷാഗരുശഠീ
ചിത്രാബ്ജ ചവ്യാശ്മഭിഃ
ധാത്രീ ഭാർങ്ഗിപടോലപുഷ്കരനിശാ
സൈരീയവിശ്വാഗ്നിഭിഃ
നിഷ്കവാഥോ ദശമൂലദാരുസഹിതഃ
പീതഃ കടുഷ്ണോ നൃണാം
ഹന്യാത് സൈന്ധവഖണ്ഡശൎക്കാദിസഹിതോ
വാതം ത്രിദോഷോത്തരം.

സാ—ചിററരത്ത കീഴാനെല്ലിവേർ ആടലോടകവേർ അകിൽ കച്ചോലം ആവണക്കിൻവേർ മുത്തങ്ങ കാട്ടുമുളകിൻവേർ കല്ലൂർവഞ്ചി നെല്ലിക്കാത്തോട് ചെറുതേക്ക പടവലം പുഷ്കരമൂലം മഞ്ഞൾ കരിംകുറിഞ്ഞിവേര് ചുക്ക് കൊടുവേലിക്കിഴങ്ങ് ദശമൂലം (൧൦-ാംയോഗം) ദേവതാരം ഇവകൊണ്ടുള്ള കഷായത്തിൽ ഇന്തുപ്പ് ശർക്കര തിപ്പലിപ്പൊടി ഇവ മേമ്പൊടിചേർത്ത് സേവിക്ക. വാതം ശമിക്കും

രാസ്നാദികഷായം (൨)

രാസ്നൈരണ്ഡബലാസഹാചരവരീദുസ്പർശവാശാമൃതാ
ദേവാഹവാതിവിഷാഘനേക്ഷുരശഠീവിശ്വൈഃ കഷായഃ ശൃതഃ
സർപ്പിസ്തൈലവിമിശ്രിതഃ പ്രശമയേദവായും സശൂലം തഥാ
ജംഘോരുത്രികപാർശ്വപൃഷ്ഠഹനുഗം ശോഫഞ്ച വാതാസൃജം.

സാ—ചിററരത്ത ആവണക്കിൻവേർ കുറുന്തോട്ടിവേർ കരിംകുറിഞ്ഞിവേർ ശതാവരിക്കിഴങ്ങ് കൊടിത്തുവവേർ ആടലോടക

വേർ ചിററമൃത് ദേവതാരം അതിവിടയം മുത്തങ്ങ കച്ചോലം വയൽച്ചുള്ളിവേർ ചുക്ക് ഇവകൊണ്ടുണ്ടാക്കിയ കഷായം നെയ്യും എണ്ണയും അനുപാനംചേർത്തു സേവിക്ക. വേദനയോടുകൂടിയ വാതവും മുട്ട് തുട പാർശ്വങ്ങൾ മുതുക് ഹനു ഈ ഭാഗങ്ങളിൽഉണ്ടാകുന്ന നീരും വാതശോണിതവും ശമിക്കും.

൧൨൨ കാരസ്കരഘൃതം.

നീലംകോലുംകരിമ്പും ബലമുരട്ടമിടിച്ചുക്കഷായോദകേ നൽ
തേനോലും ദ്രാക്ഷയഷ്ടീകദളിഫലയുതം കാഞ്ഞിത്താശയോടേ
പാലുംവിഴ്ത്തീട്ടിരട്ടിപ്പടി വിരചിതമാം നെയ്യെത്തുമ്പിക്കുടിച്ചാൽ
കാലിൻമുട്ടാദിസന്ധ്യാശ്രിതമരിയമരുച്ഛോണിതം നാശയന്തി.

സാ—നീലക്കരിമ്പ് (നീളംകോലും എന്നും പാഠാന്തരം) കുറുന്തോട്ടിവേർ ഇവ ഇടിച്ചു കഷായംവച്ചെടുത്തു മുന്തിരിങ്ങ അതിമധുരം കദളിപ്പഴം കാഞ്ഞിരക്കുരു (നാളംകളഞ്ഞു കാടി മോരു ഇവയിൽ ശുദ്ധിയാക്കി എടുക്കണം) ൨ എണ്ണം നാഴി നെയ്യ്. പാൽ നെയ്യു ഇരട്ടിചേർത്തു കാച്ചി അരിച്ചു സേവിക്ക. ശോഫാദ്യുപദ്രവങ്ങളുള്ള വാതശോണിതവും ശമിക്കും.

൧൨൩ ധാന്വന്തരംതൈലം (ബലാതൈലം.)

ബലാമൂലകഷായസ്യ ഭാഗാഃ ഷട് പയസസ്തഥാ
യവകോലകുലത്ഥാനാം ദശമൂലസ്യ ചൈകതഃ
നിഷ്കാഥഭാഗോ ഭാഗശ്ച തൈലസ്യാപി ചതുർദ്ദശ
മിമേദാദാരുമഞ്ജിഷ്ഠാകാകോളീദ്വയചന്ദനൈഃ
ശാരിബാകുഷ്ഠതഗരജീവകർഷഭസൈന്ധവൈഃ
കാളാനുസാരിശൈലേയവചാഗരുപുനർന്നവൈഃ
അശ്വഗന്ധാവരീക്ഷീരശുക്ലായഷ്ടീവരാരസൈഃ
ശതാഹ്വാസൂപ്യപർണ്ണ്യേലാത്വക്പത്രൈഃസൂക്ഷ്മകല്ക്കിതൈഃ
പക്വം മൃദ്വഗ്നിനാതൈലം സർവ്വവാതവികാരജിത്
സൂതികാബാലമർമ്മാസ്ഥിഹതക്ഷീണേഷു പൂജിതം
ജ്വരഗുന്മഗ്രഹോന്മാദമൂത്രാഘാതാന്ത്രവൃദ്ധിജിത്
ധന്വന്തരേരഭിമതം യോനിരോഗക്ഷയാപഹം.

സാ—കുറുന്തോട്ടിവേര പലം ൪൨ പഞ്ഞിപോലെ ചതച്ചു ൨൪-ഇടങ്ങഴിവെള്ളത്തിൽ കഷായംവെച്ചു, ആറിടങ്ങഴിയാക്കി പിഴിഞ്ഞിരിക്കണം. പാൽ ഇടങ്ങഴി ൩ യവം (കോതമ്പല്ല—കുടകപ്പാലയരിക്കു സമാനമായി അതേപേരിൽ അറിയപ്പെടുന്ന ധാന്യം തന്നെ. എന്നാൽ ബാർലി അല്ല.) ലന്തക്കുരു പഴമുതിര ദശമൂലം (൧൦-ാംയോഗം) ഓരോന്നും എല്ലാംകൂടി പലം എട്ട്. നാലി

ടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് ഇടങ്ങഴിയാക്കി പിഴിഞ്ഞരിക്കണം. [പലത്തിനു ഇരുനാഴിവെള്ളം വീതം എന്ന വാഗ്ഭടമതപ്രകാരം ഇങ്ങനെതന്നെയാണു ചേൎക്കേണ്ടതു്. എന്നാൽ ഇതിൽ പകുതിഅളവിനു മരുന്നുകൾ കഷായത്തിനുചേൎത്താണു് ചില വൈദ്യന്മാർ ഉണ്ടാക്കിവരുന്നതു്"] എണ്ണ ഇടങ്ങഴി ൧.

കല്ക്കത്തിനു്—മേദ മഹാമേദ (ഇവയ്ക്കുപകരം ശതാവരിക്കിഴങ്ങു് ഇരട്ടിയോ അമുക്കുരവും നറുനീണ്ടിക്കിഴങ്ങുമോ ചേൎക്കാം) ദേവതാരം മഞ്ചട്ടി കാകോളി ക്ഷീരകാകോളി ചന്ദനം നറുനീണ്ടിക്കിഴങ്ങു് വെള്ളക്കൊട്ടം തകരം ജീവകം ഇടവകം (ഇവയ്ക്കുപകരം പാൽമുതക്കിൻകിഴങ്ങും ആകാം. ഇന്തുപ്പു് ഉല്പലം കന്മദം വയമ്പു് അകിൽ തമിഴാമവേരു് അമുക്കുരം ശതാവരിക്കിഴങ്ങു് പാൽമുതക്കിൻകിഴങ്ങു് ഇരട്ടിമധുരം ത്രിഫലത്തോടു നറുമ്പശ ശതകുപ്പ കാട്ടുഴുന്നിൻവേരു് കാട്ടുപയററിൻവേരു ഏലത്തരി ഇലവൎങ്ഗം പച്ചില ഇവ എല്ലാംകൂടി നാഴിക്കു എട്ടുകഴഞ്ചുപ്രകാരം കൂട്ടി നല്ല പോലെ അരച്ചുചേൎത്തു മൃദുപാകംചെയ്തരിക്കുക. ഈ തൈലം എല്ലാ വാതരോഗങ്ങളേയും ശമിപ്പിക്കും. കൂടാതെ സൂതികയ്ക്കും ശിശുവിനും മൎമ്മഭേദം അസ്ഥിഭേദം ക്ഷീണതപം ജ്വരം ഉന്മാദം ഭൂതഗ്രഹാദിപീഡ ഭ്രാന്തു് മൂത്രത്തടസ്സം ആന്ത്രവൃദ്ധി ഇവയുള്ളവൎക്കും നല്ലതാകുന്നു. യോനിരോഗങ്ങൾക്കും ക്ഷയത്തിനുംകൊള്ളാം. ധന്വന്തരിഭഗവാനു പ്രത്യേകം ഇഷ്ടമാകയാൽ ധാന്വന്തരം എന്നുകൂടി പേരുണ്ടായി. ഈയോഗം പുറത്തേയ്ക്കും സേവിക്കാനും വസ്തിക്കുംമററും കൊള്ളാം. ഇതിൽ പന്നിനെയ്യ് മുതലായവയും ആവണക്കെണ്ണയും മററും ചേൎത്തു ത്രിവൃതസ്നേഹമാക്കിയും മഹാസ്നേഹമാക്കിയുംമററും നാനാപ്രകാരത്തിൽ ഉപയോഗിച്ചുംവരുന്നു. വിശേഷത അറിയേണ്ടവർ സുശ്രുതത്തിലെ ധാന്വന്തരം കൂടി നോക്കുക.

൧൯൦ പ്രഭഞ്ജനവിമൎദ്ദനതൈലം.

ബലാശതാവരീശിഗ്രുവരണാക്കകരഞ്ജകാഃ
ഏരണ്ഡഞ്ചാപി കോരണ്ഡോ വാജിഗന്ധാപ്രസാരണീ
പഞ്ചമൂലം വരിഷ്ഠഞ്ചതൈസ്സമൈഃ കഥിതേ ജലേ
പാദാവശേഷിതേ ദദ്യാത് തൈലസ്യാഢ്ഢാഢകം ഭിഷക്
ക്ഷീരം തദ്വിഗുണം ദദ്യാത് തത്സമേ ദധികാഞ്ചികേ
തഗരാമരകാഷ്ഠൈലാശുണ്ഠീസപ്തച്ഛദോരകാഃ
ശതാഹ്വാകുഷ്ഠസിന്ധൂത്ഥരാസ്നാകാളാനുസാരികാഃ
വചാ സചിത്രകം മാംസീ സരളം കടുരോഹിണീ

പ്രത്യേകം കാൎഷികാൻ ഭാഗാൻ പ്രതിവാപായ പണ്ഡിതഃ
തത്സംഭാരേണ മൃദ്വഗ്നിസിദ്ധം തിലജമാദരാത്
പാനാഭ്യഞ്ജനനസ്യേഷു വിധേയം വസ്തികൎമ്മണി
അശീതിവാതജാൻ രോഗാൻ ഹന്യാദാശ്ചു സുദാരുണാൻ
വാതഗുന്മാഷ്ട്രിതം വൃദ്ധിമാന്ത്രജം വാതവിദ്രധിം
മൂഢഗൎഭം തഥാ ശൂലാൻ വിവിധാംശ്ച വിനാശയേത്
ഏതത്തൈലം മഹാവീൎയ്യമാത്രേയപ്രമുഖൈഃ പുരാ
നിൎമ്മിതം നാമതശ്ചാപി "പ്രഭഞ്ജനവിമൎദ്ദനം."

സാ—കുറുന്തോട്ടിവേർ ശതാവരിക്കിഴങ്ങു് മുരിങ്ങക്കിഴങ്ങു് (വേരുമാകാം) നീർമാതളത്തിൻവേർ എരുക്കിൻവേർ പുങ്കിൻതൊലി ആവണക്കിൻവേരു് കരിംകുറിഞ്ഞിവേരു് അമുക്കുരം പ്രസാരണി മഹൽപഞ്ചമൂലം (൧൦-ാം യോഗം നോക്കുക) ഓരോന്നും, ഈ പതിനഞ്ചുമരുന്നുകളും സമമായി ൩൨ പലം എടുത്തു് ൩൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് ൮ ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് രണ്ടിടങ്ങഴി എണ്ണയും നാലിടങ്ങഴി പാലും രണ്ടിടങ്ങഴി തൈരും (തൈർവെള്ളമെന്നും അഭിപ്രായമുണ്ടു്) രണ്ടിടങ്ങഴി കാടിയും (ധാന്യാമ്ലമെന്നും പക്ഷം) ചേൎത്തു കല്ക്കത്തിനു്, തകരം ദേവതാരം ഏലത്തരി ചുക്കു് കട്ടുകു് കച്ചോലം ശതകുപ്പ കൊട്ടം ഇന്തുപ്പു് ചിററരത്ത ഉലുവാ വയമ്പു കൊട്ടുവേലിക്കിഴങ്ങു മാഞ്ചി ചരളം കടുകുരോഹണി ഇവ മൂന്നുകഴഞ്ചു്‌വീതം അരച്ചുകലക്കി മന്ദാഗ്നിയിൽ കാച്ചി അരിച്ചു സേവിക്കുക. തേയ്ക്കുന്നതിനും വസ്തിക്കും നസ്യത്തിനും (പാകഭേദമുണ്ടു്) കൂടി ഉപയോഗിക്കാം. എൺപതു പ്രകാരമുള്ള വാതരോഗങ്ങളേയും വാതഗുന്മം ആന്ത്രവൃദ്ധി മൂഢഗൎഭം മുതലായവയേയും ശമിപ്പിക്കും മഹാവീൎയ്യമുള്ളതായ ഈ തൈലം ആത്രേയാദിമഹൎഷിമാരാൽ നിൎമ്മിക്കപ്പെട്ടതാകുന്നു.

൧൮൫ ക്ഷീരബലാതൈലം (൧)

ബലാമൂലാത് പഞ്ചപലം ക്ഷീരപിഷ്ടഞ്ച യോജയേത്
ക്ഷീരേ ചതുൎഗ്ഗുണേ തൈലപ്രസ്ഥം മൃദ്വഗ്നിനാ പചേത്
പാനേ വസ്തൌ തഥാഭ്യംഗേ നസ്യകൎമ്മണിശസ്യതേ
ഏതത് "ക്ഷീരബലാതൈലം" വാതാശീതിവിനാശനം.

സാ—കുറുന്തോട്ടിവേരുപലമഞ്ചു് നാലിടങ്ങഴിപ്പാലിൽ അരച്ചുകലക്കി ഒരിടങ്ങഴി എണ്ണചേൎത്തു കാച്ചിഅരിച്ചു സേവിക്കുക. വസ്തിവയ്ക്കുക, തേയ്ക്കുക, മന്ദപാകത്തിൽ എടുത്തു് നസ്യംചെയ്ക എന്നാൽ എല്ലാ വാതരോഗങ്ങളും ശമിക്കും.

ക്ഷീരബലാതൈലം (൨)

കുറുന്തോട്ടിവേർകഷായം ഒന്നാമത്തെ ആവൎത്തനയ്ക്കു ഇടങ്ങ

ഴി ൩ പാൽ ഇടങ്ങഴി ൩. എണ്ണ ഇടങ്ങഴി ൧. കുറുന്തോട്ടിവേർ കല്ക്കം പലം ൨. മന്ദപാകം (ഈ പാകം അഞ്ചുവരെ യഥാക്രമം കൂട്ടി അഞ്ചാമത്തെ ആവർത്തനയ്ക്കു് മെഴുകുപാകത്തിലരിക്കണം)

രണ്ടാമത്തെ ആവർത്തനയ്ക്കു് കഷായവും പാലും നാലിടങ്ങഴി വീതം, ഇങ്ങനെ പത്തു് ആവർത്തനംവരെ കണക്കു്. കല്ക്കം ൧, ൨, ൩ ഈ ആവർത്തനങ്ങൾ ഒരുപോലെ. ൪-ാമത്തെ ആവർത്തനയ്ക്കു് ൧൨ കഴഞ്ച്. ൫-ാം ആവർത്തനയ്ക്കു് ഒരുപലം, ൩-ാം ആവർത്തനയ്ക്കു് ൩ കഴഞ്ച്, ൬-മുതൽ കല്ക്കം വേണ്ട. ൧൦-ാം ആവർത്തനം കഴിഞ്ഞാൽ കഷായം രണ്ടിടങ്ങഴിവീതം മതി. പത്തിനുശേഷം പാകം കടുത്ത മെഴുകു്. ഇതു ധന്വന്തരിപ്രോക്തവും സിദ്ധവുമായ ക്ഷീരബലയാണു്.

൧൮൨ ചിഞ്ചാദിതൈലം.

ചിഞ്ചാമണ്ഡകസാരിണീവരണകസ്നുഗ്ഭാനുഗണ്ഡീരികാ
ജംബീരീശതപത്രഗുഞ്ജനരസേ ദധ്യമ്ലശുക്താനപിതൈഃ
സിദ്ധാൎത്ഥാമരദാരുശിഗ്രുലവണൈർവിശപാനപിതൈഃ കല്ക്കിതൈഃ
തൈലം സിദ്ധമശീതിവാതവികൃതിം ചിഞ്ചാദിശീഘ്ര്യം ഹരേതു്.

സാ—പുളിയില ആവണക്കില (ചിഞ്ചൈരണ്ഡക എന്നും പാഠം) പ്രസാരണി നീർമാതളത്തില കള്ളിയില എരുക്കില ഞൊടിഞൊട്ട നാരകത്തില മുരുക്കില പുനർമ്മുരിങ്ങയില ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ എണ്ണയും തൈരും ചുത്തപ്പുളിയും ചേർത്തു— കല്ക്കത്തിനു്— കടുകു് ദേവതാരം മുരിങ്ങവേർത്തൊലി ഇന്തുപ്പു് ചുക്കു് ഇവ അരച്ചുകലക്കി പാകമാക്കി അരിച്ചു് തേയ്ക്കുക. വാതങ്ങൾ എണ്പതും ശമിക്കും.

൧൮൩ ബലാഗുളൂച്യാദിതൈലം.

ബലാഗുളൂചീസുരപാദപാനാം
കപാഥേ പചേത്തൈലമിമൈശ്ച കല്കൈഃ
ജടാമയാചന്ദനകുന്ദുരുഷ്ക-
നതാശപഗന്ധാസരളൈഃ സരാസ്നൈഃ
എതത്സദാഹം സരുജം സശോഫം
രക്താനുഗം വാതഗദം നിഹന്തി.

സാ—കുറുന്തോട്ടിവേർ ചിററമൃതു് ദേവതാരം ഇവ കഷായം വെച്ചു് എണ്ണയ്ക്കു നാലിരട്ടിചേർത്തു കല്ക്കത്തിനു്— ജടാമാഞ്ചി കൊട്ടം ചന്ദനം കുന്തിരിക്കം തകരം അമുക്കുരം ചരളം ചിററരത്ത ഇവ അരച്ചുകലക്കി കാച്ചിഅരിച്ചു തേയ്ക്കുക. രക്തവാതവും ശമിക്കും. ചുട്ടുനീററൽ വേദന വീക്കം ഇവയുള്ള മററു വാതവികാരങ്ങൾക്കും നന്നു്.

൧൯൪ സഹചരാദിതൈലം.

സമൂലശാഖസ്യ സഹാചരസ്യ
തുലാം സമേതാം ദശമൂലതശ്ച
പലാനി പഞ്ചാശദഭീരുതശ്ച
പാദാവശേഷം വിപചേദപഹേƒപാം
തത്ര സേവ്യഹിമകുഷ്ഠനഖൈലാ
സ്പൃക്പ്രിയംഗുനളികാംബുശിലാജൈഃ
ലോഹിതാനളദസേവ്യസുരാഹ്വൈഃ
കോപനാമിസിതുരുഷ്കനഖൈശ്ച
തുല്യക്ഷീരം തൈലികൈസ്തൈലപാത്രം
സിദ്ധം കൃച്ഛ്റാച്ഛീലിതം ഹന്തി വാതാൻ
കമ്പാക്ഷേപസ്തംഭശോഷാദിയുക്താൻ
ഗുന്മോന്മാദൌ പീനസാൻ യോനിരോഗാൻ.

സാ—കരിംകുറിഞ്ഞി സമൂലം തുലാം ൧,(൧൦൦-പലം)ദശമൂലം(൧൦-ാംയോഗം) എല്ലാംകൂടി പലം ൧൦൦; ശതാവരിക്കിഴങ്ങ് പലം ൫൦. മരുന്നുകൾ എല്ലാം നുറുക്കിച്ചതച്ച് നൂർ-ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ൧൬ ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ച് അതിൽ രാമച്ചം ചന്ദനം കൊട്ടം അസുരനഖം ഏലത്തരി ചോനകപ്പുല്ല് ഞാഴൽപ്പൂ പവിഴക്കൊമ്പ് ഇരുവേലി കന്മദം രക്തചന്ദനം മാഞ്ചി അകിൽ ദേവതാരം നറുനീണ്ടിക്കിഴങ്ങ് ശതകുപ്പ കുന്തിരിക്കം തകരം ഇവ ഓരോപലംവീതം അരച്ചുകലക്കി നാലിടങ്ങഴി എണ്ണയും നാലിടങ്ങഴിപ്പാലും ചേർത്തു കാച്ചിഅരിക്കുക. ഈ തൈലം ശീലിച്ചാൽ (പാനം അഭ്യംഗം വസ്തി നസ്യം ഇവയ്ക്കു) ആക്ഷേപകം സ്തംഭനം മുതലായവയുള്ള എല്ലാ വാതവികാരങ്ങളും ഗുന്മം ഭ്രാന്തു പീനസം യോനിരോഗങ്ങൾ ഇവയും ശമിക്കും.

൧൯൫ കേതകീ (കേതക്യാദി)തൈലം.

കേതകിമൂലബലാതിബലാനാം യത്ബഹളേന രസേന വിപകം
തൈലമനല്പതുഷോദകയുക്തം മാരുതമസ്ഥിഗതം വിനിഹന്തി.

സാ—പൂക്കൈതവേര് (വേർ) കുറുന്തോട്ടിവേർ ഊരകത്തിൻവേർ ഇവററിൻകഷായത്തിൽ മുരിങ്ങക്കിഴങ്ങിൻനീർകൂട്ടി അവതന്നെ കല്ക്കം ചേർത്തു തൈലം കാച്ചിത്തേച്ചാൽ അസ്ഥിഗതമായ വാതവും ശമിക്കും.

൧൯൬ പിണ്ഡതൈലം (൧)

സമധൂച്ഛിഷ്ടമഞ്ജിഷ്ഠ സസർജ്ജരസശാരിബാഃ
പിണ്ഡതൈലം തദഭ്യംഗാ ദ്വാതരക്തരുജാപഹം.

സാ—നാഴിഎണ്ണയ്ക്കു് ഒരുപലപ്രകാരം നറുനീണ്ടിക്കിഴങ്ങും പൂവത്തും (മഞ്ചട്ടി) മാത്രം കല്ക്കം. പൊന്മെഴുക് കുന്തിരിക്കം ഇവ രണ്ടുംകൂടി നാഴിക്കു് മൂന്നുകഴഞ്ചുപ്രകാരം പാത്രപാകത്തിനും ചേത്തു് കച്ചിഅരിച്ചുതേയ്ക്കുക. വാതശോണിതം ശമിക്കും.

(൨) ഈ യോഗത്തിൽ പാൽ കൂട്ടിയും ഇതിലെ കല്ക്കങ്ങൾ കഷായമാക്കിയിട്ട കല്ക്കത്തിനു ഏലാദിഗണംചേത്തും മുൻപോലെ കാച്ചിവരുന്നതിനു ഗുണഭേദം ഉണ്ടെന്നു വിശേഷം.

൧൯൫ ഏരണ്ഡാക്കാദികഷായം (സ്വേദിപ്പിക്കാൻ)

ഏരണ്ഡാക്കകരഞ്ജമോരടബലാ-
തക്കാരിസോമസ്നുഹീ
നിർഗ്ഗുണ്ഡീതലപോടശിഗ്രുവരണാ-
സ്ഫോതാശപാഗന്ധാദിജൈഃ
പത്രൈഃകാഞ്ചികമൂത്രവർഗ്ഗസഹിതൈഃ
സപിണ്ഡൈർഘടസ്ഥൈഃ കൃതഃ
സ്വേദഃ ക്രുദ്ധസമീരണാത്തവപുഷാം
സദ്യഃ സുഖോല്ലാദകഃ.

സാ—ആവണക്കു്, എരുക്കു് പുങ്കു് പെരുങ്കുരുമ്പ കുറുന്തോട്ടി മുഞ്ഞ കള്ളി കരുനൊച്ചി അടയ്ക്കാമണിയൻ മുരിങ്ങ നീർമാതളം പുടയാർവള്ളി അമുക്കുരം ഇവയുടെ ഇലകൾ സമമായെടുത്തു കാടിയും ഗോമൂത്രവുംകൂടെ ഒരു പാത്രത്തിൽ ഒഴിച്ചു് അതിലാക്കി വായ്ക്കെട്ടി വേവിച്ചു് അതിന്റെ ആവി വേദനയുള്ള ഭാഗങ്ങളിൽ തട്ടിച്ചു വിയപ്പിച്ചാൽ സുഖം കിട്ടും. തൈലങ്ങൾ പുരട്ടി വിയപ്പിക്കുകയാണു വേണ്ടതു്. ഇലകൾ എല്ലാമില്ലെങ്കിലും യഥാലാഭം ആകാം. ഇമ്മാതിരിയുള്ള മററു ഇലകളുമാകാം. വിയപ്പിക്കാൻ കഷായത്തിന്റെ നാലിലൊരുഭാഗംമാത്രം വററിച്ചാൽമതിയാകും.

൧൯൬ ധാന്യാമ്ലം.

അശീതിവാതരോഗേഷു ധാന്യാമ്ലം സുനിവേശയേത്
ശുഭേ മുഹൂർത്തേ നക്ഷത്രേ സുഗൃഹേ കലശം ന്യസേത്
തസ്മിന്നേതാംശ്ച സംഭാരാന്നിക്ഷിപേന്മതിമാൻ ഭിഷക്
തണ്ഡുലസ്യ ദശപ്രസ്ഥം പൃഥുകസ്യ തഥൈവ ച
കുലത്ഥസ്യതഥാലാജാശ്ചതപാരിംശന്ന്യസേത് പുനഃ
ആഢകം കംഗുബീജാനാം കോദ്രവസ്യ ച തണ്ഡുലാൻ
ചതുഷ്പ്രസ്ഥം ക്ഷിപേത് പശ്ചാത് ദ്വിപ്രസ്ഥം നാഗരസ്യ തു
കംസന്ദന്തശഠാനാന്തു ദീപ്യകാത് കുഡുബാഷ്ടകം

ഉഷ്ണോദകസ്യ ദ്വിശതപ്രസ്ഥം ക്ഷിപ്ത്വാ തിരോദധേത്
തസ്യ തദ്വദനം ബദ്ധ്വാ പരിതോഗ്നിം പ്രവർത്തയേത്
ആസപ്തദിവസാദേവമഷ്ടമേ ദിവസേ പുനഃ
ധാന്യാമ്ലമസ്മാദാകൃഷ്യ പുനരുഷ്ണോദകം ക്ഷിപേത്
ആതുരം സ്നിഗ്ദ്ധസർവ്വാംഗം തദാ തത്രാവഗാഹയേത്
മാത്രാണാം ഷട്സഹസ്രാണി പരമഃ കാല ഉച്യതേ.

സാ—നല്ല മുഹൂർത്തത്തിൽ ശോഭനമായ ഗൃഹത്തിൽ ഒരു പാത്രം വച്ചു് അതിൽ താഴെ പറയുന്നവയെ നിക്ഷേപിക്കണം. നവരഅരി ഇടങ്ങഴി ൧൦ നവരകൊണ്ടുള്ള അവൽ ഇടങ്ങഴി ൧൦ മുതിര ഇടങ്ങഴി ൧൦ മലർ ഇടങ്ങഴി ൧൦ തിനയരി ഇടങ്ങഴി ൪ വരകരി ഇടങ്ങഴി ൪ ചുക്കുപൊടി ഇടങ്ങഴി ൨ ചെറുനാരങ്ങാനീരു ഇടങ്ങഴി ൪ അയമോദകം ഇടങ്ങഴി ൨ ഇവയെല്ലാം കിഴികെട്ടി പാത്രത്തിൽ ഇട്ടു് ഇരുനൂറിടങ്ങഴി (൨൦ പറ) ചൂടുവെള്ളം പാത്രത്തിൽ ഒഴിച്ചു് പാത്രത്തിൻെറ വായു് കെട്ടി ചുററും തീയിട്ടു ഏഴുദിവസം കഴിഞ്ഞാൽ മേൽപ്പറഞ്ഞ പാത്രത്തിൽനിന്നും കുറേശ്ശെ വെള്ളമെടുത്തിട്ടു അതിനു പകരം കാഞ്ഞവെള്ളം പകരണം. വാതരോഗിയെ തൈലാഭ്യംഗംചെയ്തു ആറായിരംമാത്ര ആ കാടിയിൽ ഇരുത്തണം എന്നാൽ വാതവ്യാധി ശമിക്കും. ഔചിത്യമായി ഇതുകൊണ്ടു് ധാരമുതലായതു ചെയ്താലും വ്യാധിശമനം വരും.

൧൩൫ പഞ്ചസ്നേഹം (൨)

ദശമൂലബലാമാഷകാർപ്പാസാസ്ഥികുലത്ഥകം
പ്രസ്ഥാ പ്രസ്ഥം പൃഥക് ക്ഷുണ്ണം ജലദ്രോണദ്വയേ പചേത്
ധാന്യാമ്ലം ശുക്തസംയുക്തം പാദശേഷേണ തേന തു
വാരാഹീതിലജൈരണ്ഡനാളികേരജതക്രജൈഃ
പൃഥക് പൃഥക് ത്രികുഡുബം സ്നേഹസ്യ ദ്വിഗുണം പയഃ
കല്കൈരേതൈർവ്വിപക്തവ്യം രാസ്നാസൈന്ധവദാരുകം
കാർപ്പാസാസ്ഥികുലത്ഥാഗ്നി ഗന്ധീരഞ്ച സുപേഷിതൈഃ
ജയേദ്വാതരുജാസ്തംഭദീർഘഭഗ്നരുജന്തഥാ
ബാഹുശോഷാപബാഹുഞ്ച ബാഹുസ്തംഭമഥാപി വാ
കരോതി ബാഹുവൃദ്ധിഞ്ച വാതരോഗന്നിഹന്തി ച
'പഞ്ചസ്നേഹമിദം' പ്രോക്തം ബ്രഹ്മണാ നിർമ്മിതം പുരാ.

സാ—ദശമൂലം (൧൦ ാംയോഗം) എല്ലാംകൂടിപലം ൧൫ കുറുന്തോട്ടിവേർ ഉഴുന്നു പരുത്തിക്കുരു പഴമുതിര ഇവ ഓരോന്നും ൧൫ പലംവീതം. വെള്ളം ഇടങ്ങഴി ൩൨. കഷായംവച്ചുനാലിലൊന്നാക്കി പിഴിഞ്ഞരിച്ചു പന്നിനെയ്യ് എണ്ണ ആവണക്കെണ്ണ വെളിച്ചെണ്ണ നെയ്യ് (കണ്ണഎണ്ണക്കൂടിവേണം എന്നു ചിലർപ

റയുന്നു) ഇവ ഓരോന്നും മുന്നാഴിവീതം. ധാന്യാമ്ലം ഇടങ്ങഴി ൪. പാൽ കാടിവെള്ളം ഇവ എട്ടിടങ്ങഴിവീതം. കല്ക്കത്തിന്— ചിററരത്ത ഇന്തുപ്പ് ദേവതാരം പരുത്തിക്കുരു മുതിര കൊട്ടവേലിക്കിഴങ്ങ് കള്ളിത്തല ഇവ ഓരോപലംവീതം അരച്ചുകലക്കി കാച്ചിത്തേച്ചാൽ എല്ലാ വാതരോഗങ്ങളേയും വേദന സ്തംഭം ഒടിവ് മെലിച്ചിൽ ഇവയോടുകൂടിയ വാതരോഗങ്ങളേയും അപബാഹുകംമുതലായവയേയും ശമിപ്പിക്കും.

൨൬൭-ാംയോഗം പഞ്ചസ്നേഹത്തിനു ഗുണഭേദം ഉണ്ട്.

## പക്ഷാഘാതത്തിന്

൨൦൦. ധനദനയനാദികഷായം.

ധനദനയനശുണ്ഠീശിഗ്രുരാസ്നോഗ്രഗന്ധാ
വരണലശുനകൃഷ്ണാചിത്രകൈരണ്ഡകൈശ്ച
സുരതരുഫലനപാഠ്യാ ബർബ്ബരൈസ്സംഭൃതാംഭഃ
ശമയതി പരിപീതം സാർദ്ദിതാക്ഷേപവാതാൻ.

സാ— കഴഞ്ചിവേര്, ചുക്ക് മുരിങ്ങവേര് ചിററരത്ത വയമ്പ് നീർമാതളവേർതൊലി വെള്ളുള്ളി തിപ്പലി കൊട്ടവേലിക്കിഴങ്ങ (ശുദ്ധി) ആവണക്കിൻവേർ, ദേവതാരം മുത്തങ്ങാ കടുക്കാത്തോട് ചെറുതേക്കിൻവേർ ഇവകൊണ്ടുള്ളകഷായം അർദ്ദിതത്തേയും ആക്ഷേപവാതത്തേയും ശമിപ്പിക്കും.

## വാതശൂലാദിചികിത്സ

൨൦൧ സൂര്യമുത്തുപ്പാവ്.

ചീനപ്പാവ് പലം ൩ മുളകുതാന്നിവേർ പലം ൨ ഇശങ്കിൻ വേർ പലം ൨. ചുക്കു മുളകു തിപ്പലി അമുക്കുരം ഇരട്ടിമധുരം ഏലത്തരി ഇലവർങ്ങം പച്ചില നാഗപ്പൂവ് ഇന്തുപ്പഴം മുന്തിരിങ്ങാ (കുരുകളഞ്ഞു)ജാതിക്ക പത്തിരി ഗ്രന്ഥി കൊട്ടവേലിക്കിഴങ്ങ് പ്രസാരണിവേർ (ഇവ രണ്ടും അരച്ചുണക്കി) താലീസപത്രം ഇവ നേർക്കേ പൊടിച്ചു നാലുകഴഞ്ചു പഞ്ചസാരയും ചേർത്തു തേൻ നെയ്യ് ശർക്കര ഇവകൂടിച്ചേർത്തു സേവിക്ക. ശരിയായ പത്ഥ്യംവേണം. എന്നാൽ വ്രണങ്ങൾ വാതശൂല ബാധിര്യം മുതലായവയും പീനസവും വാതകുഷ്ഠവും ശമിക്കും.

൨൦൨. കോഴിപ്പാവ് (കുക്കുടപ്പാവ്)

വേപ്പിൻപട്ട പലം ൫൦ നല്ലപോലെ ചതച്ചു ൧൬ ഇടങ്ങഴി കാടിവെള്ളത്തിൽ ഏഴുദിവസംകൊണ്ടു കഷായംവെച്ച് വററിച്ചെട്ടു

ത്തു് നാലിടങ്ങഴിയാക്കി പിരിഞ്ഞരിച്ചു്, മൂന്നുവയസ്സിൽ കുറയാതെ പ്രായമുള്ള ഒരു കരിംപിടക്കോഴിയെ കൊന്നു വൃത്തിയാക്കി അകത്തുള്ള ദുഷ്ടകം കളഞ്ഞു ക്രോശാണി ഏലത്തരി ഇലവർങ്ങം പത്തിരി ചെറുതിപ്പലി കരിംജീരകം ജാതിക്ക ഗ്രാമ്പൂ ചുക്കു് ഇവ ൫ കഴഞ്ചുവീതം. കഞ്ചാവുകഴഞ്ചു് ൫ (കഞ്ചാവു ചേൎക്കാതെയും ഇതിന്റെ വിധാനം ഉണ്ടു്) ചീനപ്പാവു് പലം ൫. ശുദ്ധി ചെയ്ത ഗുൽഗുലു പലം ൫ ഇവ കോഴിയുടെ അകത്താക്കി ഇലപൊതിഞ്ഞു കുരുത്തോലകൊണ്ടുകെട്ടി ഒരു കലത്തിൽ കഷായത്തിൽ തൊടാതെ കെട്ടിത്തൂക്കി ശീലമൺചെയ്തു അടുപ്പിൽവച്ചു് കാഞ്ഞിരവിറകുകൊണ്ടു തീയിട്ടു നീരുരുത്തു (ഇതും പരിചയംകൊണ്ടറിയേണ്ടതാണു്) വാങ്ങി പൊളിച്ചെടുത്തു കോഴിയുടെ അസ്ഥി കളഞ്ഞു ഉണക്കിപ്പൊടിച്ചു നേൎമ്മിച്ചു താന്നിക്കാപ്രമാണം രാവിലേയും വൈകുന്നേരവും തേനിൽ മട്ടിച്ചു സേവിക്കാം. എന്നാൽ വ്രണങ്ങൾ വായിലെപ്പുണ്ണു് കവിൾവാപ്പു മുതലായവ ഓഷ്ഠരോഗങ്ങൾ ദന്തരോഗങ്ങൾ കണ്ഠരോഗങ്ങൾ ഇവയും ജത്രൂൎദ്ധ്വജങ്ങളായ എല്ലാ രോഗങ്ങളും മററുവ്രണങ്ങളും ശമിക്കും. ശരിയായ പത്ഥ്യാചരണം നിർബന്ധമാണു്.

## അപസ്മാരചികിത്സ.

൨൦൨. പഞ്ചഗവ്യഘൃതം.

മുസ്തൈലാഗ്നിവിളംഗയഷ്ടിരജനീ മഞ്ജിഷ്ഠപാഠാവചാ
ശൗണ്ഡീരോഹിണികാഫലത്രയവൃഷാമൃദ്വീകദാൎവ്വീയുതൈഃ
ഗവ്യേഷു പ്രതിസാധിതം ഘൃതമിദം കാന്തിപ്രദം പുഷ്ടിദം
പുത്രായുഷ്യകരം മഹാഗ്രഹഹരം ഭൂതാമയഘ്നം പരം.

പഞ്ചഗവ്യങ്ങളുടെ പ്രമാണം—

ഗോമയാദ് ദ്വിഗുണംമൂത്രം മൂത്രാദഷ്ടഗുണം പയഃ
ദധിപഞ്ചഗുണം പ്രോക്തം സൎപ്പിസ്സ്യാത്തു ചതുൎഗ്ഗുണം.

സാ—മുത്തങ്ങ ഏലത്തരി കൊടുവേലിക്കിഴങ്ങു് വിഴാലരി ഇരട്ടിമധുരം മഞ്ഞൾ മഞ്ചട്ടി പാടക്കിഴങ്ങു് വയമ്പു തിപ്പലി കടുകുരോഹണി ത്രിഫലത്തോടു ആടലോടകവേരു മുന്തിരിങ്ങ മരമഞ്ഞൾത്തൊലി ഇവ കല്ക്കംചേൎത്തു പഞ്ചഗവ്യങ്ങൾചേൎത്തു കാച്ചി അരിച്ചു സേവിക്ക.

ചാണകനീർ ഭാഗം ൧ ഗോമൂത്രം ഭാഗം ൨. പാൽ ഭാഗം ൧൬. തൈർ ഭാഗം ൫ നെയ്യു് ഭാഗം ൪ ഇങ്ങനെയാണു്, ഒരു പ്രമാണം.

എന്നാൽ—ചാണകനീർ ഭാഗം ൧. ഗോമൂത്രം ഭാഗം ൨.

നെയ്യ് ഭാഗം ൨. പാൽഭാഗം ൮, തൈരു ഭാഗം ൩. ഇങ്ങനെയും പ്രമാണം ഉണ്ടു്.

ഈ ഘൃതം കാന്തിയേയും പുഷ്ടിയേയും വരുത്തും മച്ചികക്കു ഗർഭപ്രദമാണു്. പിത്തം വിഷം മുതലായവയേയും വിശിഷ്യ അപസ്മാരാദിപീഡകളേയും ഉന്മാദം മുതലായവയേയും ശമിപ്പിക്കും. പ്രഭാവമുള്ളതും ജപിച്ചും പരിശുദ്ധമായും സേവിപ്പിക്കേണ്ടതുമാകുന്നു.

൨൦൪ കൂശ്മാണ്ഡഘൃതം.

കൂശ്മാണ്ഡകം സമാദായ ജലദ്രോണേ വിപാചയേത്
ചതുർഭാഗാവശിഷ്ടേ തു കല്ക്കദ്രവ്യാണി പേഷയേത്
ജീവന്തിം മുദ്ഗപർണ്ണീഞ്ച മുസ്താം പർപ്പടകം തഥാ
രാസ്നാം ശുണ്ഠീം ച ഭാർങ്ഗീം ച പിപ്പലീം മധുയഷ്ടികാം
സൈന്ധവം പിപ്പലീമൂലം ചിത്രകം ഹസ്തിപിപ്പലീം
പൃഥഗക്ഷപലാന്യേതാന്യതഃ സർപ്പിശ്ചതുർഗ്ഗുണേ
ക്ഷീരേ ചേക്ഷുരസേ തദ്വത് ശനൈർമൃദ്വഗ്നിനാ പചേത്
ഏതത്സർപ്പിഃ പീയമാനം സർവ്വയക്ഷ്മവിനാശനം
വിശേഷാത് പിത്തജം ശോഷം ഉന്മം സവിഷമജ്വരം
ഹന്തി 'കൂശ്മാണ്ഡകഘൃതം' ഏതദ്വർണ്ണ്യം ബലപ്രദം.

സാ—കുമ്പളങ്ങാക്കഷായം (സ്വരസമായാലും മതി) നെയ്യ് നാലിരട്ടി. നെയ്യ് ഇടങ്ങഴി ൧. കല്ക്കം—അടപൊതിയൻകിഴങ്ങു് കാട്ടുപയററിൻവേരു് മുത്തങ്ങ പർപ്പടകപ്പുല്ലു് ചിററരത്ത ചുക്കു് ചെറുതേക്കിൻവേർ ചെറുതിപ്പലി ഇരട്ടിമധുരം ഇന്തുപ്പു് കാട്ടുതിപ്പലിവേർ കൊടുവേലിക്കിഴങ്ങു് (ശുദ്ധി) അത്തിത്തിപ്പലി ഇവ അരപ്പലംവീതം. പാൽ കരിമ്പിൻനീർ ഇവ നെയ്യ് നാലിരട്ടിവീതം. കാച്ചിഅരിച്ചു സേവിക്കുക. എല്ലാ ഭൂതഗ്രഹപീഡകൾക്കും നന്നു്. പിത്തജമായ ക്ഷയം ഉന്മം വിഷമജ്വരം ഇവയും ശമിക്കും.

൨൦൫ മഹാബ്രഹ്മീഘൃതം.

ത്രിവൃദ്വിളംഗത്രിഫലാഗ്നിവിശ്വാ
വ്യാഘാതസിന്ധൂത്ഥകണൈർയ്യഥാവത്
ബ്രഹ്മീരസേ ചാഷ്ടഗുണേ ച സർപ്പിഃ
അപസ്മൃതൗ പാദവ്രണാദിശോഫേ.

സാ—ത്രികോല്പക്കൊന്ന വിഴാലരി ത്രിഫലത്തോടു് ചുക്കു കൊന്നത്തൊലി ഇന്തുപ്പു തിപ്പലി ഇവ കല്ക്കം. നെയ്യ് എട്ടിരട്ടി ബ്രഹ്മിനീർചേർത്തു കാച്ചി അരിച്ചു സേവിക്ക. എല്ലാ അപസ്മാരങ്ങളും പാദവ്രണശോഫങ്ങളും ശമിക്കും.

(കല്യാണഘൃതം ൧൮൬-ാംയോഗം)

൨൦൩ മഹാകല്യാണകഘൃതം.

ദ്വിശാരിബാ ദ്വിരജനീ ദ്വിസ്ഥിരാ ഫലിനീനതൈഃ
വേല്ലതാലീസപത്രൈലാമാലതീമുകുളോല്പലൈഃ
ബൃഹതീകുഷ്ഠമഞ്ജിഷ്ഠാ നാഗകേസരദാഡിമൈഃ
സദന്തീപത്മകഹിമൈഃ ജലേ പക്വൈകവിംശതി
രസേ തസ്മിൻ പചേത് സർപ്പിഃ ഗൃഷ്ടിക്ഷീരചതുർഗ്ഗുണം
വീരദ്ധിമേദാകാകോളീകപികച്ഛുവിഷാണിഭിഃ
സമൃദ്ധ്യപർണ്ണീയുതൈരേതത് 'മഹാകല്യാണകം'ഘൃതം
ബൃംഹണം സന്നിപാതഘ്നം പൂർവ്വസ്മാദധികം ഗുണൈഃ

സാ—നറുനീണ്ടിക്കിഴങ്ങ പാൽവള്ളിക്കിഴങ്ങ മഞ്ഞൾ മരമഞ്ഞൾതൊലി ഓരിലവേര മൂവിലവേര ഞാഴൽപ്പൂ തകരം ചെറുവഴുതിനവേര കൊട്ടം മഞ്ചട്ടി നാഗപ്പൂ മാതളക്കായ് നാഗദന്തിവേർ പതിമുകം ചന്ദനം ഇവകൊണ്ടുള്ള കഷായത്തിൽ ഒന്നുപെററപശുവിൻെറ പാൽ നാലിരട്ടി ചേർത്തു കോവൽക്കിഴങ്ങ് കാട്ടുമുതിരവേർ മേദ (അമുക്കുരം പകരം)കാകോളി (പകരം ശതാവരി) നായ്ക്കുരുണവേർ ആട്ടുകൊട്ടപ്പാലവേര കാട്ടുഴുന്നിൻവേർ കാട്ടുപയററിൻവേർ ഇവ കല്ക്കം ചേർത്തു കാച്ചിഅരിച്ചു സേവിക്ക. ഇതിന്നു ൧൮൦-ാം യോഗത്തിൽ പറഞ്ഞിട്ടുള്ള ഗുണങ്ങളുണ്ട്. പുറമേ ബൃംഹണവും ത്രിദോഷശമനവുമാകുന്നു.

൨൦൪ രാസ്നാശുണ്ഠ്യാദിഘൃതം.

ചിററരത്ത ചുക്ക വെള്ളുള്ളി വെളുത്താവണക്കിൻവേർ കരിംകുറിഞ്ഞിവേര എരുക്കിൻവേര കരിനൊച്ചിവേർ മുഞ്ഞവേര ആവിത്തൊലി ദേവതാരം ഇവ കഷായം ആക്കി നെയ്യും നെയ്ക്കു നാലിരട്ടി പശുവിൻപാലും ബ്രഹ്മിനീരും ചേർത്തു ഏലാദിഗണമോ മേൽപ്പറഞ്ഞ മരുന്നുകളോ ഔചിത്യംപോലെ കല്ക്കമാക്കിച്ചേർത്തു കാച്ചിഅരിച്ചു സേവിക്ക. അപസ്മാരം ഉന്മാദം കുഷ്ഠം ഗരം മുതലായവ ശമിക്കും.

## അസൃഗ്ദരചികിത്സ.

൨൦൫ കൗസമുസ്താഭയാദികഷായം.

കൗസമുസ്താഭയാദൂർവ്വാഗുളൂചീശാരിബാതിലൈഃ
ശൃതം പയഃ പിബേന്നാരീ പ്രദരാമയശാന്തയേ

സാ—കുഴിമുത്തങ്ങ കടുക്കാത്തോട കറുകനാമ്പു ചിററമൃത് നറുനീണ്ടിക്കിഴങ്ങ എള്ള് ഇവ സമം കഷായംവെച്ചു സേവിക്ക. പ്രദരം (രക്തസ്രാവം) ശമിക്കും.

൨൨൯ സരസിജമകരന്ദാദിചൂൎണ്ണം.

സരസിജമകരന്ദം ചന്ദനം തണ്ഡുലീയം
മധുകമമൃതവല്ലീ ശക്കരാഭീരുതാർക്ഷ്യം
സഘൃതമധുമദേതച്ചൂൎണ്ണിതം സുന്ദരീണാം
രുധിരമുപനിരുദ്ധ്യാ ദ്യോനിമാൎഗ്ഗപ്രവൃത്തം.

സാ—താമരയല്ലി ചന്ദനം ചെറുചീരവേര് ഇരട്ടിമധുരം ചിററമൃതിൻതൂറ് ശതാവരിക്കിഴങ്ങിൻതൂറ് മാക്കീരക്കല്ല് ഇവ സമം പൊടിച്ചു തേനും നെയ്യും ചേൎത്തു മർദ്ദിച്ചു സേവിക്ക. സ്ത്രീകളുടെ രക്തസ്രാവം ശമിക്കും. രക്തപിത്തത്തിനും നന്ന്.

## സോമരോഗചികിത്സ.

൨൩൦ വാരാഹീഘൃതം.

വാരാഹ്യാഃ കന്ദതോയേ ഘൃതമമൃതസമം സേവ്യമാനാ വിപകം
നാരീ ജഹ്യാത് സുഘോരം ഹൃതവഹസദൃശം വ്യാധിമസ്ഥ്യുത്ഭവംവാ
ദ്രാക്ഷാമാഷാശതാഗന്ധാകദളിഫലയുതം ശക്കരാവാംശിമിശ്രം
ദേവേന സ്വൎഗ്ഗഭൎത്ത്രാ വിഹിതമനുപമം സ്വൎഗ്ഗസീമന്തിനീനാം.

സാ—നിലപ്പനക്കിഴങ്ങു കഷായംവച്ചു നെയ്യും നാലിരട്ടി കൂട്ടി മുന്തിരിങ്ങ ഉഴുന്നു അമുക്കരം കദളിപ്പഴം ഇവ കല്ക്കംചേൎത്തു പഞ്ചസാരയും കൂവപ്പൊടിയും പാത്രത്തിലിട്ടു അതിലരിച്ച്ഒഴിച്ചു കടഞ്ഞുചേൎത്തു സേവിക്ക. അസ്ഥിസ്രാവം രക്തസ്രാവം ഇവ ശമിക്കും. ഇതു് ഇന്ദ്രപ്രോക്തമായ ഒരു ഫലപ്രദയോഗമാണ്.

## നേത്രരോഗചികിത്സ.

൨൩൧ കോഴിപ്പൊടി (കുക്കുടപ്പൊടി)

കൊഴപ്പ കയ്യോന്നി കറുന്തകാളി തമിഴാമസമൂലം മാങ്ങാനാറി കുടങ്ങൽ പടവലം ബ്രഹ്മി താമരവളയം ഇവ നാലുറാത്തൽ വീതം ഇടിച്ചുപിഴിഞ്ഞു ചാറെടുക്കണം. നറുനീണ്ടിക്കിഴങ്ങ് ചീനപ്പാവ് ഇവ ൩ പലംവീതം. അടപൊതിയൻകിഴങ്ങു പലം ൨. വെള്ളക്കൊട്ടം അമുക്കരം മുന്തിരിങ്ങ കടുകുരോഹണി ഇവ ഒരു പലംവീതം. പവിഴപ്പുററുപലം അര ചുക്ക മുളക തിപ്പലി കുടകപ്പാലയരി കാർകോകിലരി ചെറുപ്പുന്നയരി വിഴാലരിക്കാമ്പ് കൊത്തമല്ലി ഏലത്തരി ഇവ ൪ കഴഞ്ചുവീതം ജാതിക്ക, പത്തിരി, ഗ്രാമ്പൂ അക്രാവ് വാൽമുളക് ഇവ ൨ കഴഞ്ചുവീതം. പഴക്കമുള്ള പിടക്കോഴി ഒന്നിനെ കൊന്നു വൃത്തിയാക്കി ദുഷ്ടുകളഞ്ഞു അതിനകത്തു മേൽപ്പറഞ്ഞ പൊടികൾ അടച്ച് തുന്നിക്കെട്ടി താമരയി

ലുകൊണ്ടു കെട്ടിപ്പൊതിഞ്ഞു് അടപൊതിയൻകിഴങ്ങു് വേപ്പിൻ പട്ട കടുകരോഹിണി മരമഞ്ഞൾത്തൊലി രാമച്ചം ത്രിഫലത്തോടു് ആടലോടകവേർ കൊടിത്തുവവേർ ഇവയുടെ കഷായവും മേൽപ്പറഞ്ഞ ചാറുകളുംകൂട്ടി കലത്തിലൊഴിച്ചു് (൨൭൨-ാം യോഗംപോലെ) പാകമാക്കി ഉണക്കിപ്പൊടിച്ചു് ഔചിത്യാനുസാരം തേനിലോ നെയ്യിലോ പത്ഥ്യമായി സേവിക്ക. തിമിരം കാചം പടലം ശുക്ലം മുതലായി കണ്ണിലുണ്ടാകുന്ന എല്ലാ വ്യാധികളും ശമിക്കും.

൨൭൮ കോഴിഅട (വിശേഷയോഗം)

അരിവക ആറു്—എല്ലാംകൂടി നാലുകഴഞ്ചു് (കുടകപ്പാലയരി കാർകോകിലരി ചെറുപ്പുന്നയരി വിഴാലരി കൊത്തമ്പാലയരി ഏലത്തരി) ജീരകം കായം വെള്ളുള്ളി ഇവ നാലുകഴഞ്ചുവീതം ഇന്തുപ്പു് ജാതിക്കാ ഇവ ഒരുകഴഞ്ചുവീതം. കരിംജീരകം മായാക്കു് കൃമിശത്രു കച്ചോലം ഇവ രണ്ടുകഴഞ്ചുവീതം. മുന്തിരിങ്ങാ എട്ടുകഴഞ്ചു്. കടുക്കാത്തോടു് നാലുകഴഞ്ചു്. അമൃതിൻതൂവു് നാലുകഴഞ്ചു്. നറുനീണ്ടിക്കിഴങ്ങു് അടപൊതിയൻകിഴങ്ങു് ഇവ ഒരു പലംവീതം പച്ചയ്ക്കരച്ചുചേർക്കണം. മററുള്ള മരുന്നുകളും അരച്ചുചേർത്തു വിരവി (ഇതിൽ കാൽകഴഞ്ചു് അവിയൻകൂടി ചേർക്കണം. എന്നാൽ ഔചിത്യം അനുസരിച്ചു് ഇല്ലാതെയും വിധാനമുണ്ടു്). ഒരു പാത്രത്തിലാക്കി ചുണ്ടും കാലും കറുത്ത പഴയ പിടക്കോഴിയെ കൊന്നു ചോരവീഴ്ത്തി ചങ്കും കരളും നെയ്‌വലയും എടുത്തു വേറേവെയ്ക്കുക. അതിന്റെ മാംസം നല്ലപോലെ അറഞ്ഞു മൂന്നിടങ്ങഴി വെള്ളത്തിൽ വെന്തു മൂഴക്കാക്കി എടുക്കുക അതിൽ എല്ലാംകൂട്ടി കുഴച്ചു ചങ്കും കരളും നെയ്‌വലയും കുറേ മരുന്നുകളോടു മർദ്ദിച്ചു കണ്ണൻവാഴഇലയിൽ അതു് ഒരടയായും മററുള്ളവ രണ്ടടയായും മടക്കിക്കെട്ടിലിട്ടുവററി അടപോലെ പാകമാക്കി എടുക്കുക. ചങ്കും കരളും വച്ചിട്ടുള്ള അട ആദ്യം സേവിപ്പിക്ക. ആകെ മൂന്നടയും ഒൻപതുനേരമായി സേവിപ്പിക്ക. അവ ദഹനശക്തിയുണ്ടെങ്കിൽ മൂന്നുനേരമായി സേവിപ്പിക്കാനാണു് ഗ്രന്ഥത്തിൽ വിധിക്കുന്നതു്. സേവാകാലവും അത്രയും ദിവസവും കട്ടപത്ഥ്യംവേണം. അതിനുശേഷം കുറുന്തോട്ടിവേർ കരുവിലാഞ്ചിക്കിഴങ്ങു് ഇവററിൻകഷായത്തിൽ പാൽകൂട്ടി കഞ്ഞി വച്ചു സേവിക്കാം. ഇങ്ങനെ മൂന്നോ നാലോ ദിവസം കഴിച്ചശേഷം സുഖക്കേടു കുറഞ്ഞാൽ കുളിക്കാം. ഇതു പിത്തരക്തജങ്ങളായ എല്ലാ നേത്രരോഗങ്ങൾക്കും മററു ദോഷകോപത്താലുള്ള കൃച്ഛ്രസാദ്ധ്യങ്ങളായ നേത്രരോഗങ്ങൾക്കും കൈകണ്ടതാകുന്നു.

൨൭൯ ജീവന്ത്യാദിഘൃതം.

തുലാം പചേത് ജീവന്ത്യാ ദ്രോണേപാം പാദശേഷിതേ
തൽ കഷായേ ദ്വിഗുണക്ഷീരം ഘൃതപ്രസ്ഥം വിപാചയേത്

പ്രപൗണ്ഡരീകകാകോളി പിപ്പലീലോധ്രസൈന്ധവൈഃ
ശതാഹ്വാമധുകദ്രാക്ഷാ സിതാദാരുഫലത്രയൈഃ
കാർഷികൈന്നിശി തത് പീതം തിമിരാപഹരം പരം.

സാ—ഒരു തുലാം (൧൦൦ പലം) അടപ്പൊതിയൻകിഴങ്ങ് ൧൬ ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ച്, പുണ്ഡരികക്കരിമ്പ് കാകോളി ക്ഷീരകാകോളി (പകരം ശതാവരിക്കിഴങ്ങിരട്ടി) തിപ്പലി പാച്ചോററിത്തൊലി ഇന്തുപ്പ് ശതകുപ്പ എരട്ടിമധുരം മുന്തിരിങ്ങാ ദേവതാരം ത്രിഫലത്തോട് ഇവ മൂന്നുകഴഞ്ചുവീതം അരച്ചുകലക്കി ഇടങ്ങഴി നെയ്യും രണ്ടിടങ്ങഴി പാലും ചേർത്തു കാച്ചിഅരിച്ചു സേവിക്ക. തിമിരം ശമിക്കും.

൨൧൪ പടവലാദിഘൃതം (൧)

പടവലം മുത്തങ്ങാ കൊഴപ്പ പൂക്കൈതമൂല മാങ്ങാനാറി ബ്രഹ്മി ഉഴിഞ്ഞ പൂവൻകുറുന്തൽ ചുട്ടിത്തിരുതാളി തീണ്ടാനാറി നിലപ്പനക്കിഴങ്ങ് കീഴാനെല്ലി കരുമ്പിൻതണ്ട് വിഷ്ണുക്രാന്തി ഇവ രണ്ടു പലംവീതം കരിക്കിൻവെള്ളത്തിൽ ഇടിച്ചുപിഴിയണം. പഴംകുമ്പളങ്ങാ ഒന്നുകൂടി ഇടിച്ചുപിഴിയണം. നെയ്യ് ഇടങ്ങഴി മുക്കാൽ (മൂന്നാഴി.)കല്ക്കത്തിന്—വെള്ളെരുക്കിൻവേർതൊലി മാതളത്തോട് ഇവ നാലുകഴഞ്ചുവീതം. മുന്തിരിങ്ങാപ്പഴം ഈന്തപ്പഴം എരട്ടിമധുരം മായാക്ക് ചുക്ക് മുളക് ചെറുതിപ്പലി മഞ്ഞൾ ജീരകം ജാതിക്ക ജാതിപത്തിരി ഗ്രാമ്പു അരിയാറ് (കുടകപ്പാല കാർകോകിൽ ചെരുപ്പുന്ന വിഴാൽ ഇവയുടെ അരി ഏലം കൊത്തമല്ലി ഇവ)വാൽമുളക് കടുകരോഹിണി കട്ടക്കാത്തോട് വെള്ളക്കൊട്ടം അമുക്കരം കൃമിശത്രു ഉലുവാ ഇവ ഒന്നര കഴഞ്ചുവീതംഅരച്ചു കല്ക്കംചേർത്ത്അനത്തിയിട്ടു പിറേറന്നാറം ചുണ്ടും കാലും കറുത്ത ഒരു പിടക്കോഴിയെ അറുത്തു ചോര സപ്തസ്വരങ്ങളും പിഴിഞ്ഞരിച്ചതിൽ വീഴ്ത്തി ഉടൻ ഇറച്ചി അരിഞ്ഞു മൂന്നിടങ്ങഴി വെള്ളത്തിൽവെന്തു മൂന്നാഴിയാക്കി പിഴിഞ്ഞരിച്ചു കൂട്ടിച്ചേർത്തു കാച്ചി മെഴുകുപാകത്തിൽ അരിക്ക. പാത്രപാകത്തിന് ഉരിയ കൂവനൂറും ജീരകപ്പൊടിയും ഇടുക. ഈ ഘൃതം ശുഭമുഹൂർത്തത്തിൽ സേവിച്ചാൽ എല്ലാ നേത്രവ്യാധികളും ശമിക്കും. ഇതു സിദ്ധവും പരമ്പരാഗതവും ആയ യോഗമാണ്.

൨൧൫ ത്രിഫലാദിഘൃതം.

ത്രിഫലാഷ്ടപലം ക്വാഥ്യം പാദശേഷം ജലാഢകേ
തേന തുല്യപയസ്തേന ത്രിഫലാപലകല്ക്കവാൻ
അർദ്ധപ്രസ്ഥോ ഘൃതാസ്തദ്ധഃ സിതയാമാക്ഷികേണ വാ
യുക്തം പിബേത്തത്തിമിരീ തദ്യുക്തം വാ വരാരസം.

സാ—ത്രിഫലത്തോട്ട് പലം ൮. നാലിടങ്ങഴി വെള്ളത്തിൽ കഷായംവെച്ച് ഇടങ്ങഴിയാക്കി ഇരുനാഴി നെയ്യും ഇടങ്ങഴിപ്പാലും ചേർത്ത് ഒരുപലം ത്രിഫലത്തോട്ട് കല്ക്കംചേർത്തു കാച്ചി അരിച്ചു പഞ്ചസാരയും തേനുംചേർത്തു കടഞ്ഞു സേവിക്ക; തിമിരം ശമിക്കും.

൨൧൭ പഞ്ചാമൃതഘൃതം.

തടാകശുക്തിജം സാരം ശിഗ്രുപത്രരസസ്തഥാ
നന്ദ്യാവൎത്തപ്രസൂനസ്യ സ്വരസസ്ത്വാലജോ രസഃ
ക്ഷീരം ക്ഷീരോത്ഥിതം സൎപ്പിഃ പ്രത്യേകം കുഡവോന്മിതം
ദാൎവീചന്ദനയഷ്ട്യാഹ്വൈഃ കല്കംശൈവിപചേത് ഘൃതം
സിദ്ധം തത് വ്രണശുക്ലാൎമ്മസ്യന്ദാദിഷുചക്ഷിതൎപ്പണം
വിദേഹാധിപതിപ്രോക്തം 'പഞ്ചാമൃത'മിദം ഘൃതം.

സാ—നത്തയ്ക്കാമാംസം വെന്തെടുത്തനീര് മുരിങ്ങയിലനീർ നന്ത്യാർവട്ടപ്പൂവിൻനീർ പനമടൽവാട്ടിപ്പിഴിഞ്ഞചാറ് പശുവിൻപാൽ പാൽകടഞ്ഞെടുത്ത വെണ്ണനെയ്യ് ഇവ നാഴിവീതം. മരമഞ്ഞൾത്തൊലി ചന്ദനം എരട്ടിമധുരം ഇവ മൂന്നുകഴഞ്ചുവീതം. കല്ക്കംചേർത്തു കാച്ചി അരിച്ചു കണ്ണിൽ ഒഴുക്കുക. വ്രണം അൎമ്മരോഗം സ്യന്ദം മുതലായവ ശമിക്കും.

൨൧൮ ഇക്ഷുമൂലാദിപുറമ്പട.

ഇക്ഷുമൂലമധുകാഞ്ജനദാൎവീലോദ്ധ്രഗൈരികപട്ടുത്രിഫലാഭിഃ
ലേപനം ബഹിരിദം നയനാനാം ക്ഷീരപിഷ്ടമപഹന്തി വികാരം.

സാ—കരിമ്പിൻവേർ എരട്ടിമധുരം അഞ്ജനക്കല്ല് മരമഞ്ഞൾത്തൊലി പാച്ചോററിവേർത്തൊലി കാവിമണ്ണ് ഇന്തുപ്പ് ത്രിഫലത്തോട്ട് ഇവ പാലിലരച്ചു പുറമ്പടയാക്കി പൂശുക. ദൃഷ്ടിരോഗങ്ങൾ ശമിക്കും.

൨൧൯ വെള്ളത്തപൊടി.

തുരിശ്ശ് കഴഞ്ച് ഒന്ന്. ചീനക്കാരം കഴഞ്ച് രണ്ട്. അവിയൻ കഴഞ്ച് അര. ഇവ മൂന്നുംകൂട്ടി പൊടിച്ചു പുതുച്ചട്ടിയിൽവച്ചു കുറേനേരം തീയെരിച്ചാൽ അലിയും. കോഴിമുട്ട പൊരിക്കുംപോലെയുള്ള പാകത്തിലായാൽ ഇറക്കിവച്ച് അതു പൊടിച്ചുസൂക്ഷിക്കുക. കരിമ്പനത്തണ്ടു വാട്ടിപ്പിഴിഞ്ഞനീര് മുലപ്പാൽ പനിനീർ മുതലായവയിൽ കലക്കി ഔചിത്യംപോലെ പ്രയോഗിച്ചാൽ അൎമ്മരോഗം രക്തജവികാരങ്ങൾ മുതലായ അനേകം നേത്രരോഗങ്ങൾ ശമിക്കും.

൨൧൯ ഗോദന്താദിഗുളിക.

ഗോദന്തം നാഗദന്തം കവടികഴ-
തയെല്ലാമയോടബ്ധിഫേനം
തുത്ഥം കോഴിക്കെഴുംമുട്ടയുമരിയകലം-
കൊമ്പു ചെമ്പിന്നുചൂർണ്ണം
കർപ്പൂരംതാനുമെല്ലാമിവ പരിചി-
ലരച്ചംബുനാ വത്തിതീൎത്ത-
പ്പെൺപാൽ തേനെങ്കിലും ചേൎത്തെഴുതുക
കുസുമംവെള്ളയും കുന്തവുംപോം.

൨൨൦ തിലപുഷ്പാദിഗുളിക (ചന്ദ്രപ്രഭാവൎത്തി)

അശീതിതിലപുഷ്പാണി മരിചാനി ച ഷോഡശ
പഞ്ചാശജ്ജാതിപുഷ്പാണി ഷഷ്ടിഃ പിപ്പലിതണ്ഡുലാഃ
ഇയം 'ചന്ദ്രപ്രഭാ'നാമ വൎത്തിസ്തിമിരനാശിനീ.

സാ—എള്ളിൻപൂവു് ൮൦ കുരുമുളകു് ൧൬ പിച്ചിപ്പൂവു് ൫൦ തിപ്പലിഅരി ൬൦ ഇവ പനിനീരിൽ അരച്ചു വൎത്തിയാക്കുക. കണ്ണിൽ എഴുതിയാൽ തിമിരം ശമിക്കും.

൨൨൧ വാരാഹ്യാദി പുറമ്പട.

സാ—നിലപ്പനക്കിഴങ്ങു് പുളിഞരമ്പു് എള്ളു് നാല്പാമരത്തിൻമൊട്ടു് ചിററമൃതു് ചെത്തി(തെററി)മൊട്ടു് കറുകനാമ്പു് ഇവ സമം മുലപ്പാലിൽ പുഴുങ്ങി അരച്ചു വെണ്ണക്കൂട്ടി മൎദ്ദിച്ചു കണ്ണിന്റെ പുറമേ പൂശുക നേത്രരോഗങ്ങൾ (പുകച്ചിലും മററും) ശമിക്കും.

൨൨൨ ശംഖാദിപൊടി.

ശംഖകോലാസ്ഥികതകദ്രാക്ഷാമധുകമാക്ഷികൈഃ
സുരദന്താൎണ്ണവമലൈഃ ശിരീഷകുസുമാന്വിതൈഃ
ധാത്രീഫണിജ്ജകരസൈഃ ക്ഷാരോലാംഗലകീഭവഃ
ഉഷിതഃ ശോഷിതം ചൂൎണ്ണം ശുക്ലകർഷണമഞ്ജനം.

സാ—(൧) ശംഖു് ലന്തക്കുരു തേററാമ്പരൽ മുന്തിരിങ്ങ (കുരുകളഞ്ഞു്) എരട്ടിമധുരം മാക്കിരക്കല്ലു് ഇവ വെള്ളത്തിലരച്ചുണ്ടാക്കിയ ഗുളികയും (൨) കടൽനാക്കു് കടൽനുര നെന്മേനിവാകപ്പൂവു് ഇവ വെള്ളത്തിൽ അരച്ചുണ്ടാക്കിയ ഗുളികയും ശുക്ലത്തെ ശമിപ്പിക്കും. (൩) നെല്ലിക്കാത്തോടു് മണിക്കുന്തകം ഇവ കഷായംവച്ചു അതിൽ മേന്തോന്നിക്കിഴങ്ങുകൊണ്ടു ക്ഷാരമുണ്ടാക്കി അതിലാക്കി വററിച്ചതു് ഉണക്കിപ്പൊടിച്ചു് അതു് എഴുതിയാലും ശുക്ലം നേത്ര രോഗം പോകും.

൨൨൩ ഇളനീർക്കുഴമ്പ് (രസക്രിയ) (൧)

ദാർവ്വീവരാമധുകമംഭസി നാളികേരേ
പക്വാഷ്ടഭാഗപരിശിഷ്ടരസം പുനസ്തത്
സാന്ദ്രം വിപാച്യ ശശിസൈന്ധവമാക്ഷികാഢ്യം
യുജ്യാത് വ്രണാർമ്മതിമിരാദിഷു പിത്തജേഷു.

സാ—മരമഞ്ഞൾത്തൊലി ത്രിഫലത്തോട് എരട്ടിമധുരം ഇവ ൨ പലംവീതം. ഇളനീർവെള്ളം ഇടങ്ങഴി ൩. കഷായംവച്ചു മുന്നാഴിയാക്കി പിഴിഞ്ഞരിച്ചു കുറുക്കി മെഴുകുപാകത്തിനുമുമ്പു തേൻ കർപ്പൂരം ഇന്തുപ്പ് ഇവ ൩ കഴഞ്ചുവീതം ചേർത്ത് അരച്ചു പിത്തജങ്ങളായ വ്രണം അർമ്മം തിമിരം മുതലായവയ്ക്കു എഴുതുക. ശമിക്കും. ഇതിൽ അതിമധുരംമാത്രം മൂന്നുപലം എടുത്തു ൬ ഇടങ്ങഴി ഇളനീർവെള്ളത്തിൽ കഷായംവച്ചു വാങ്ങി തേനും പിന്നീട് ഇന്തുപ്പും പീതൃമണിയും പിന്നീടു പച്ചക്കർപ്പൂരവും ചേർത്തരച്ചു പാകപ്പെടുത്തണമെന്നുള്ള അഭിപ്രായങ്ങൾ ഓരോ വിധാനങ്ങൾ എന്നു മാത്രമേ പറയാനുള്ളു.



൨൨൪ ഇളനീർക്കുഴമ്പ് (൨)

അരിവാകത്തുരം ജീരകം പീതൃമണി പച്ചക്കർപ്പൂരം ചീനക്കാരം തിപ്പലി ഗ്രാമ്പൂ വാൽമുളക് കടുക്കാത്തോടു കരിംജീരകം ഇവ ഒരോ കഴഞ്ചുവീതം ഉണക്കിപ്പൊടിച്ചു ചെന്തെങ്ങിലെ കരിക്കിൻ വെള്ളത്തിൽ നല്ലതുപോലെയരച്ചു ഒന്നേകാൽ ഇടങ്ങഴി കരിക്കിൻ വെള്ളത്തിൽ കലക്കി (ചെന്തെങ്ങിലെ കരിക്ക്) ഏഴുശീലയിൽ അരിച്ച് ഉരുളിയിലൊഴിച്ചു കുറേശ്ശെ തീയെരിച്ചുഇളക്കി വററിയാൽ കുഴമ്പുപാകത്തിൽ വാങ്ങി മുക്കാൽത്തുടം ചെറുതേൻ അരിച്ചുവീഴ്ത്തി തേൻപതത്തിൽ എടുത്തു സൂക്ഷിക്ക. രക്തപടലം ചൂട് ചൊറിപ്പുല്പം മുതലായ അനേകരോഗങ്ങൾക്കു നന്ന്. പഴപ്പു നില്ക്കും. തണുപ്പുതോന്നാനും ഉറക്കത്തിനും സുഖത്തിനും വളരെ പററിയതു്.

൨൨൫ മുക്കാദിപുറമ്പട.

മുക്താചെങ്കൽകുളിരിണനിശാദ്വന്ദ്വപാച്ചോററിഗോപീ
പേരാൽമൊട്ടും കുറുകയുമിരാമച്ചവും വേപ്പിലാ ച
പാലിൽ പിഷ്ട്വാ പുനരപി ദൃശോഃ പൃശിനാലാശ്രുതിരുക്
വീക്കംചൂടും രുജയുമുടനേ രക്തതാപ്യഞ്ചുനാളിൽ.

സാ—ത്രിഫലത്തോട് കാവിമണ്ണ് ചന്ദനം രക്തചന്ദനം വറട്ടുമഞ്ഞൾ മരമഞ്ഞൾത്തൊലി പാച്ചോററിത്തൊലി നറുനീണ്ടി

ക്കിഴങ്ങ് പേരാൽമൊട്ട് കറുകനാമ്പ് രാമച്ചം വേപ്പില ഇവ പാ ലിൽ അരച്ചു പുറമ്പട ഇടുക. വീക്കം ചൂട് വേദന ചുവപ്പ് ഇവ അഞ്ചുദിവസംകൊണ്ടു ശമിക്കും.

൨൨൩ ത്രിഫലാദിഗുളിക.

ത്രിഫലാനികടൂനിവിളംഗവചാ ഹരിതാലരസാഞ്ജനസല്പവണം
ശബരാഹ്വയതാമ്രരജസ്ഫടികം രജനീദ്വയരോചനവാരിചരം
ത്രുടിചന്ദനതാപ്യഗരുക്ഷതജം കതകമ്മധുകോദധിഫേനയുതം
ശശിപീതകരോഹിണിസീസരുജാഗിരിശൃംഗഗവാക്ഷികഗോദശനം
ക്ഷുരരേണുകമൗക്തികതുത്ഥഗിരി വരക്രൂമ്മവരാടകകാന്തയുതം
അമൃതാക്ഷജനിംബകരഞ്ജരസൈഃ സുരസാർജ്ജുനജാതിമുരിംഗി-
[രസൈഃ
അഥമാക്ഷ്വബീജകപൂരരസൈഃ സുരയാപയസാ ച ഗവാമ്മധുനാ
ഘൃതതോപി ച സപ്തദിനാനി കൃതാ ദ്രവവത്തിരിയം നളമദ്ധ്യഗതാ
തിമിരേ പടലേ മണികാ ച ഗദേ വ്രണശുക്ലഗദേപ്യജകേ മഹതി
നിമിനാ വിഹിതാകിലസംയമിനാ നയനാമയസപ്തതി നാശകരീ.

സാ—ത്രിഫലത്തോട് ചുക്കു മുളകു തിപ്പലി വിഴാലരിക്കാമ്പു വയമ്പ് അരിതാരം രസാഞ്ജനം ഇന്തുപ്പു പാച്ചോററിവേർതൊ ലി ചെമ്പുപൊടി സ്ഫടികം മഞ്ഞൾ മരമഞ്ഞൾത്തൊലി ഗോ രോചന ഏലത്തരി ചന്ദനം മാക്കിരക്കല്ല് അകിൽ കോലരക്കു തേററാമ്പരൽ എരട്ടിമധുരം കടൽനുര കർപ്പൂരം പിത്തരോഹിണി കറുത്തീയം വെള്ളക്കൊട്ടം കാവിമണ്ണ് പേക്കുമ്മട്ടി പശുവിൻപല്ല് കത്തിക്കല്ല് മുത്ത് തുത്ത് ആമയോട് കവടിപ്പരൽ കാന്തം ഇവ സമം അമൃതിൻനീർ താന്നിക്കാനീർ വേപ്പിൻനീർ പുംകിൻനീർ തുളസിനീർ നീർമരുതിൻനീർ പിച്ചകനീർ മുന്തിരിങ്ങാനീർ കയ്യോ ന്നിനീർ ജോനകനാരങ്ങനീർ കള്ള് പശുവിൻപാൽ തേൻ നെ യ്യ് ഇവകളിൽ ഏഴുദിവസംഅരച്ചു ഗുളികയാക്കി കണ്ണിൽ എഴു തുക. തിമിരം പടലം മുതലായവശമിക്കും.

൨൨൪ ഏരണ്ഡാദിതൈലം.

വെളുത്താവണക്കിൻവേർതൊലി കണ്ടകാരിച്ചുണ്ടയ്ക്കാ ദേ വതാരം വയമ്പ് തകരം കുവളവേർ പീരത്തിൻകായ് ഇവ നല്ല പോലെ അരച്ചു ചെറുനാരങ്ങാനീർ കയ്യോന്നിനീർ ഇവ തൈ ലത്തിനു നാലിരട്ടി ചേർത്തു എണ്ണയും ചേർത്തു കാച്ചി മൃദുപാക ത്തിൽ അരിച്ചു നസ്യംചെയ്ക. നേത്രരോഗങ്ങൾ, ദുഷ്ടപീനസം മററു ഊർദ്ധ്വാംഗരോഗങ്ങൾ ഇവ ശമിക്കും.

൨൨൮ മഞ്ജിഷ്ഠാദിതൈലം.

മഞ്ജിഷ്ഠാഞ്ജനശാരിബാബ്ദകടുകാതക്കോലജാതീഫല-
ശ്രീകണ്ഠത്രിഫലാജടാതഗരരുഗ്യഷ്ടീ ചതുർജ്ജാതകൈഃ
സോശീരാഗരുചോരയുഗ്മമൃഗനാഭീന്ദ്വുല്പലാംഭോവിസൈഃ
തൈലംനേത്രശിരോഽർത്തിഹാരിസപയസ്സിദ്ധം കുമാരീരസേ.

സാ—മഞ്ചട്ടി അഞ്ജനക്കല്ല് നറുനീണ്ടിക്കിഴങ്ങ് മുത്തങ്ങ കടുകുരോഹിണി തക്കോലം ജാതിക്ക കണ്ടിവെണ്ണ ത്രിഫലത്തോട് ജടാമാഞ്ചി തകരം കൊട്ടം ഇരട്ടിമധുരം ഏലം ഇലവർങ്ങം പച്ചില നാഗപ്പൂ രാമച്ചം അകിൽ കച്ചോലം നറുചെണ്ണക്കിഴങ്ങ് ചെങ്ങഴിനീർക്കിഴങ്ങ് ഇരുവേലി താമരവളയം ഇവ കല്കമാക്കി ച്ചേർത്തു എണ്ണയും കററാർവാഴനീരും കൂട്ടിക്കാച്ചി, പാത്രപാകത്തിന് കല്ക്കത്തിലെ ഒരു മരുന്നിനു തുല്യമാക്കി കർപ്പൂരവും, വെരുകിൻപുഴുകും കൂട്ടി പാകമാക്കി തേയ്ക്കുക. നേത്രരോഗങ്ങൾ ശിരോരോഗങ്ങൾ ഇവ ശമിക്കും.

൨൨൯ അസനവില്വാദിതൈലം.

അസനവില്വബലാമൃതപാചിതേ
മധുകനാഗരകത്രിഫലാന്വിതേ
പയസി തൈലമിദം പയസാ പചേ-
ന്നയനകർണ്ണശിരോഹിതമുത്തമം.

സാ—വേങ്ങക്കാതൽ, കൂവളവേർ കുറുന്തോട്ടിവേർ ചിററമൃത്, ഇവ സമം കഷായംവച്ചു നാലൊന്നാക്കി എണ്ണയ്ക്ക് നാലിരട്ടി, ഇരട്ടിമധുരം, ചുക്ക്, ത്രിഫലത്തോട ഇവ കല്ക്കം അരച്ചുചേർത്തു എണ്ണയ്ക്കിരട്ടി പാലുംചേർത്തു കാച്ചിഅരിച്ചുതേയ്ക്കുക. നേത്രരോഗങ്ങളും കർണ്ണരോഗങ്ങളും ശിരോരോഗങ്ങളും ശമിക്കും.

൨൩൦ ഭൃംഗാമലകാദിതൈലം.

ഭൃംഗാമലകരസാഢ്യം തൈലപ്രസ്ഥം പലഞ്ച മധുകസ്യ
ക്ഷീരാഢകേ വിപക്വം, വലാകാമപി കോകിലാം കുരുതേ
അന്ധമനന്ധം കുരുതേ ബധിരമബധിരം തഥൈവ ചലദന്തം
ഉപചിതപീനോരസ്കോ ഭവതി നരോ മാസമാത്രേണ.

സാ—കയ്യോന്നിനീർ പച്ചനെല്ലിക്കനീർ ഇവ സമം കൂട്ടി ഇടങ്ങഴി ൧, എണ്ണ ഇടങ്ങഴി ൧, കല്ക്കത്തിന്—അതിമധുരംപലം ൧ പാൽ ഇടങ്ങഴി ൪ കാച്ചിഅരിച്ചു തേയ്ക്കുക. സ്വരം തെളിയും. കണ്ണിനു കാഴ്ചക്കുറവുശമിക്കും. ചെവിക്ക് ശബ്ദശ്രവണശക്തി ഉണ്ടാകും. പല്ലിളക്കം ശമിക്കും. നെഞ്ചും ചുമലും വണ്ണിച്ചുവരും.

൨൩൧ രത്നാദിഗുളിക. (വിശേഷയോഗം)

ചന്ദനം രക്തചന്ദനം ഇരട്ടിമധുരം കൊട്ടം മരമഞ്ഞൾത്തൊലി ത്രിഫലത്തോട് തിപ്പലി ജീരകം ചീനക്കാരം കാവിമണ്ണ് കോലരക്ക് തേററാമ്പരൽ പൊന്ന് വെള്ളി ചെമ്പ് പീതമണി പച്ചക്കർപ്പൂരം പൊന്നമ്പർ പക്ഷിഅമ്പർ മീനമ്പർ വൈരപ്പൊടി പച്ചക്കല്ല് നീലക്കല്ല് പത്മരാഗക്കല്ല് മൌക്തികം (മുത്ത്) പവിഴം മുത്തങ്ങ പുഴറ്റ് ഗോരോചന കസ്തൂരി മുന്തിരിങ്ങ ഏലത്തരി കരയാമ്പൂ ഗരുഡപ്പച്ച ചായില്യം തുരിശ്ശ് മനയോല ഇവയെല്ലാം അരക്കഴഞ്ച് വീതം പൊടിച്ച് ഏഴര നാഴിക പനിനീരിൽ അരച്ച് നിഴലുണക്കി പിറേറന്നാൾ ഒരു പലം കോലരക്കിൻകഷായത്തിൽ ഒരു യാമം അരച്ച് നിഴലുണക്കി പിറേറന്നാൾ ഒരു പലം തേററാമ്പരൽകഷായത്തിൽ ഒരു യാമം അരച്ചുണക്കി പിറേറന്നാൾ നാലുകഴഞ്ച് അതിമധുരവും നാലുകഴഞ്ച് ദേവതാരവുംകൂടി കഷായംവച്ചതിലരച്ച് നിഴലുണക്കി പിറേറന്നാൾ ഒരുപലം ചന്ദനം രണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് മുക്കാൽതുടമാക്കി അതിലരച്ച്, പാകത്തിന് ഗുളികയാക്കി നിഴലുണക്കി സൂക്ഷിക്ക. കാചം തിമിരം പടലം മുതലായ എല്ലാ രോഗങ്ങൾക്കും, ഓരോമരുന്നിൻചാറുകളിലും മുലപ്പാലിലും നന്ത്യാർവട്ടപ്പൂവിൻചാററിലും മററും എഴുതാം. എല്ലാ രോഗങ്ങൾക്കും വിശേഷം.

## കണ്ണ്രോഗചികിത്സ.

൨൩൨ വിലപത്രാദി (അഷ്ടപത്രാദി) തൈലം.

വിലകാരസ്കരദളം ഭ്രാമരം ശക്രവല്ലരി
സാമൃതം നാഗവല്ല്യഗ്രം പടോലാമലകം തഥാ
ആസൃത്യ ദ്വിഗുണം ക്ഷീരം തൈലപ്രസ്ഥം വിപാചയേത്
അഷ്ടപത്രമിദം തൈലം ശിരോരോഗവിനാശനം.

സാ—കൂവളത്തില കാഞ്ഞിരത്തില കയ്യോന്നി ഉഴിഞ്ഞ ചിററമൃതു കൊടിത്തൂലി (വെററിലവള്ളിത്തല) പടവലം നെല്ലിക്കാ ഇവ ഇടിച്ചുപിഴിഞ്ഞനീര് എണ്ണയ്ക്കു നാലിരട്ടിയും പാൽ എണ്ണയ്ക്കിരട്ടിയും ചേർത്തു-കല്ക്കത്തിന് ഔചിത്യാനുസാരം കടുക്കാത്തോടോ അതിമധുരമോ, ഏലാദിഗണമോ ചേർത്തു കാച്ചിഅരിച്ച് തേയ്ക്കുക. ശിരോരോഗങ്ങൾ ശമിക്കും.

ഇതു കുട്ടികൾക്ക വിശേഷമാണ്. കൽക്കമില്ലാതേയും പാകമാക്കാം-ചെമ്പരുത്തിപത്രാദി—തുടങ്ങി വേറെയും അഷ്ടപത്രാദികൾ ഉണ്ട്.

൨൩൩. നിർഗ്ഗുണ്ഡീരജനീതൈലം.

നിർഗ്ഗുണ്ഡീരജനീവിലാസ്നുഹ്യൈകരസേശൃതം
തൈലം ശ്രവണദോഷഘ്നം വിശേഷാത് പൂയനാശനം.

സാ—കരിനൊച്ചിയില, പച്ചമഞ്ഞൾ, കൂവളത്തില, കള്ളിയില, കയ്യോന്നി, എരുക്കില ഇവ പിഴിഞ്ഞനീരു് എണ്ണയ്ക്കു നാലിരട്ടി ചേർത്തു ൨൩൨-ാംയോഗംപോലെ കല്ക്കവിധി. ഇൽഗ്ഗുലുവും വയമ്പും ആകാം. ശ്രവണരോഗം ശമിപ്പിക്കും. പഴുപ്പും പോക്കും.

൨൩൪. കുഷ്ഠശുണ്ഠ്യാദിതൈലം.

കുഷ്ഠശുണ്ഠീവചാദാരുശതാഹ്വാഹിംഗുസൈന്ധവൈഃ
ബസ്തമൂത്രേ ശൃതം തൈലം പുരാണശ്രവണാർത്തിനുത്.

സാ—വെള്ളക്കൊട്ടം ചുക്കു വയമ്പു് ദേവതാരം ശതകുപ്പ കായം ഇന്തുപ്പു് ഇവ കല്ക്കംചേർത്തു എണ്ണയുടെ നാലിരട്ടി ആട്ടിൻമൂത്രവും ചേർത്തു എണ്ണകാച്ചിഅരിച്ചു ചെവിയിൽ വീഴ്ത്തുക. പഴകിയ ചെവിവേദനയും ശമിക്കും.

## നാസാരോഗചികിത്സ

൨൩൫. പടോലാദിഘൃതം. (൧)

പടോലനിംബകടുകാദാർവീസേവ്യവരാവൃഷം
സധന്വയാസത്രായന്തീ പർപ്പടം പാലികം പൃഥക്
പ്രസ്ഥമാമലകാനാം ച ക്വാഥയേദർമ്മണേഽഭസഃ
തദാഢകേഽർദ്ധപലികൈഃ പിഷ്ടൈഃ പ്രസ്ഥം ഘൃതാത് പചേത്
മുസ്താഭൂനിംബയഷ്ട്യാഹ്വാകുടജോദീച്യചന്ദനൈഃ
സപിപ്പലീകൈസ്തൽസർപ്പിർഘ്രാണകർണ്ണാക്ഷിരോഗജിത്
വിദ്രധിജ്വരദുഷ്ടാരുർവിസർപ്പാപചികുഷ്ഠജിത്
വിശേഷാച്ഛുക്ലതിമിരനക്താന്ധ്യോഷ്ണാസ്രദാഹഹൃത്.

സാ—പടവലം വേപ്പിൻപട്ട കടുകരോഹിണി മരമഞ്ഞൾതൊലി രാമച്ചം ത്രിഫലത്തോടു് ആടലോകവേർ കൊടിത്തുവവേർ ബ്രഹ്മി പർപ്പടകപ്പുല്ലു് ഇവ ഓരോ പലംവീതം. നെല്ലിക്കാത്തോടു് പലം ൧൬. ഇവ ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിടങ്ങഴിയാക്കി അരിച്ചു്, കല്ക്കം-മുത്തങ്ങ പുത്തരിച്ചുണ്ടവേർ ഇരട്ടിമധുരം കുടകപ്പാലയരി രാമച്ചം ചന്ദനം തിപ്പലി ഇവ അരപ്പലം വീതം. നെയ്യു് ഇടങ്ങഴി ൧. കാച്ചിഅരിച്ചു സേവിക്ക. നാസാരോഗങ്ങൾ, ശ്രോത്രരോഗങ്ങൾ, നേത്രരോഗങ്ങൾ, ഇവയ്ക്കും വിദ്രധിവ്രണകുഷ്ഠാദികൾക്കും നന്നു്.

൨൩൬. നികുംഭസിന്ധൂത്ഥാദിതൈലം—വത്തി.

നാഗദന്തിവേർ ഇന്തുപ്പ് കൊട്ടം ഇരട്ടിമധുരം രാമച്ചം ഇവ കല്ക്കമാക്കി ഇഞ്ചിനീരും പാലുംക്രട്ടി എണ്ണകാച്ചിത്തേയ്ക്കുക. ഇവ തന്നെ തിരിയാക്കി എണ്ണയിൽമുക്കി പുകയ്ക്കുക. എന്നാൽ നാസാ കണ്ണരോഗങ്ങൾ ശമിക്കും.

൨൩൭. ചിത്രകാദിതൈലം.

ചിത്രകാഗ്നികസിന്ധൂത്ഥൈരേരണ്ഡതിലജം പചേത്
കണ്ണശൂലാമശൂലാനാം രഹസ്യം പരമൌഷധം.

സാ—വെളുത്താവണക്കിൻവേരു് കൊടുവേലിക്കിഴങ്ങ്, ഇന്തുപ്പ് ഇവ കല്ക്കമാക്കി ആവണക്കെണ്ണ കാച്ചിയരിച്ചു ചെവിയിൽ വീഴ്ത്തുക. കണ്ണശൂല ശമിക്കും. മററു ഔദരശൂലകൾക്കും ഇതു സേവിക്ക. ശമിക്കും.

൨൩൮. ഹിംഗുവ്യോഷാദിതൈലം.

ഹിംഗുവ്യോഷവിഡംഗകട്ഫലവചാരുക്ശ്രീകണ്ഠഗന്ധൈര്യുതൈഃ
ലാക്ഷാശ്വേതപുനന്നവാബ്ദകുടജൈഃ പുഷ്പോത്ഭവൈഃ സൌരസൈഃ
ഇത്യേഭിഃ കടുതൈലമേതദനലേ മന്ദേ സമൂത്രം ശൃതം
പീതം നാസികയാ യഥാവിധി ഭവേന്നാസാമയിഭ്യോ ഹിതം.

സാ—കായം ചുക്കു മുളകു തിപ്പലി വിഴാലരി കുമിഴിൻവേരു വയമ്പു കൊട്ടം മുരിങ്ങവേർതൊലി ഇവ കല്ക്കമായും കോലരക്കു തമിഴാമവേർ മുത്തങ്ങ കുടകപ്പാലയരി ഇവററിൻകഷായവും തുള സിനീരും ഗോമൂത്രവും എണ്ണയും ക്രട്ടി കാച്ചി അരിച്ചു നസ്യംചെയ്ക, സേവിക്ക; നാസാരോഗങ്ങൾ ശമിക്കും.

## ജിഹ്വാരോഗചികിത്സ.

൨൩൯. ദ്രാക്ഷാഗുളൂച്യാദിതൈലം.

ദ്രാക്ഷാഗുളൂചീസുമനഃപ്രവാല-
ദാവീയവാഷത്രിഫലാകഷായഃ
ക്ഷൌദ്രേണ യുക്തഃ കബളഗ്രഹോയം
സർവാമയാൻ വക്ത്രഗതാൻ നിഹന്തി.

സാ—മുന്തിരിങ്ങ ചിററമൃതു് മരമഞ്ഞൾത്തൊലി കൊടിത്തു വവേരു ത്രിഫല ഇവ സമം കഷായംവച്ചു നാലിലൊന്നാക്കി പിഴിഞ്ഞരിച്ചു തേൻചേത്തു കവിൾക്കൊള്ളുക. വക്ത്രരോഗങ്ങൾ ശമിക്കും.

൨൪൦ അരിമേദാദിതൈലം.

അരിമേദത്വചോ ഗ്രാഹ്യം നവാത് പലശതം തഥാ
ന്യഗ്രോധോദുംബരാശ്വത്ഥപ്ലക്ഷവല്ക്കം ശതന്തഥാ
ചതുർദ്രോണേ ജലേ പക്ത്വാ ചതുർഭാഗാവശേഷിതേ
തൈലാഢകം പചേത്തത്ര കാർഷികൈഃ കല്ക്കിതൈരിമൈഃ
യഷ്ടിത്രിജാതമഞ്ജിഷ്ഠാ ഗായത്രീലോധ്രകട്ഫലൈഃ
ക്ഷീരിവൃക്ഷാഽരിമേദത്വക് മുസ്താഗുരുഹിമദ്വയൈഃ
കർപ്പൂരജാതീതക്കോലമാംസീവാളകഗൈരികൈഃ
മൃണാളമിസിവൈദേഹീപത്മകേസരപത്മകൈഃ
ലാക്ഷാസമംഗാബൃഹതീ വിഡംഗമധ്യസുരദ്രുമൈഃ
ശൈലേയപുഷ്കരജടാ വ്യാഘ്രീമദനസംയുതൈഃ
ജാതേ ചിക്കണപാകേ തു പരിസ്രാവ്യ നിധാപയേത്
തത്തൈലം പാനഗണ്ഡൂഷനസ്യോന്മർദ്ദനവസ്തിഭിഃ
മുഖജാനാമയാൻ ഹന്തി വിശേഷാദ്ദന്തരോഗജിത്.

സാ—കരിവേലപ്പട്ടപലം ൧൦൦ നാൽപ്പാമരപ്പട്ട (൧൧൨-ാം യോഗം) പലം ൧൦൦. ഇവ നൂറ് ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് ൧൬ ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു നാലിടങ്ങഴി എണ്ണയും ചേൎത്ത്, കല്ക്കത്തിന്—ഇരട്ടിമധുരം ഏലത്തരി ഇലവൎങ്ഗം സമുദ്രപ്പച്ച മഞ്ചട്ടി കരിങ്ങാലിക്കാതൽ പാച്ചോററിവേർതൊലി കുമിഴിൻവേർ നാല്പാമരത്തൊലി (൧൧൨-ാംയോഗം നോക്കുക) കരിവേലത്തൊലി മുത്തങ്ങ അകിൽ ചന്ദനം രക്തചന്ദനം തക്കോലം മാഞ്ചി ഇരുവേലി കാവിമണ്ണ് താമരവളയം ശതകുപ്പ തിപ്പലി താമരയല്ലി പതിമുകം കോലരക്ക പടർച്ചുണ്ടവേർ ചെറുവഴുതിനവേർ ഇളയക്രുവളക്കാ ദേവതാരം കന്മദം പുഷ്കരമൂലി ജടാമാഞ്ചി കണ്ടകാരി മലങ്കാരയ്ക്കാ ഇവ മൂന്നുകഴഞ്ചുവീതം അരച്ചുകലക്കി കാച്ചി അരിക്കുക. പാത്രപാകത്തിന്നു നേൎക്കെപ്പൊടിച്ച ജാതിക്കയും കർപ്പൂരവും മൂന്നുകഴഞ്ചുവീതം ചേൎത്തുകൊള്ളുക. ഈ തൈലം സേവിക്കാനും കവിൾക്കൊള്ളാനും നസ്യത്തിനും തേയ്ക്കാനും നന്ന്. ദന്തരോഗങ്ങൾക്കും മുഖരോഗങ്ങൾക്കും ശമനം വരുത്തും.

൨൪൧ ജാതീമഞ്ഞളാദിതൈലം.

ജാതീമഞ്ഞളെരിക്കിഴങ്ങുതൊഴുകൈ വന്മന്തരാനിംബജം
ചാററിൽകൊട്ടമമച്ച്വള്ളികടുകിൻ മൂന്നും ഫലാനാം ത്രയം
ഏലം കല്ക്കിതമെണ്ണവെന്തുവഴിപോൽ വായ്ക്കൊൾകിലന്നേകെടും
വായിൽതോന്നിനനോവു പല്ലുമുടനേ വജ്രപ്രമാണം ഭവേത്.

സാ—പിച്ചകത്തില പച്ചമഞ്ഞൾ ഇഞ്ചി പുല്ലാന്നിയില ബ്രഹ്മി വേപ്പില ഇവററിൻനീര് എണ്ണയ്ക്ക് നാലിരട്ടി ചേൎത്തു

കൊട്ടം അമച്ച്ക്കൊടി (ചൊവ്വള്ളി-പൂവത്തു് ഇങ്ങനെയും അഭിപ്രായമുണ്ടു്) ചുക്കു് മുളകു് തിപ്പലി ത്രിഫലത്തോടു് ഏലത്തരി ഇവ കല്ക്കംചേൎത്തു കാച്ചി അരിച്ചു് ഉപയോഗിച്ചാൽ ദന്തരോഗങ്ങൾ വേദനകൾ മുതലായവ ശമിക്കും. ഈ തൈലം അഭ്യംഗത്തിനും കവിൾക്കൊള്ളാനും നന്നു്.

ഇതിൽ ''സുഷവീചമ്മന്തലാനിംബജം'' എന്നു പാഠഭേദം ഉണ്ടു്. തൊഴുകൈയ്ക്കു മുക്കുററി എന്നും അഭിപ്രായം സ്വീകരിച്ചു വരുന്നവരുണ്ടു്.

൨൪൨. നാഗരാദിതൈലം.

നാഗരസ്യ തുലേ ദ്വേ സ്യാത് തുലൈകാ ചിത്രകസ്യ ച
ദേവദാരു തദൎദ്ധംസ്യാത് തദൎദ്ധം ദ്വികരഞ്ജകം
മുസ്താരിമേദാ ത്രിഫലാ ദന്തീമൂലാൎക്കഗുൽഗുലു
തദൎദ്ധമിതിസംഗ്രാഹ്യം പചേത് ദ്രോണദ്വയാംഭസാ
തൈലാഢകം വിപക്തവ്യം കാഷ്ഠികൈഃ കല്ക്കിതൈരിമൈഃ
ശഠീപുഷ്കരശാൎങ്ഗേഷ്ടാ ഹപുഷാ പിപ്പലീത്രയൈഃ
ഭാൎങ്ഗീരാസ്നാമധൂച്ഛിഷ്ട നിശാദ്വയവചാംബുദൈഃ
ചതുൎജ്ജാതകമഞ്ജിഷ്ഠാ ചന്ദനാഗരുപത്മകൈഃ
മാംസീലോദ്ധ്റവരാക്രാന്തൈഃ ക്ഷീരദ്വിഗുണസംയുതം
തത്പക്വം വിനിഹന്ത്യാശു മുഖജാൻ സകലാമയാൻ
പാനാഭ്യഞ്ജനഗണ്ഡൂഷനസ്യോന്മൎദ്ദനവസ്തിഭിഃ

സാ—ചുക്കു് തുലാം രണ്ടു്, കൊടുവേലിക്കിഴങ്ങു് തുലാം ഒന്നു് ദേവതാരം തുലാം അര, ആവിത്തൊലി പുങ്കിൻതൊലി ഇവ ഇരുപത്തഞ്ചുപലം, മുത്തങ്ങ കരിവേലപ്പട്ട ത്രിഫലത്തോടു് നാഗദന്തിവേർ എരുക്കിൻവേർ ഗുൽഗ്ഗലു ഇവയെല്ലാംകൂടി പലം പന്ത്രണ്ടര (എന്നാൽ ഇവയെല്ലാംകൂടി ഇരുപത്തഞ്ചുപലം തന്നെയെന്നു് അഭിപ്രായമുണ്ടു്) ഇവ മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിലൊന്നാക്കി പിഴിഞ്ഞരിച്ചു നാലിടങ്ങഴി എണ്ണചേൎത്തു കല്ക്കത്തിനു്, കച്ചോലം പുഷ്കരമൂലം കറുകച്ചുലിവേരു് അടയ്ക്കാമണിയൻവേർ തിപ്പലി കാട്ടുതിപ്പലിവേർ അത്തിത്തിപ്പലി ചെറുതേക്കു് ചിററരത്ത മെഴുകു് മഞ്ഞൾ മരമഞ്ഞൾത്തൊലി വയമ്പു് മുത്തങ്ങ ഏലം ഇലവൎങ്ഗം പച്ചില നാഗപ്പൂ മഞ്ചട്ടി ചന്ദനം അകിൽ പതിമുകം മാഞ്ചി പാച്ചോററിത്തൊലി ത്രിഫലത്തോടു് കൊട്ടം ഇവ മൂന്നുകഴഞ്ചുവീതം അരച്ചുചേൎത്തു് എട്ടിടങ്ങഴി പാലുംകൂട്ടി കാച്ചി അരിച്ചു തേയ്ക്ക. മുഖരോഗങ്ങൾ പല്ലിളക്കം കണ്ഠരോഗങ്ങൾ വ്രണങ്ങൾ മുതലായവ ശമിക്കും. കുടിക്കാനും കവിൾക്കൊള്ളാനും നസ്യത്തിനും ഉപയോഗിക്കാം.

൮൪൩. തുംഗദ്രുമാദിതൈലം.

തുംഗദ്രുമസ്യ തരുണസ്യ ജലേ സുഗന്ധ-
ലാമജ്ജയഷ്ടിമധുകോല്പലചന്ദനാനാം
കല്ക്കേന ദുഗ്ദ്ധസഹിതേന വിപക്വമേതത്
തൈലം ശിരോനയനതർപ്പണമർപ്പണേന.

സാ—നറുംചണ്ണക്കിഴങ്ങ് രാമച്ചം എരട്ടിമധുരം ചെങ്ങഴിനീർക്കിഴങ്ങ് ചന്ദനം ഇവ കല്ക്കം ചേർത്തു എണ്ണയുടെ നാലിരട്ടി ഇളയ കരിക്കിൻവെള്ളവും എണ്ണയ്ക്കു സമം പാലും കൂട്ടി കാച്ചിഅരിച്ചു തേയ്ക്കുക; കണ്ണിനും തലയ്ക്കും നന്ന്.

---

## അദ്ധ്യായം ൩

---

## ഭംഗക്ഷതാദിചികിത്സകൾ.

൮൪൪ ബലാതൈലം.

ബലാശതംഛിന്നരുഹാപാദം രാസ്നാഷ്ടഭാഗികം
ജലാഢകശതേപക്ത്വാ ശതഭാഗസ്ഥിതേ രസേ
ദധിമസ്ത്വിക്ഷുനിര്യ്യാസശുക്തൈസ്തൈലാഢകംസമൈഃ
പചേത്സാജപയോർദ്ധാംശം കല്ക്കൈരേഭിഃപയോന്വിതൈഃ
ശഠീസരളദാർവ്വേലാമഞ്ജിഷ്ഠാഗരുചന്ദനൈഃ
പത്മകാതിബലാമുസ്താസൂപ്യപർണ്ണീഹരേണുഭിഃ
യഷ്ട്യാഹ്വസുരസവ്യാഘ്രനഖർഷഭകജീവകൈഃ
പലാശരസകസ്തൂരീ നളികാജാതികോശകൈഃ
സ്പൃക്കാകുങ്കുമശൈലേയ ജാതീകടുഫലാംബുഭിഃ
ത്വക്കുന്ദുരുഷ്കകർപ്പൂരതുരുഷ്കശ്രീനിവാസകൈഃ
ലവംഗനഖതക്കോലകുഷ്ഠമാംസീപ്രിയംഗുഭിഃ
സ്ഥൗണേയതകരധ്യാമവചാമദനകപ്ലവൈഃ
സനാഗകേസരൈഃ സിദ്ധേ ദദ്യാച്ചാത്രാവതാരിതേ
പത്രകല്ക്കംതതഃപൂർവ്വം വിധിനാ തത്പ്രയോജിതം
കാസശ്വാസജ്വരഛർദ്ദിമൂർച്ഛാഗുന്മക്ഷതക്ഷയം
പ്ലീഹശോഷമപസ്മാരം അലക്ഷ്മീം ച പ്രണാശയേത്
ബലാതൈലമിദം ശ്രേഷ്ഠം വാതവ്യാധിവിനാശനം.

സാരം—കുറുന്തോട്ടിവേർ പലം ൧൦൦, ചിററമൃതു പലം ൨൫, ചിററരത്ത പലം ൧൨൫, ഇവ ൪൦൦ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു തൈർവെള്ളം കരിമ്പിൻനീർ ചുത്തപ്പുളി (ധാന്യാമ്ലം) ഇവ മൂന്നുംകൂടി എണ്ണയ്ക്കു സമം, നാലിടങ്ങഴി എണ്ണയും രണ്ടിടങ്ങഴി ആട്ടിൻപാലും ചേൎത്തു്, കല്ക്കത്തിനു്—കച്ചോലം ചരളം മരമഞ്ഞൾത്തൊലി ഏലത്തരി മഞ്ചട്ടി അകിൽ ചന്ദനം പതിമുകം ആനക്കുറുന്തോട്ടിവേരു മുത്തങ്ങ കാട്ടുഴുന്നിൻവേർ കാട്ടുപയററിൻവേരു അരേണുകം ഇരട്ടിമധുരം തുളസിവേരു പുലിച്ചുവടിവേരു ജീവകം ഇടവകം (ഇവയ്ക്കുരണ്ടിനും പകരം പാൽമുതക്കിൻകിഴങ്ങു) പ്ലാശിൻപശ കസ്തൂരി രാമച്ചം ജാതിക്ക ജാതിപത്തിരി ചോനകപ്പുല്ല് കുങ്കുമപ്പൂ കന്മദം പിച്ചകപ്പൂ കടുകുരോഹിണി ഇരുവേലി ഇലവൎങ്ഗം കുന്തിരിക്കം കൎപ്പൂരം തിരുവട്ടപ്പശ ഗ്രാമ്പൂ തകരം (ഇരട്ടി) തക്കോലം വെള്ളക്കൊട്ടം മാഞ്ചി ഞാഴൽപ്പൂ തുണിയാംകം നാന്മുകപ്പുല്ല് വയമ്പു് മലംകാരയ്ക്കു കഴിമുത്തങ്ങ നാഗപ്പൂ ഇവ ഓരോ പലംവീതം അരച്ചുകലക്കി കാച്ചി അരിക്കുന്ന പാത്രത്തിൽ പച്ചില പൊടിച്ചു (മേൽപ്പറഞ്ഞവയിൽ കസ്തൂരി കുങ്കുമപ്പൂ കൎപ്പൂരം ഇവകൂടി പാത്രപാകത്തിനാക്കുന്നതുകൊള്ളാം) ഇട്ടു അരിച്ചു സേവിപ്പിക്കുകയും തേയ്ക്കുകയും ചെയ്ക. കാസം ശ്വാസം ജ്വരം ഛൎദ്ദി മോഹാലസ്യം ഗുന്മം ഭംഗക്ഷതാദികൾ ക്ഷയം പ്ലീഹരോഗം ശോഫം അപസ്മാരം അലക്ഷ്മി ഇവ ശമിക്കും. എല്ലാ വാതരോഗങ്ങൾക്കും വിശേഷിച്ചും ഹിതമാകുന്നു.

൨൪൭ അമൃതാഗുൽഗ്ഗുലു.

പ്രസ്ഥമേകം ഗുളൂച്യാശ്ച അൎദ്ധപ്രസ്ഥന്തു ഗുൽഗ്ഗുലോഃ
പ്രത്യേകം ത്രിഫലായാശ്ച തത്പ്രമാണം വിനിൎദ്ദിശേത്
സൎവ്വമേകത്ര സംക്ഷുദ്യ ക്വാഥയേന്നല്വണേംഭസി
പാദശേഷം പരിസ്രാവ്യ പുനരഗ്നാവധിശ്രയേത്
താവത്പചേത്കഷായന്തു യാവത് സാന്ദ്രത്വമാഗതം
ദന്തീവ്യോഷവിഡംഗാനി ഗുളൂചിത്രിഫലാന്വിതം
തതശ്ചാൎദ്ധപലംപൂതം ഗൃഹ്ണീയാച്ച പ്രതിപ്രതി
കൎഷന്തു ത്രിവൃതായാശ്ച സൎവ്വമേകത്ര ചൂൎണ്ണയേത്
തസ്മിൻ സുസിദ്ധം വിജ്ഞായ കവോഷ്ണേ നിക്ഷിപേത്ബുധഃ
തതശ്ചാഗ്നിബലം ജ്ഞാത്വാ തസ്യ മാത്രാം പ്രയോജയേത്
വാതരക്തം തഥാ കുഷ്ഠം ഗുദജാന്യഗ്നിസാദനം
ദുഷ്ടവ്രണം പ്രമേഹാംശ്ച ആമവാതം ഭഗന്ദരം

നാഡ്യസ്ഥിവാതം ശ്വയഥും സർവ്വാനേതാൻ വ്യപോഹതി
അശ്വിഭ്യാം നിർമ്മിതഃ പൂർവ്വമമൃതാഢ്യോ ഹി ഗുൽഗ്ഗുലുഃ.

സാ — ചിററമൃതു് പലം ൨൰. ശുദ്ധിചെയ്ത ഗുൽഗ്ഗുലു നെല്ലിക്കാത്തോടു് താന്നിക്കാത്തോടു് കടുക്കാത്തോടു് ഇവ എട്ടുപലം വീതം. എല്ലാംകൂടി ഇടിച്ചു് ൨൰ ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ചു് നാലിടങ്ങഴിയാക്കി നല്ലപോലെ പിഴിഞ്ഞു് അരിച്ചെടുത്തു വീണ്ടും അടുപ്പിൽവച്ചു കുറുക്കി കൊഴുത്തുവരുമ്പോൾ വാങ്ങി നാഗദന്തിവേർ ചുക്കു് മുളകു് തിപ്പലി ചിററമൃതു് ത്രിഫലത്തോടു് ഓരോന്നും അര പലംവീതവും ത്രികോല്പക്കൊന്ന മൂന്നുകഴഞ്ചും നേർക്കപ്പൊടിച്ചുചേർത്തു മർദ്ദിക്കുക. അതിൽനിന്നും അഗ്നിബലമനുസരിച്ചു മാത്രയ്ക്കു സേവിക്ക. എന്നാൽ വാതരക്തം കുഷ്ഠം ലിംഗയോന്യാശ്രിതങ്ങളായ രോഗങ്ങൾ ദുഷ്ടവ്രണങ്ങൾ അർശ്ശസ്സു് പ്രമേഹം ഭഗന്ദരം നാഡീവ്രണം അസ്ഥിഗതവാതം മുതലായവ ശമിക്കും. ഗുൽഗ്ഗുലു മേമ്പൊടിചേർക്കാൻ പറയുന്നിടത്തും തനിയേ സേവിക്കാൻ വിധിക്കുന്നിടത്തും ഇതുകൂടി സേവിക്കുക.



കൊല്ലൂരുദ്ധൃതസാന്നിദ്ധ്യധാമാ സ ഭഗവാൻ ഹരിഃ
ശ്രീമാനമൃതഹസ്തോ നഃ ക്ഷേമായാസ്തു ഭിഷങ്മണിഃ

# രാമതീർത്ഥസാഹിത്യങ്ങൾ

| | രൂ | ണ. |
|---|---|---|
| സ്വാമി രാമതീർത്ഥൻ—ഒരു ലഘുജീവചരിത്രം | 0 | 12 |
| സ്വാമി രാമതീർത്ഥൻ—വിവിധവീക്ഷണങ്ങളിൽ | 1 | 4 |

## രാമതീർത്ഥപ്രതിധ്വനികൾ (സ്വാമിയുടെ പ്രസംഗങ്ങൾ)

| | | |
|---|---|---|
| ഒന്നാം തരംഗം—മാതൃഭൂമി ഭാരതം | 1 | 8 |
| രണ്ടാം തരംഗം—ധ്രുവനക്ഷത്രം അകത്തു് | 1 | 8 |
| മൂന്നാം തരംഗം—ഓജസ്സിൻെറ ഉറവസ്ഥാനം | 1 | 8 |
| നാലാം തരംഗം—സാക്ഷാത്ക്കാരസഹായങ്ങൾ | 1 | 8 |
| അഞ്ചാംതരംഗം—പ്രപഞ്ചസമഷ്ടിബോധം | 1 | 8 |
| ആറാംതരംഗം—മത(ധർമ്മ)ത്തിൻെറചൈതന്യം | 1 | 8 |
| ഏഴാംതരംഗം—വേദാന്തപർവ്വതത്തിൽനിന്നുള്ള കാഴ്ചകാണൽ | 1 | 5 |

## അദ്ധ്യാത്മചിന്താമണി

ശ്രീരാമകൃഷ്ണപരമഹംസരുടെ ശിഷ്യാഗ്രഗണ്യനും, പാശ്ചാത്യഭൂഖണ്ഡങ്ങളിൽപോലും ഹിന്ദുമതവൈശിഷ്ട്യകാഹളം മുഴക്കി വിജയശ്രീലാളിതനുമായ വിവേകാനന്ദസ്വാമികളുടെ ഉപന്യാസപരമ്പരകളുടെ മലയാളപരിഭാഷ. വില 1 രൂ 8 ണ:

## ഹഠയോഗപ്രദീപിക

ആകാശഗമനം, പരകായപ്രവേശനം, വശീകരണം മുതലായി ഒരു ഹഠയോഗിക്കു് അശക്യമായി യാതൊന്നുംതന്നെയില്ലെന്നും ജീവാത്മാവിനെ പരമാത്മാവിൽ ലയിപ്പിക്കുകയാണു് ഹഠയോഗത്തിൻെറ പരിസമാപ്തിയെന്നും ഈ ഗ്രന്ഥത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്.

വില അണ 12

മാനേജർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ, കൊല്ലം.

ബ്രാഞ്ചുകൾ: തിരുവനന്തപുരം, ആലപ്പുഴ, എറണാകുളം.

